# നിക്കോബാർ ദ്വീപുകളിൽ

കോന്നിയൂർ ആർ. നരേന്ദ്രനാഥ്



## കോന്നിയൂർ ആർ. നരേന്ദ്രനാഥിന്റെ

## കൃതികൾ



S1151 D78/69-70 1-1000 JK 118

# മുഖവുര

'കന്നിമണ്ണ്'' എന്ന പുസ്തകം പ്രസിദ്ധപ്പെടുത്തിയശേഷം അതിൻെറ സഹോദരഗ്രന്ഥമെന്ന നിലയിൽ നിക്കോബർ ദ്വീപുകളെപ്പററി ഒന്നു തയ്യാറാക്കുന്ന ശ്രമം ഞാൻ കാര്യമായി ആരംഭിച്ചു. ഇതിനുവേണ്ടിയുള്ള വസ്തുതകൾ ശേഖരിക്കുവാൻ നേരത്തെ പ്രയത്നിച്ചുതുടങ്ങിയിരുന്നു. ആൻഡമാൻ ദ്വീപുകളെ സംബന്ധിക്കുന്ന വിവരങ്ങളിൽ പ്രത്യക്ഷമായും പരോക്ഷമായും നിക്കോബർ ദ്വീപുകളും പരാമർശിക്കപ്പെടുക പതിവാണ്. ഈ ദ്വീപസമൂഹങ്ങൾ രണ്ടും ആദ്യകാലംമുതൽ ഒരൊററ ഭരണഘടകമെന്ന നിലയിലാണല്ലോ നിർത്തിയിട്ടുള്ളതു്. 'കന്നിമണ്ണും' ഈ പുസ്തകവും വായിച്ചുകഴിയുമ്പോൾ ഈ പ്രദേശത്തെപ്പററി സാമാന്യം നല്ല ബോധം വായനക്കാർക്കുണ്ടാകണമെന്നാണ് എൻെറ ലക്ഷ്യം. എനിക്കു് എത്രയും സന്തോഷമുണ്ടാക്കിയ സ്വീകരണമാണ് 'കന്നിമണ്ണി'നു സഹൃദയർ നല്കിയതു്. പുസ്തകാഭിപ്രായങ്ങൾവഴിയും നേരിട്ടു കത്തുകൾ അയച്ചും പല മാന്യന്മാരും എന്നെ അനുഗ്രഹിച്ചിട്ടുണ്ടു്. ശ്രീമാന്മാർ കെ. പി. എസ്. മേനോൻ, മഹാകവി ജി. ശങ്കരക്കുറുപ്പ്, ശൂരനാട്ടു കുഞ്ഞൻപിള്ള, പുത്തേഴത്തു രാമമേനോൻ, ഡാ. കെ. ഭാസ്കരൻനായർ, എൻ. വി. കൃഷ്ണവാര്യർ, കെ. പി. ശങ്കരമേനോൻ തുടങ്ങിയവർ അവരിൽ ചിലരാണ്. കൂടാതെ മറ്റു നിരവധി സ്നേഹിതന്മാരും എനിക്കു് എഴുതിയിട്ടുണ്ടു്. ഇവരോടെല്ലാം എനിക്കുള്ള നന്ദി, വാക്കുകളിൽ ഒതുക്കാവുന്നതല്ലെങ്കിലും, ഇവിടെ രേഖപ്പെടുത്തട്ടെ. 'നിക്കോബർ ദ്വീപുകളിൽ' എന്ന ഈ പുസ്തകവും അതുപോലെ സഹൃദയർ സ്വാഗതം ചെയ്യുമെങ്കിൽ എൻെറ പരിശ്രമം വിജയിച്ചു.

നിക്കോബർദ്വീപുകളെക്കുറിച്ചുള്ള ആധികാരികങ്ങളായ പഠനങ്ങളധികവും പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതു് പാശ്ചാത്യരാണു്. ഇത്തരം പ്രസിദ്ധീകരണങ്ങൾ അവിടവിടെ ഒററപ്പെട്ടു കിടക്കുകയുമാണു്. അവ ഭൂരിഭാഗവും പരിശോധിക്കുവാൻ ഞാൻ ശ്രദ്ധിച്ചിട്ടുണ്ടു്. കാലം ഈ ദ്വീപുകളിൽ വരുത്തിയ പരിവർത്തനങ്ങൾ പഠിക്കാനും പ്രത്യേകം ശ്രദ്ധിക്കുകയുണ്ടായി. ഇതിനു വേണ്ടിവന്ന അദ്ധ്വാനം കുറഞ്ഞതോതിലുള്ളതായിരുന്നില്ല. സഞ്ചാരസൗകര്യങ്ങളുടെ കുറവുകൊണ്ടും മററും ഇതു ഞാൻ ആഗ്രഹിച്ച തോതിൽ നടത്തുവാൻ സാധിച്ചിട്ടുണ്ടെന്നു് അവകാശപ്പെടുന്നില്ല. എങ്കിലും വിവരങ്ങൾ എത്രയും ആധുനികനിലവാരത്തിലുള്ളവയാക്കിയിട്ടുണ്ടെന്നാണെന്റെ വിശ്വാസം. വസ്തുനിഷ്ഠമായി കാര്യങ്ങൾ ചർച്ചചെയ്യുവാൻ ഞാൻ കഴിയുന്നത്ര ഇവിടെ ശ്രമിച്ചിട്ടുണ്ടു്. അപൂർണ്ണതകളും അററകുററങ്ങളും കാണുവാൻ കഴിയുന്ന അനുഭവജ്ഞാനികളായ വായനക്കാർ അവ ചൂണ്ടിക്കാണിച്ചു തരണമെന്നു് അറിയിക്കട്ടെ.

1881–ൽ ഡി റോപ്സ്റ്റോർഫ് സമാഹരിച്ച വിവരങ്ങൾ, 1901-ലെ കാനേഷുമാരി റിപ്പോർട്ട്, ജോർജ്ജ് വൈററ് ഹെഡിൻെറ ഗ്രന്ഥം, ഈ. എച്ച്. മാനിൻെറ പുസ്തകവും പ്രബന്ധങ്ങളും മററും പഴയ കാര്യങ്ങൾ പഠിക്കുവാൻ ഞാൻ വളരെ പ്രയോജനപ്പെടുത്തിയിട്ടുണ്ടു്. പില്ക്കാലത്തു് പ്രസിദ്ധീകൃതങ്ങളായ നിരവധി പ്രബന്ധങ്ങളും ലേഖനങ്ങളും എനിക്കു് അത്യന്തം ഉപകരിച്ചു. സ്വന്തം നിരീക്ഷണങ്ങളെ ആശ്രയിച്ചുള്ള നിഗമനങ്ങളുടെ കാര്യം വിശേഷിച്ചു പറയേണ്ടതില്ല. സ്ഥിതിവിവരങ്ങൾ സമ്പാദിക്കുന്നതിനു നടത്തിയ ദീർഘമായ പരിശ്രമങ്ങളിൽ എന്നെ ഉത്സാഹപൂർവ്വം സഹായിച്ചിട്ടുള്ള സ്നേഹിതന്മാർ വളരെയുണ്ടു്. അവരോടു് എനിക്കുള്ള കടപ്പാടു് തിട്ടപ്പെടുത്താവുന്നതല്ല.

ഈ പുസ്തകത്തിലെ ചിത്രങ്ങഠം മിക്കതും ആൻഡമാൻ നിക്കോബർ ഭരണവകുപ്പിൽനിന്നു സമ്പാദിച്ചിട്ടുള്ളവയാണു്. അതിനു സഹായിച്ച ഫോട്ടോഗ്രാഫർ ശ്രീ പി. സി. ഫിലിപ്പിനോടും ഇൻഫർമേഷൻ ആഫീസർ ശ്രീ ജി. ശിവസ്വാമിയോടും എനിക്കു വളരെ നന്ദിയുണ്ടു്.

ഭാരതമഹാരാജ്യത്തിന്റെ അവിഭാജ്യഘടകമായ ആൻഡമാൻ നിക്കോബർ ദ്വീപസമൂഹങ്ങളെ കൂടുതൽ പരിചയപ്പെടുത്തി, ബഹുജനങ്ങളുടെ ശ്രദ്ധ ഇങ്ങോട്ടുകൂടി തിരിച്ചുവിടുവാൻ നടത്തിയ ആത്മാർത്ഥമായ പരിശ്രമത്തിൽനിന്നുമാണു് 'കന്നിമണ്ണു്', 'നിക്കോബർദ്വീപുകളിൽ' എന്നീ പുസ്തകങ്ങഠം രൂപം പ്രാപിച്ചിട്ടുള്ളതു്. അവിടങ്ങളിലെ ജനങ്ങളെ ശരിയായ പശ്ചാത്തലത്തിൽ കാണാനും അവരോടു കൂടുതൽ അടുക്കാനും ഇവ ആരിലെങ്കിലും ആഗ്രഹമുളവാക്കുമെങ്കിൽ എന്റെ പ്രയത്നം സഫലമായി.

25–2–1968 കോന്നിയൂർ ആർ. നരേന്ദ്രനാഥ്

സ്നേഹാദരപൂർവ്വം

ഡോ. വി. കെ. നാരായണമേനോൻ അവർകൾക്ക്

# ഉള്ളടക്കം

# ചിത്രങ്ങൾ

ഈ പുസ്തകത്തിൽ ഉപയോഗിച്ചിട്ടുള്ള

## ചില നിക്കോബാറി വാക്കുകൾ

afo: പുൽമേട്ട്

cha–luok: ഒരു മരം. മന്ത്രവാദികൾ ഉപയോഗിക്കുന്നത്

chamam: ഒരു ഒററത്തടിമരം

Deuse: സർവ്വശക്തൻ

elpanam: ഗ്രാമത്തിലെ പൊതുസ്ഥലം

entoin: 'പുലകുളി'യടിയന്തിരം

el–ki–tel–ko–re: പ്രേതഭൂമിയിലെ ഒരു അന്തരീക്ഷമേഖല

hai–chual: ഗൃഹപ്രവേശച്ചടങ്ങ്

ha–ngok–mattai: രോഗികളുടെ ആരോഗ്യം വീണ്ടെടുക്കാനുള്ള അച്ച്നച്ചടങ്ങ്

ha–ta–koi: കോലങ്ങൾ വയ്ക്കുമ്പോഴുള്ള സദ്യ

henakla: പ്രേതഭൂമി

henta: കോലങ്ങൾ

henta–koi: തടിയിലുണ്ടാക്കിയ രൂപങ്ങൾ

henta–ta–koi–lang: മീൻപരുന്തിന്റെ കോലം

henta–ta–oinya: സർവ്വശക്തന്റെ കോലം

henygashi–kahe: ചന്ദ്രന്റെ ചിത്രമുള്ള കോലം

henyuingshi–heng: മനുഷ്യന്റെ മുഖവും എട്ടു കൈകളുമുള്ള കോലം

iwi: പ്രേതാത്മാക്കൾ

iwi–ka: സജ്ജനങ്ങളുടെ പ്രേതാത്മാക്കൾ

iwi_mekuya: അടുത്തകാലത്തു മരിച്ചവരുടെ പ്രേതാത്മാക്കൾ

iwi_pot: ചീത്ത മനുഷ്യരുടെ പ്രേതാത്മാക്കൾ

hoin: ആത്മാവിനോടു സമാനമായ 'ഒന്നു്'

hol_o: സ്നേഹിതൻ

kam_ho_ka: സമൂഹത്തലവന്മാരുടെ സംഘം

kam_ko_ha: ഗ്രാമസഭ

kanyu_u: ചൗറയിലെ പൊതുസഭ

kaviye_takaru: ചൗറയിലെ സമൂഹനേതാവു്

kinem: കൂട്ടുകുടുംബസങ്കേതം

kisu_ta_el_pati: ഗൃഹശുദ്ധികർമ്മം

kiviye_panam: ചൗറയിലെ ഗ്രാമനേതാവു്

kui_loi: കാച്ചിൽ വാഴക്കാ നാളികേരം തുടങ്ങിയവകൊണ്ടുണ്ടാക്കിയ 'പുഴുക്കു്'

kuimetila: സ്മാരകക്കററി

Ma_panam: ഗ്രാമത്തലവൻ

ma_pati: കൂട്ടുകുടുംബപ്രമാണി

ma_ku_kinem: വലിയ കൂട്ടുകുടുംബപ്രമാണി

mai_faiua: മന്ത്രവാദിയാകാനുള്ള 'ഉപനയനം'

mafai: മന്ത്രവാദിയാകാൻ കച്ചകെട്ടിയയാൾ

menluana: മന്ത്രവാദിവൈദ്യൻ

Na_kopah: വലിയ സ്മാരകസ്തംഭം

nya_an_ku_pah: അച്ഛനകൾ തൂക്കുന്ന കൊടിമരം

ok_ho: മരവുരിത്തരങ്ങൾ

oteo: ധ്വജസ്ഥാപനച്ചടങ്ങു്

nam–sio: ശ്രേതഭൂമി

ti: വീട്

ti–yongi: പ്രസവഗൃഹം

a–mal: ചൗറയിലേക്ക് ആദ്യം പോകുന്ന യുവാവ്

a–choi: ഒരുതരം ചെടി

nang–la–pati: പച്ചോലകൊണ്ട് വീട്ടിനകം പൊതിയുന്ന നടപടി

–kuwia: അസ്ഥി സംഭരിക്കുന്നവർ

ng–nge–kopah: അസ്ഥിയെറിയുന്ന കാട്

lika: നാലു കോണുള്ള വീട്

vat: കാനനമേഖല

uhet: കുടുംബസ്ഥലം

ulong: തോട്ടസ്ഥലങ്ങൾ

ani–pati: വീടലങ്കരിക്കുന്ന കർമ്മം

ana–ka–kua: പന്നിയിറച്ചി വാർന്ന് കെട്ടിത്തൂക്കുന്നതും വിതരണംചെയ്യുന്നതുമായ ചടങ്ങ്

ingaich: പെൺകുട്ടി പ്രായമാകുമ്പോൾ നടത്തുന്ന കർമ്മം

om–ap: വള്ളം സൂക്ഷിപ്പുകാരൻ (വള്ളമൂപ്പീന്ന്)

1

# നിക്കോബർ ദ്വീപുകളിലേക്ക്

നിക്കോബർ ദ്വീപുകളെക്കുറിച്ച് സ്മരിക്കുമ്പോൾ അവിടത്തുകാരുടെ ഒരു നാടോടിക്കഥയാണ് ഓർമ്മയിൽ ഓടിവരുന്നത്.

പണ്ടുപണ്ട് കാർ നിക്കോബറിലെ ആളുകൾ കരുതിയിരുന്നത്, അവരുടെ ദ്വീപല്ലാതെ ലോകത്തിൽ മററൊരു പ്രദേശവും ഇല്ലെന്നായിരുന്നു. അക്കാലത്ത് അവിടെയുള്ള ചിലർ ചേർന്ന് കൊത്തുമ്പുകൊണ്ട് വളരെ ശ്രദ്ധിച്ച് ഒരു വള്ളം നിർമ്മിച്ചു. ഓലക്കാൽ വെട്ടി അഴകുള്ള പായ് നിർത്തിയശേഷം, വള്ളത്തിൽ കിഴങ്ങും മററും നിറച്ച് അതു കടലിൽ വിട്ടു. അപ്പോൾ വീശിത്തുടങ്ങിയ കാററുപിടിച്ച് വള്ളം പതുക്കെപ്പതുക്കെ തിരമാലകൾ മുറിച്ച് തെക്കോട്ടു പോയി. കടൽക്കരയിൽ കൗതുകത്തോടെ നോക്കിനിന്നിരുന്നവരുടെ കണ്ണിൽനിന്ന് അതു ക്രമേണ മറഞ്ഞു. പോയിപ്പോയി വള്ളം ചൗറ എന്ന ദ്വീപിനെ സമീപിച്ചു. കടൽപ്പുറത്ത് വിനോദിച്ചുകൊണ്ടിരുന്ന ചില ആളുകൾ കരയിൽ അടുത്ത കൗതുകമേറിയ ആ കൊച്ചുവള്ളം കണ്ട് അത്ഭുതപ്പെട്ട് അതു ചെന്നെടുത്തു. അവരുടെ നായകൻ പറഞ്ഞു: ''അങ്ങ്, അകലെ എവിടെയോ ഒരുപക്ഷേ, ഒരു നാടുണ്ടായിരിക്കാം. അവിടത്തുകാരായിരിക്കാം കിഴങ്ങു നിറച്ച് ഈ വള്ളം ഇങ്ങോട്ടു വിട്ടതു്. വരിൻ! ഇതിൽ നമുക്ക് കുറെ കൊച്ചു മൺകലങ്ങളും 'കുയ്‌ലോയ്' പുഴക്കും കയററി മടക്കിയയയ്ക്കാം.''

അങ്ങനെ നിറച്ച്, വള്ളം അവർ കടലിൽ വിട്ടു. കാററു മാറി വീശിത്തുടങ്ങി. കൊത്തമ്പുവള്ളം ചൗറയുടെ തീരം വിട്ട് അകന്നുപോയി. ആളുകൾ കൈകൊട്ടി ആർപ്പാദിച്ചു.

എന്തിന്! കൊച്ചുവള്ളം കാർ നിക്കോബറിലേക്ക് മടങ്ങിവരുമെന്ന് ആരും നിനച്ചതല്ല. എന്തെല്ലാം സാധനങ്ങളാണ് വള്ളത്തിലിരിക്കുന്നത്! കൊച്ചു മൺകലങ്ങൾ എത്രയാണ്!

''ഇവകൊണ്ട് എന്തു ചെയ്യാനാണ്? ഒരുപക്ഷേ, വെള്ളം തിളപ്പിക്കാൻ കൊള്ളാമായിരിക്കും.'' അവർ കടത്തിൽ കുറെ വെള്ളം പകന്നുനോക്കി. അതു ചോരുന്നില്ല! തീ കത്തിച്ച് അതു ചൂടാക്കി. കലം പൊട്ടിയില്ല. മാത്രമോ? വെള്ളം വേഗം തിളയ്ക്കുകയും ചെയ്തു. തിളച്ച വെള്ളത്തിൽ കാച്ചിൽ മുറിച്ചിട്ടു. അത്ഭുതം! അതു വേഗം വെന്തിരിക്കുന്നു!

''ഒരുപക്ഷേ, ഇതുപോലുള്ള വലിയ കലങ്ങൾ ആ നാട്ടിൽ കാണും. നമുക്കു പോയി തിരക്കിയാലോ? ആഹാരം പാകംചെയ്യാൻ പാത്രം നമുക്കു കിട്ടുമല്ലോ!''

അവരിൽ കുറെ മിടുക്കന്മാർ ചേർന്ന് ഒരു വലിയ വള്ളം കടലിലിറക്കി. കാററ് അനുകൂലമാണ്. കടൽ ശാന്തവും. അവർ യാത്രയാരംഭിച്ചു. കാററിൻെറ ഗതിപിടിച്ച് അവർ പോയി. ഏതാണ്ട് ഒരുദിവസം കഴിഞ്ഞപ്പോൾ, ചക്രവാളരേഖയിൽ, കുറെ വള്ളങ്ങളുടെ രൂപം കാണായി. അവർ അവിടേക്ക് വള്ളം വിട്ടു. അങ്ങോട്ടടുത്തപ്പോൾ ആ വള്ളങ്ങളിലെ ആളുകൾ അവരെ മാടിവിളിച്ചു. ചൗറക്കാരായിരുന്നു അവർ. നവാതിഥികളെ അവർ സൗമനസ്യത്തോടെ സ്വാഗതംചെയ്തു. പരസ്പരം ആശയങ്ങൾ കൈമാറി അവർ ഉററചങ്ങാതിമാരായിത്തീർന്നു. സ്വന്തം ഉല്പന്നങ്ങളെ ചൗറക്കാർ അതിഥികൾക്കു കാണിച്ചുകൊടുത്തു.

അതിഥികൾ മടങ്ങിയപ്പോൾ വള്ളം നിറച്ച് വലിയ കലങ്ങൾ കൊണ്ടുപോയി. കാർ നിക്കോബറിലെ കൂട്ടുകാർ എത്ര സന്തോഷത്തോടെയാണ് അവരെ തിരിച്ചു

സ്വീകരിച്ചതെന്നോ! ചൗറയുമായി സ്നേഹബന്ധം അന്നു മുതലാണു് ആരംഭിച്ചതു്.

ഇതാണു് ആ നാടോടിക്കഥ.

ഈ കഥയിലെ കാര്യംപോലെയാണു് നമ്മുടെ നിലയും. ജിജ്ഞാസയാകുന്ന കൊത്തുമ്പുവള്ളങ്ങൾ പലതും നിക്കോബർ ദ്വീപുകളിലേക്കു് അയയ്ക്കാനും, അത്ഭുതമുളവാക്കുന്ന വിഭവങ്ങൾ ശേഖരിച്ചുകൊണ്ടു് അവ മടങ്ങിവരാനും തുടങ്ങിയിട്ടു് നൂററാണ്ടുകളായി. എന്നാൽ ആ കൊച്ചോടങ്ങൾ കാണിച്ച താരയിലൂടെ സാഹസികസഞ്ചാരത്തിനു തുനിയാൻ എത്ര പേക്കാണു സാധിച്ചിട്ടുള്ളതു്? നശിക്കാത്ത സ്നേഹബന്ധങ്ങൾ സ്ഥാപിക്കുവാൻ ഒരു യാത്ര കൂടാതെ സാധിക്കുമോ? ഇനിയെങ്കിലും അതിലേക്കു നാം ഒരുങ്ങുക.

ആൻഡമാൻ ദ്വീപസമൂഹങ്ങളിൽ പെടുന്ന ഇരുനൂറിലധികം ദ്വീപുകളെയും, നിക്കോബർ വിഭാഗത്തിലെ ഇരുപതോളം ദ്വീപുകളെയും വേർതിരിച്ചുനിർത്തുന്നതു്, അറുപതുനാഴികയോളം ഇടമുള്ള അഗാധമായ ആഴിയാണു്. 'പത്തു ഡിഗ്രി കടലിടുക്കു്' എന്നാണു് ഇതു് അറിയപ്പെടുന്നതു്. കൊടുങ്കാററും കോളിളക്കങ്ങളും ഒരുക്കിവിടുന്ന ഭീകരങ്ങളായ വേലിയേററങ്ങൾ നഗ്നതാണ്ഡവം നടത്തുന്ന രംഗമണ്ഡപമാണു് ഈ പ്രദേശം. ഇവിടം കടന്നുപോകുന്നതു് ശ്രമാവഹമായ ഒരു ധീരകൃത്യമായിട്ടാണു് നാവികർ പണ്ടുമുതൽ കരുതിവരുന്നതു്. ആധുനികസാങ്കേതികവിദ്യയുടെ സന്ദേശവാഹകന്മാരെന്നു പറയാവുന്ന സാഗരനൗകകളിൽപ്പോലും ഈ കടലിൽ സഞ്ചരിക്കുന്നതു് അവിസ്മരണീയമായ ഒരനുഭവമായിരിക്കും. നീലക്കടൽപ്പരപ്പിൽ നിരന്തരം നൃത്തംവയ്ക്കുന്ന തരംഗപാളികൾ ഇടതടവില്ലാതെ താളംപിടിക്കുന്ന കപ്പലിൻെറ തട്ടിൽ നില്ക്കുമ്പോൾ, പ്രകൃതിയുടെ വികൃതിക്കു വിധേയരായി ജീവിതം ഇവിടെ അവസാനിപ്പിക്കുവാനിടയായ നിരവധി ഹതഭാഗ്യരെക്കുറിച്ചു സ്വാഭാവികമായി ചിന്തിച്ചുപോകും. നാവികക്കു് എന്നും ഒരു വെല്ലുവിളിയായിരുന്നു ഈ മേഖല. അതു സധൈര്യം സ്വീകരിച്ചു വിജയശ്രീലാളിതരായി

മുമ്പോട്ടു പോകുമ്പോറം, നീലമേലാപ്പും നീലക്കടലും ഉമ്മവെയ്ക്കുന്ന വിദൂരചക്രവാളത്തിൽ നിക്കോബർ ദ്വീപുകളിലെ ആദ്യത്തെ നാഴികക്കല്ലിന്റെ രൂപരേഖ ക്രമേണ ദൃശ്യമായിത്തുടങ്ങും. കാർ നിക്കോബർ ദ്വീപിനെ നാം സമീപിക്കുകയാണു്. അങ്ങകലെ പഞ്ചസാരമണൽപ്പുറത്തിനപ്പുറത്തു്, കേരതരുക്കറം അണിയണിയായി നിന്നുകൊണ്ടു നമ്മെ മാടിവിളിക്കുകയാണു്!

ആറും പത്തും അക്ഷാംശരേഖകറംക്കും തൊണ്ണൂററിരണ്ടും തൊണ്ണൂററിനാലും ധ്രുവകരേഖകറംക്കും ഇടയിലാണു നിക്കോബർ ദ്വീപസമൂഹങ്ങളുടെ സ്ഥാനം. ഈ സമൂഹത്തിന്റെ വടക്കെയററംമുതൽ തെക്കെയററംവരെ നൂററിയറുപത്തിമൂന്നു നാഴിക നീളമുണ്ടു്. കൂടുതൽ വിസ്താരമുള്ളിടത്തെ വീതി കേവലം മുപ്പത്തിയാറു നാഴികയും. വടക്കേയററത്തു് കാർ നിക്കോബറും തെക്കേയററത്തു് ഗ്രേററ് നിക്കോബറുമാണു സ്ഥിതിചെയ്യുന്നതു്. ആകെ ഗണനീയങ്ങളായ പത്തൊമ്പതു ദ്വീപുകളാണു് ഇവിടെയുള്ളതു്. അതിൽ തന്നെ പന്ത്രണ്ടെണ്ണത്തിലേ ജനവാസമുള്ളൂ. വടക്കുനിന്നു് തെക്കോട്ടു സഞ്ചരിക്കുമ്പോറം കാണാവുന്ന മുററത്തു് ദ്വീപുകളുടെ പേരുകറം താഴെ കൊടുത്തിരിക്കുന്നു:

| ഭൂമിശാസ്ത്രപരമായ ഇന്നത്തെ പേരു് | പഴയ നാടൻ പേരു് |
|---|---|
| കാർ നിക്കോബർ | പൂ |
| ബററി മാൽവു്* | ഏററ് (കുവോൺ നോ) |
| ചൗറ | തററാററ് |
| ടില്ലാംഗ്ചോംഗ്* | ലവോക് |
| ടെറിസ | ടെയ്ഹ്ലോംഗ് |
| ബൊമ്പോക്ക | പോവാഹററ് |
| കമ്മോർട്ട | നാൻകൗറി |
| ട്രിങ്കററ് | ലാഫൂറം |
| നാൻകൗറി | നാൻകൗറി |
| കച്ചാൽ | ടെഹ്ന്യൂ |

| | |
|---|---|
| മെറോ* | മിറോ |
| ട്രാക്* | ഫുയാ |
| ട്രിസ്* | ടാന്റ് |
| മെഞ്ചാൽ* | മെഞ്ചാൽ |
| ലിററിൽ നിക്കോബർ | ഓംഗ് |
| പുളോ മൈലോ | മിലോഹ് |
| കൊണ്ടൂൽ | ലാമോംഗ്ഷി |
| കബ്ര* | കോൺവാനാ |
| ഗ്രേററ് നിക്കോബർ | ലൂംഗ് |

* ജനവാസമില്ലാത്തദ്വീപുകൾ

കരയുടെ ആകെ വിസ്തീർണ്ണം എഴുനൂററിയമ്പത്തിനാലു ചതുരശ്രനാഴികയാണ്.[1] വിവരണസൗകര്യത്തിനായി ദ്വീപുകളെ മൂന്നു കൂട്ടങ്ങളായി പകുത്തിട്ടുണ്ട്. (1) വടക്കൻ ദ്വീപുകൾ: കാർനിക്കോബർ, ചൗറ, ടെറിസാ, ബൊംബോക്കാ എന്നിവ ഇതിൽ പെടുന്നു. (2) മദ്ധ്യദ്വീപുകൾ: നാൻകൗറി, കമ്മോട്ട, ട്രിങ്കററ്, കച്ചാൽ എന്നിവയാണ് ഈ കൂട്ടത്തിൽ പെടുന്നതു്. (3) തെക്കൻ ദ്വീപുകൾ: ലിററിൽ നിക്കോബർ, പുളോ മൈലോ, കൊണ്ടൂൽ, ഗ്രേററ് നിക്കോബർ എന്നിവ ഇതിൽ പെടും. പ്രകൃതിദത്തങ്ങളായ സവിശേഷതകളെ അടിസ്ഥാനമാക്കിയുള്ള വിഭജനമല്ല ഇതെന്നു പ്രത്യേകം ഓർമ്മിക്കേണ്ടതാണ്. അതുപോലെ പ്രാദേശികഭാഷയേയും ഇതിന് ആശ്രയിച്ചിട്ടില്ല. ഭൂചരിത്രപരമായ കാര്യങ്ങളും ഈ വിഭജനത്തിന് ഉപോൽബലകങ്ങളായി സ്വീകരിച്ചിട്ടില്ല. ഭൂചരിത്രത്തെ ആശ്രയിച്ചാൽ ദ്വീപുകളെ രണ്ടു കൂട്ടമായിട്ടേ പകുക്കാൻ പററൂ. പ്രാദേശികഭാഷയെ അടിസ്ഥാനമാക്കിയാൽ ആറു വിഭാഗങ്ങളായിരിക്കും ഉണ്ടായിരിക്കുക.[2]

വലിപ്പത്തിലെന്നപോലെ ഭൂപ്രകൃതിയിലും വളരെ വൈവിദ്ധ്യമുണ്ടു് ദ്വീപുകൾക്ക്. കാർനിക്കോബർ പൊതുവേ സമതലമാണെന്നു പറയാം. ചൗറയിൽ ഒരു കുന്നൊ

1 Report of the Inter-Departmental Team on Accelerated Development Programme for A. & N. Islands, 1965, p. 6

2 Nicobar Islands and their Peoples by E. H. Man, p. 23.

ഴിവാക്കിയാൽ മററെല്ലാടവും നിരപ്പുതന്നെ. അതിൻെറ തെക്കേയററത്തെ പീഠഭൂമിക്ക സമുദ്രനിരപ്പിൽനിന്ന മുന്നൂററിയിരുപത്തിനാലടി ഉയരം വരും. ടെറിസയിൽ കുന്നുകളാണ കൂടുതൽ. ഏററവും ഉയരമുള്ളതിന് എണ്ണൂററിത്തൊണ്ണൂററിയേഴടിയാണ പൊക്കം. ബൊമ്പോക്കാദ്വീപ്, പൊതുവെ, ഒരേയൊരു കുന്നാണ്. അറുനൂററിമുപ്പത്തേഴടി ഉയരംവരുന്ന ഇതിനെ ചിലർ അഗ്നിപവ്വതമെന്നു വിശേഷിപ്പിച്ചിട്ടുണ്ട്. ടില്ലാൻചോംഗ്ഗ് നീളത്തിലുള്ളതും വീതികുറഞ്ഞതുമായ ഒററക്കുന്നുതന്നെ. ഇതിൻെറ ഉയരം ആയിരത്തി അമ്പത്തെട്ടടിയോളമാണ്. കമ്മോട്ടയിലും നാൻകൗറിയിലും കുന്നുകൾ കുറവല്ല. ട്രിങ്കററ് പരപ്പുള്ള ഭൂമിതന്നെ. കച്ചാൽദ്വീപിലും കുന്നുകൾ ധാരാളം കാണാം. അതിൽ പ്രധാനപ്പെട്ട കുന്നിൻെറ ഉയരം എണ്ണൂററിമുപ്പത്തഞ്ചടിയാണ്. ലിററിൽ നിക്കോബറും ഗ്രേററ് നിക്കോബറും പവ്വതങ്ങളുള്ള ദ്വീപുകളായി വിവരിക്കാം. ലിററിൽ നിക്കോബറിലെ ഉയരംകൂടിയ കൊടുമുടിക്ക് — ഡ്യോബാൻ (Deoban) — ആയിരത്തിനാനൂററിഇരുപത്തിയെട്ടടിയാണ പൊക്കം. പ്രിൻസസ് കൊടുമുടി (1353), എമ്പ്രസ് കൊടുമുടി (1420) എന്നിവയും പവ്വതങ്ങളുടെ കൂട്ടത്തിൽ ശ്രദ്ധയിൽപ്പെടുന്നതായിരിക്കും. ഗ്രേററ് നിക്കോബറിലെ തുള്ളിയർ (Thullier) മലയ്ക്ക് രണ്ടായിരത്തി ഒരുനൂററിയഞ്ച് അടിയാണ് ഉയരം. പ്രകൃതിമനോഹരങ്ങളായ സമതലഭൂമികൾ ഈ ദ്വീപുകളിൽ രണ്ടിലും പലയിടത്തും കാണാം.

നിക്കോബർ ദ്വീപുകളിൽ എടുത്തുപറയത്തക്ക നദികൾ നന്നേ കുറവാണ്. ഗ്രേററ് നിക്കോബറിൽ മാത്രമേ പേരിന് അഹ്തയുള്ള പുഴകളുള്ളു. ഇക്കൂട്ടത്തിൽ കിയാ (Galatea), അനായോംഗ് (Alexandra), ടായാൽ (Dagmar) എന്നിവയുടെ കാര്യം സ്മരണീയമത്രേ. നദികളോ മററു ജലാശയങ്ങളോ ഇല്ലാത്ത ദ്വീപുകളിൽ ശുദ്ധജലത്തിൻെറ ആവശ്യം നിറവേററാൻ കിണറുകുഴിക്കുകയേ വഴിയുള്ളു. പലയിടത്തും കിണററിൽനിന്നു കിട്ടുന്ന വെള്ളം ഓരുള്ളതായിരിക്കും.

ഇടവപ്പാതിയും തുലാവർഷവും ശക്തിയായി ദ്വീപുകളിൽ ലഭിക്കുന്നു. മഴയുടെ തോതുതന്നെ ഏററിയും കുറഞ്ഞുമാണിരിക്കുന്നതു്. പെയ്യുമ്പോൾ കോരിച്ചൊരിയും. മഴയുള്ളപ്പോൾ കടുത്ത ഈർപ്പവും, അതില്ലാത്തപ്പോൾ മടുപ്പിക്കുന്ന ഉഷ്ണവുമുണ്ടു്. താരതമ്യേന ശാന്തതയും സുഖവും തോന്നുന്ന കാലാവസ്ഥ ഫെബ്രുവരി, മാർച്ച്, ഏപ്രിൽ, ഒക്ടോബർ എന്നീ മാസങ്ങളിൽ മാത്രമേ അനുഭവപ്പെടാറുള്ളു. ഇവിടെക്കൂടെ കൊടുങ്കാററു് കൂടക്കൂടെ കടന്നുപോകുന്ന കാര്യം പറയേണ്ടതുണ്ടു്. നിക്കോബർ ദ്വീപുകളെല്ലാം ഭൂമിയിലെ പ്രധാനപ്പെട്ട ഒരു അസ്ഥിരമേഖലയിലാണു സ്ഥിതിചെയ്യുന്നതു്. അതിനാൽ ഭൂകമ്പങ്ങൾ ശക്തിയായി അനുഭവിച്ചിട്ടുള്ളതിനു് ഉദാഹരണങ്ങൾ ഒട്ടും കുറവല്ല.

പ്രകൃതിഭംഗിയുടെ കാര്യത്തിൽ ദ്വീപുകൾക്കുള്ള മഹോന്നതസ്ഥാനം ആരും അംഗീകരിച്ചുകൊടുക്കുമെന്നു തീർച്ചതന്നെ. കാനനദേവതമാരുടെ കളിപ്പറമ്പുകളാണു മിക്കവാറും പ്രദേശങ്ങളെല്ലാം. വൈവിധ്യമുള്ള സസ്യജാലങ്ങളും വർണ്ണപ്പകിട്ടാർന്ന ജന്തുവൃന്ദങ്ങളുമെല്ലാം കന്നിവനങ്ങളിൽ കുടിയുറപ്പിച്ചിരിക്കുന്നു. വനങ്ങളും പുൽമേടുകളും കേരത്തോട്ടങ്ങളും എല്ലാ ദ്വീപുകളിലുമുണ്ടു്. കടലോരങ്ങളിൽ തെങ്ങുംതോപ്പുകളും ഉൾപ്രദേശങ്ങളിൽ വനങ്ങളുമാണു കാണുക. ചൗറ, ടെറിസ, ബൊാമ്പോക്ക, കമ്മോട്ട്, നാൻകൗറി എന്നിവിടങ്ങളിൽ ഉയരത്തിൽ വളരുന്ന പുല്ലു് സന്ദർശകന്റെ ശ്രദ്ധ പിടിച്ചുനിർത്തും. കച്ചാൽ, ഗ്രേററ് നിക്കോബർ, ലിററിൽ നിക്കോബർ എന്നീ ദ്വീപുകളിൽ കടന്നുപോകാൻ ഇടമില്ലാത്ത വമ്പിച്ച വനങ്ങൾ പ്രാഭവത്തോടെ സ്ഥിതിചെയ്യുന്നു. പാറക്കൂട്ടങ്ങൾ ധാരാളമുള്ള കുന്നുകളിൽ, ഇടയ്ക്കിടെയുള്ള മണ്ണിൽ, തഴച്ചുവളരുന്ന പുല്ലു് പ്രതാപം ഉറപ്പിച്ചിരിക്കുന്നതു ടില്ലാൻ ചോംഗിൽ കാണാം. തനതായ ഒരു വ്യക്തിത്വം ഈ ദ്വീപിലെ കാന്താരത്തിനുണ്ടു്. എവിടെയും അഴകു് ലോഭമില്ലാതെ കോരിച്ചൊരിഞ്ഞിരിക്കുന്നു. ഗ്രേററ് നിക്കോബറിലെ നദീമുഖങ്ങളിലും പുളിനങ്ങളിലും, രോമാഞ്ചമുണ്ടാകാതെ സഞ്ചരിക്കുവാൻ ആർക്കും സാധിക്കുകയില്ല. നാൻകൗറി തുറമുഖത്തിൽ ചെല

വഴിച്ച സായാഹ്നവേളകഠം ഒരാളുടെ സ്മരണയിൽനിന്നു് ഒരുകാലത്തും മങ്ങുന്നതല്ലെന്നു തീച്ച്യുണ്ടു്. പല ദ്വീപുക ളിലേയും പഞ്ചസാരമണൽപ്പുറങ്ങളിൽ ഒളിഞ്ഞും തെളി ഞ്ഞും കിടക്കുന്ന ചിപ്പികഠം ശേഖരിച്ചുവച്ചാൽത്തന്നെ ജീവിതകാലം മുഴുവൻ ചിന്തയെ ഉദ്ദീപിപ്പിക്കുവാനുതകു ന്ന കരുക്കറം അവ നല്കിക്കൊണ്ടിരിക്കും.

ഈ ദ്വീപുകളെക്കുറിച്ചു വസ്തുനിഷ്ഠങ്ങളായ സ്ഥിതി വിവരങ്ങഠം ശേഖരിക്കുന്നതിനു്, വളരെ മുമ്പുമുതൽ ശാസ്ത്ര ജ്ഞന്മാർ പലരും ശ്രമിച്ചിട്ടുണ്ടു്. ആദ്യകാലത്തു രണ്ടു ശാ സ്ത്രപര്യടനങ്ങളാണു മുഖ്യമായി നടന്നിട്ടുള്ളതു്. അന്നു നി ർമ്മിച്ച പാതകളിലാണു് ഇവിടെ ആദ്യമായി ആധുനിക ശാസ്ത്രത്തിന്റെ പാദമുദ്രകഠം പതിയാൻ ഇടവന്നതെന്ന വസ്തുതയും പ്രത്യേകം പറയട്ടെ. ഗലാത്തിയാ (Galathea) എന്ന ഡച്ചുകപ്പലിൽ 1846–ൽ ഒരു സംഘവും 1858–ൽ നൊവാരാ (Novara) എന്ന ആസ്ട്രിയൻ കപ്പലിൽ മറ്റൊ രു സംഘവും പല ദ്വീപുകളുടെയും ഭാഗങ്ങഠം സന്ദശിച്ചു വിലയേറിയ വിവരങ്ങഠം ശേഖരിക്കുകയും പില്ക്കാലത്തു് അവയെ ആസ്പദമാക്കി വിപുലമായ റിപ്പോർട്ടുകഠം പ്രസി ദ്ധപ്പെടുത്തുകയുമുണ്ടായിട്ടുണ്ടു്.[1] ഭൂഗർഭപര്യവേഷണങ്ങഠം ജിയോളോജിക്കൽ സവ്വേക്കാർ ഇടവിട്ടിടവിട്ടു നടത്തിയി ട്ടുള്ള സംഗതിയും മറന്നുകൂടാ. 1870–ൽ വാലൻടൈൻ ബാറം (Valentine ba ll) ശേഖരിച്ചിട്ടുള്ള വസ്തുതകളുടെ കാര്യം എടുത്തുപറയണം. അവയിൽ പലതും പഴയ പ്രസിദ്ധീക രണങ്ങളുടെ താളുകളിൽ കണ്ടെത്താം.[2] 1886–ൽ നാൻ കൗറി സന്ദശിച്ച ആറോറാ (Aurora) എന്ന കപ്പലിലെ ശ സ്ത്രക്രിയാവിദഗ്ദ്ധൻ ഡാ. സ്വബോഡാ (Dr. W. Svoboda) തയ്യാറാക്കിയിട്ടുള്ള സചിത്രലേഖനങ്ങളുടെ കാര്യവും പ്ര ത്യേകിച്ചു പറയേണ്ടതാണു്. മാലെററ് (F. R. Mallet),

---

1 Selections from the Records of the Government of India: No: LXXVII, 1870.

2 Records & Memoirs of the Geological Survey of India, London Geological Magazine, Journal of Asiatic Society of Bengal tc.

ഹോബ്ഡേ (J. B. Hobday), ഓൾഡാം (R. D. Oldham), ടിപ്പർ (Tipper), ഗീ (Gee) തുടങ്ങിയവരുടെ പേരും ഈ അവസര ത്തിൽ സ്മരിക്കേണ്ടതുണ്ട്. 1950-ൽ ജിയോളോജിക്കൽ സർവ്വേയിലെ ഉദ്യോഗസ്ഥന്മാർ ദ്വീപുകളിൽ പര്യടനം നടത്തി എണ്ണയും മററു വിഭവങ്ങളും ഉണ്ടോ എന്നു പരിശോ ധിച്ചിട്ടുണ്ട്. അതുപോലെ മുഖ്യമായ മറെറാരു പര്യടനസം ഘം 1965-ൽ ഗ്രേററ് നിക്കോബർ സന്ദർശിക്കുകയുണ്ടായി.

അഗ്നിപർവ്വതമേഖലയിലാണു നിക്കോബർ ദ്വീപുക ളുടെ സ്ഥാനമെങ്കിലും ആഗ്നേയശിലാപാളികൾ ദ്വീപുക ളിലെങ്ങും കാണാനില്ലെന്നാണ് ഗലാത്തിയാ പര്യടന സംഘത്തിലെ ഡാ. റിങ്ക് (Dr. Rink) രേഖപ്പെടുത്തിയിരി ക്കുന്നതു്. എന്നിരുന്നാലും ഭൂനിർമ്മാണപരങ്ങളായ വിപ്ല വഘട്ടങ്ങൾ പലതും ഈ പ്രദേശങ്ങളിൽ ഉണ്ടായിട്ടുണ്ട്. ടെർഷ്യറികാലഘട്ടത്തിലായിരിക്കാം — അതായതു് ഏതാണ്ട് അൻപതു ദശലക്ഷം സംവത്സരങ്ങൾക്കുമുമ്പ് — ദ്വീ പുകൾ രൂപംപ്രാപിച്ചതെന്നാണ് ഡാ. റിങ്കിൻെറ പക്ഷം.

ആൻഡമാൻ ദ്വീപുകളിലെ വനങ്ങളുമായി താരതമ്യ പ്പെടുത്തിയാൽ നിക്കോബർ പ്രദേശങ്ങളിലെ കാടുകൾ താഴ്ന്നതരത്തിലുള്ളതാണെന്നേ പറയാനൊക്കൂ. ഉപയോഗ പ്രദങ്ങളായ നല്ല തടികൾ കുറവുതന്നെ. ആൻഡമാൻ ദ്വീപുകൾക്കു പേരും പെരുമയും പരത്തുന്ന പഡാക്കും ഗുർജ്ജനും മററും ഇവിടെയില്ല. മററു വനവിഭവങ്ങളുടെ കാര്യത്തിലും പിന്നാക്കംതന്നെ.

നിക്കോബറിലേക്കുള്ള യാത്രാസൗകര്യങ്ങൾ ഇന്നു വളരെ മെച്ചപ്പെട്ടിട്ടുണ്ട്. പോർട്ട്ബ്ലെയറിൽനിന്നു കൽക്ക ത്തയിലേക്കും മദിരാശിയിലേക്കും പോകുമ്പോഴും അവി ടെനിന്നു മടങ്ങുമ്പോഴും കപ്പലുകൾ മാസത്തിൽ പലതവണ കാർ നിക്കോബറിൽ നങ്കൂരമടിക്കുന്നു. മുമ്പ് ആറുമാസം കൂടു മ്പോൾ ഒരിക്കൽ മാത്രമേ ഇവിടെ കപ്പൽ അടുത്തിരുന്നു ള്ളൂ. അന്യദേശസമ്പർക്കങ്ങൾ കപ്പലിൽക്കൂടിയല്ലാതെ സാ ധ്യമല്ല. പോർട്ട്ബ്ലെയറിൽനിന്നു നിശ്ചിതപരിപാടിയനു സരിച്ച് ഒട്ടുമുക്കാലും ദ്വീപുകളിലേക്കു ബോട്ടുസർവ്വീസ് സർക്കാരിൽനിന്നു നേരിട്ടു നടത്തുന്നു. സ്വകാര്യക്കപ്പലുകൾ

വളരെ കുറവാണു്. കാൽ നൂററാണ്ടിനുമുമ്പുള്ള ഏർപ്പാടുകളു മായി താരതമ്യപ്പെടുത്തിയാൽ ഇന്നുണ്ടായിട്ടുള്ള ഗതാഗത പുരോഗതി വിപുലമാണെന്നു പറയാൻ കഴിയും. ഭാരതീ യവ്യോമസേനയുടെ ഒരു താവളം കാർ നിക്കോബറിൽ സ്ഥാപിച്ചിട്ടുണ്ടു്. കൽക്കത്തയ്ക്കു സമീപമുള്ള ബാറക്പൂ രിൽനിന്നു് ആഴ്ചതോറും ഒരു വിമാനം ഇവിടെ വന്നുപോ കുന്നു. സൈനികൎക്കു മാത്രമേ അതിൽ സഞ്ചരിക്കുവാൻ സാധാരണയായി സാധിക്കുകയുള്ളു.

പൊതുവായ പശ്ചാത്തലമൊരുക്കുവാൻ ഉതകുന്ന ചില പ്രധാനപ്പെട്ട കാര്യങ്ങൾ മുഖവുരയായി ചൂണ്ടിക്കാ ണിക്കയായിരുന്നു. ഇനി ദ്വീപുകളുടെ മുഖച്ഛായ നേരിട്ട റിയാൻ നമുക്കു ശ്രമിക്കുക.



2

# ദ്വീപുകൾ പരിചയപ്പെടുക

## കാർ നിക്കോബർ

നിക്കോബർ ദ്വീപസമൂഹങ്ങളിൽ ഏററവും വടക്കുഭാഗത്തു സ്ഥിതിചെയ്യുന്ന ദ്വീപാണ് കാർ നിക്കോബർ എന്നു മുമ്പു സൂചിപ്പിക്കുകയുണ്ടായി. ആൻഡമാൻ ദ്വീപസമൂഹങ്ങളിലെ തെക്കെയററത്തുള്ള ലിററിൽ ആൻഡമാൻ ദ്വീപിൽനിന്ന് ഇവിടേക്ക് ഏതാണ്ട് അറുപതുനാഴികദൂരം വരും. പത്തു ഡിഗ്രി കടലിടുക്ക്(Ten Degree Channel) എന്നറിയപ്പെടുന്ന സമുദ്രമേഖലയാണ് ഇവയെ തമ്മിൽ വേർതിരിച്ചുനിർത്തുന്നതെന്നും പറയുകയുണ്ടായല്ലോ. കാർ നിക്കോബറിലേക്കു പോകാൻ പോർട്ട്ബ്ലെയറിൽനിന്ന് നൂററിയെൺപതോളം നാഴിക സമുദ്രത്തിൽ സഞ്ചരിക്കേണ്ടതുണ്ട്. ദ്വീപിനെ സമീപിക്കുമ്പോൾ കപ്പൽത്തട്ടിൽ നില്ക്കുന്ന ഒരാളിന്, ഈ ദ്വീപിൽ കുറെ കുന്നുകളുണ്ടെന്നു തോന്നാം. എന്നാൽ അവിടെ സഞ്ചരിക്കുമ്പോൾ ആ ധാരണ തെററാണെന്നു തെളിയും. തീരങ്ങൾ സാമാന്യം നല്ല മണൽപ്പുറങ്ങളാണ്. ചുററിനുമുള്ള കടൽ താരതമ്യേന ആഴം കുറഞ്ഞതുതന്നെ. കേരതരുക്കൾ തിങ്ങിവളന്ന് തീരദേശങ്ങൾ പ്രകൃതിരമണീയങ്ങളായി വിരാജിക്കുന്നു. ദ്വീപിന്റെ ഭംഗി പെരുപ്പിക്കുവാൻ ഇവ നല്കുന്ന സംഭാവന എത്രയെന്നു വർണ്ണിക്കുക വിഷമംതന്നെ. ഏതൊരു സഞ്ചാരിയേയും അങ്ങോട്ടാകർഷിക്കുന്നതിനുപോരുന്ന അഴക്, കേരളത്തിന്റെ കടലോരത്തെപ്പോലെ, ഇതിനുമുണ്ട്. സാഗരകന്യകയെ ഹരിതാഭമായ വെഞ്ചാമരത്താൽ വീശി പരിചരിക്കുന്ന ഒരു തോഴിയെപ്പോലെയാണ്, വിദൂരതയിൽ നില്ക്കുമ്പോൾ, കാണികൾക്കു തോന്നുക. തീരത്തോടടുക്കുമ്പോൾ കൈതക്കാടുകൾ പലയിടങ്ങളിലും പൊതിഞ്ഞിരിക്കുന്നതു് കാണാറാകും. ഉൾപ്രദേശ

ങ്ങളിൽ കടന്നാൽ കണ്ടലും കാററാടിമരവും മററു വൃക്ഷങ്ങളും അന്തസ്സോടെ തലയുയർത്തിപ്പിടിച്ചു നില്ക്കുന്നതു് ശ്രദ്ധയിൽ പെടും. നല്ല വെയിലുള്ള ദിവസങ്ങളിൽ, പഞ്ചസാരമണൽ വിരിച്ച കടലോരത്തെ കേരവൃക്ഷച്ഛായയിൽ ഇരുന്നു്, അങ്ങു് അകലെ ചക്രവാളത്തിലേക്കു ദൃഷ്ടിയുറപ്പിച്ചു് സ്വപ്നംകാണുവാൻ ആരും കൊതിച്ചുപോകും. കടലിൻെറ കമനീയത എത്രമാത്രമെന്നറിയാൻ അപ്പോഴാണു് അവസരമുണ്ടാകുക. കര വിട്ടു് ഏതാണ്ടു് അരനാഴികയോളം ഹരിതാഭവിശിഷ്ട കടലാണു്. അതു കഴിഞ്ഞാൽ ആഴക്കടലിൻെറ അഗാധനീലിമ തെളിഞ്ഞുതുടങ്ങുന്നു. സൂര്യരശ്മിയുടെ പ്രതിച്ഛായ തട്ടി വെട്ടിത്തിളങ്ങുന്ന സമുദ്രം നോക്കി, സായാഹ്നസമയത്തു് ശീതളമാരുതനേററു് സമയം ചെലവഴിക്കുവാൻ എത്ര സുഖമാണെന്നോ! കാറും കോളുമില്ലാത്ത കാലത്തു് ഒരു സ്ഫടികപാളിപോലെ കടൽ നമ്മുടെ മുമ്പിൽ കിടന്നു വിളങ്ങുന്നു. അവിടെ ഇറങ്ങി നീരാടി കേളിക്കാൻ ആരാണു മോഹിക്കാത്തതു്?

49.59 ചതുരശ്രനാഴിക വിസ്തീർണ്ണം വരുന്ന ഈ ദ്വീപപ്രദേശങ്ങളിൽ വളക്കൂറുള്ള മണ്ണാണു് കൂടുതലുള്ളതു്. കടലോരങ്ങൾ തെങ്ങിനു പററിയതാണെന്നു വിശേഷിച്ചു പറയേണ്ടതായിട്ടില്ല. വളശിയുള്ള മണ്ണാണെങ്കിലും വിലപിടിപ്പും പ്രയോജനവുമുള്ള വലിയ മരങ്ങൾ ഇവിടെ തീരെ കുറവാണു്. വന്മരങ്ങളുടെ കൂട്ടത്തിൽ പെട്ടെന്നു ശ്രദ്ധയെ ആകർഷിക്കുന്നവ കാററാടി, അരയാൽ, ചിന്ന്യാവു് തുടങ്ങിയവയാണു്. കൈതയുടെ കാര്യം മുമ്പു സൂചിപ്പിച്ചിട്ടുണ്ടു്. ഇവിടത്തുകാരനല്ലെങ്കിലും അങ്ങുമിങ്ങും ഈററ നല്ലതുപോലെ വേരുപിടിച്ചിരിക്കുന്നതു കാണാം. ഇവിടെ കുടിയിരുത്തിയിട്ടുള്ള വിദേശഫലവൃക്ഷങ്ങൾ പലതും ഇന്നു നാട്ടുകാരെപ്പോലെ സ്ഥാനമുറപ്പിച്ചിട്ടുണ്ടു്. അടയ്ക്കാമരങ്ങൾ എവിടെയും നട്ടെല്ലുവളയ്ക്കാതെ നിവർന്നുനില്ക്കുകയാണു്. നാട്ടുകാരുടെ ആവശ്യംകഴിഞ്ഞു മിച്ചംവരുന്ന അടയ്ക്ക പണ്ടു മുതലേ ഇവിടെനിന്നു കയററുമതിചെയ്തുവരുന്നുണ്ടു്.

ഉൾപ്രദേശങ്ങളിലെ വനങ്ങളിൽ കാട്ടുപന്നി കുറവല്ല. പ്രാവു്, മീൻപരുന്തു്, തിന്നാനുതകുന്ന കൂട്ടുകെട്ടുന്ന

സ്വിഫ്റ്റ്ലററ് തുടങ്ങിയ പറവകൾ, പച്ചക്കുതിര, ചീവീട് തുടങ്ങിയ ഷട്പദങ്ങൾ, ഞണ്ട്, ചെറിയ പെരുമ്പാമ്പ്, കടൽപ്പാമ്പുകൾ, കരയോച്ച് തുടങ്ങി മററു പ്രാണികൾ എന്നിവയും ധാരാളമുണ്ട്. ഒരുതരം ഓന്ത് എവിടെയും കയറിനടക്കുന്നതും അപൂർവ്വമായ കാഴ്ചയായിരിക്കുകയില്ല. കടലിലെ പവിഴപ്പുററുമേഖലകളിൽ ജലജീവികൾ ധാരാളമാണ്. ഞണ്ടുകൾ, ചിപ്പികൾ, കിനാവള്ളി (Octopus) തുടങ്ങിയവ പെട്ടെന്ന് ശ്രദ്ധയെ ആകർഷിക്കും. മൂളുന്ന വണ്ടും അപൂർവ്വമായി വർണ്ണശബളമായ പൂമ്പാററകളും തങ്ങളുടെ ആസ്തിത്വത്തെ അറിയിച്ചുകൊണ്ട് അന്തരീക്ഷത്തിൽ പാറിനടക്കുന്നതു കാണാമെങ്കിലും മർമ്മരാരവം പൊഴിക്കാൻ തേനീച്ചകൾ ഈ ദ്വീപിലില്ലെന്നുള്ളത് ഒരു പ്രത്യേകതയാണ്.

കാർ നിക്കോബറിൽ ആകെയുള്ള പതിനഞ്ചു ഗ്രാമങ്ങളിൽ ഒൻപതും കിഴക്കൻതീരത്താണ്. എവിടെനിന്നാണ് ആദ്യത്തെ കുടിയേററക്കാർ ഈ ദ്വീപിലേക്കു വന്നതെന്നു സംശയരഹിതമായി പറയാൻ സഹായിക്കുന്ന ആധികാരികവിവരങ്ങൾ ഇന്നില്ല. എന്നാൽ ഇവിടത്തുകാരുടെ ഉത്ഭവത്തെപ്പററി സൂചിപ്പിക്കുന്ന ഒരു നാടോടിക്കഥയുണ്ട്. ബർമ്മാതീരത്തെ ഏതോ നാട്ടിൽ അവിവാഹിതയായ ഒരു രാജകുമാരി ഗർഭിണിയായിത്തീരുവാൻ സംഗതിയായി. കുലത്തിനും കുടുംബത്തിനും ദുഷ്പേരു വരാതിരിക്കുവാൻ രഹസ്യമായി അവളെ കൊട്ടാരത്തിൽനിന്നു നിഷ്കാസനംചെയ്തു. മററു വഴിയൊന്നും കാണാതായപ്പോൾ ആ നിർഭാഗ്യവതി, ഒരു വള്ളം കടലിലിറക്കി, കാററിനും കടലൊഴുക്കിനും വിധേയയായി സഞ്ചരിച്ചു. കുറെ ദിവസം കടലിൽ കറങ്ങിത്തിരിഞ്ഞു് ഒടുവിൽ അവൾ കാർനിക്കോബർ തീരം പററി. ഇന്ന് 'വലിയലപ്പാത്തി' എന്നറിയപ്പെടുന്ന ഗ്രാമം സ്ഥിതിചെയ്യുന്ന സ്ഥാനത്തായിരുന്നു അവൾ വന്നെത്തിയതു്. മനോഹരമായ ഈ പ്രദേശത്തു് ഒരു കുടിൽ കെട്ടി ഏകാന്തവാസമാരംഭിച്ചു. യഥാകാലം അവൾ അഴകുള്ള ഒരാൺകുഞ്ഞിനെ പ്രസവിച്ചു. അവനെ പോററിവളർത്തുക എന്നുള്ളതു മാത്രമായി രാജകുമാരി

യുടെ ജീവിതലക്ഷ്യം. കുട്ടി മിടുമിടുക്കനായി വളൎന്നു. യുവാവായശേഷം അവനുമായി ആൾമാറാട്ടം അഭിനയിച്ച വംശവൎദ്ധനവിനുവേണ്ടി അമ്മ ലൈംഗികബന്ധം പുലൎത്തി. ഇതിൽനിന്നുണ്ടായ സന്തതികൾ ക്രമേണ അവിടെ ഒരു ഗ്രാമം സ്ഥാപിച്ചു. ഇവർ പെരുകിയാണു വലിയലപ്പാത്തി ഗ്രാമം പ്രതാപമാൎജ്ജിച്ചതു്. കാലക്രമത്തിൽ ഇവിടെനിന്നു് ആളുകൾ മററു പ്രദേശങ്ങളിലേക്കു വ്യാപിക്കയുണ്ടായി.

വെറും നാടോടിക്കഥയാണെങ്കിലും ഇതിൽനിന്നു ചില വസ്തുതകൾ വ്യക്തമാകുന്നുണ്ടു്. കാററിനും കടലൊഴുക്കിനും വിധേയരായി ഇവിടേക്കു് ആളുകൾ വന്നുചേൎന്നിരിക്കാം. വരത്തർ വൎദ്ധിച്ചാകണം ഇവിടെ ഗ്രാമങ്ങൾ സ്ഥാപിതമായതു്. ആദ്യത്തെ താവളങ്ങൾ വടക്കുകിഴക്കൻ മേഖലയിലാണു് ഉയൎന്നതെന്നാണു് പരമ്പരാഗതമായ വിശ്വാസം. പുതിയ സങ്കേതങ്ങളിലേക്കു് ആളുകൾ വ്യാപിച്ചതിനെ പരോക്ഷമായി സ്പൎശിക്കുന്ന ചില നാടോടിക്കഥകൾ ഇല്ലാതില്ല. ആദ്യത്തെ സങ്കേതം 'വലിയലപ്പാത്തി'യിൽത്തന്നെ ആയിരുന്നിരിക്കുമെന്നു വിശ്വസിക്കുന്നവരാണു പണ്ഡിതന്മാരിൽ അധികവും. ചില പാരമ്പര്യാചാരങ്ങളിൽ ഈ ഗ്രാമക്കാൎക്കു പ്രാമുഖ്യം അവകാശമായിട്ടുണ്ടെന്നുള്ള വസ്തുത സ്മരണീയമത്രേ. മൂസ് എന്ന ഗ്രാമം സ്ഥാപിതമായപ്പോൾ ലപ്പാത്തിയിലെ ജനങ്ങളുടെ ആശീർവാദം നേടുകയുണ്ടായെന്നാണു പറയപ്പെടുന്നതു്.* അടുത്തകാലത്തു നടത്തിയിട്ടുള്ള അന്വേഷണങ്ങൾ തമാലു, പെർക്കാ, മലാക്കാ, കാകാനാ എന്നീ ഗ്രാമങ്ങളിലെ ജനങ്ങളുടെ ഉത്ഭവകേന്ദ്രം ഒന്നായിരിക്കാമെന്ന നിഗമനത്തിനു ശക്തി കൂട്ടുകയാണു ചെയ്തിട്ടുള്ളതെന്നു പറയാം. പാരമ്പര്യാചാരങ്ങളെ ആസ്പദമാക്കി കിഴക്കൻതീരത്തെ ഗ്രാമങ്ങളെ രണ്ടു കൂട്ടങ്ങളായി തിരിക്കാനുമൊക്കും.

ഇന്നത്തെ ജനങ്ങൾ കാർ നിക്കോബറിൽ പ്രാബല്യം ഉറപ്പിക്കുന്നതിനുമുമ്പു് അവിടെ നിഷ്ഠുരരായ ഏതോ

* In the Nicobar Islands by George Whitehead (1924), p. 42.

പ്രാചീനജാതിക്കാർ ഉണ്ടായിരുന്നെന്നു സൂചിപ്പിക്കുന്ന ഒരു നാടോടിക്കഥയുണ്ട്. കിഴക്കേ തീരത്താണ് ഇവർ താമസിച്ചിരുന്നത്. എന്നാൽ ഈ ജാതിക്കാരെ ക്രമേണ വടക്കുപടിഞ്ഞാറൻ തീരത്തേക്കു തള്ളിനീക്കി ഒടുവിൽ നിർമ്മാർജ്ജനംചെയ്തെന്നു വേണം അനുമാനിക്കാൻ. കുടിയേററക്കാർ ഇവിടെ വന്നപ്പോൾ നേരിടേണ്ടിവന്ന ആദിമനിവാസികളായിരുന്നിരിക്കണം ഈ ദുഷ്ടന്മാർ. പഴയകാലത്തു നടന്ന ഏതോ ഗ്രാമപ്പോരിനെപ്പററിയുള്ള സ്മരണയായിരിക്കാം നാടൻകഥയായി രൂപംകൊണ്ടതെന്നാണു ഒരു പണ്ഡിതൻെറ അഭിപ്രായം.

1961–ലെ കാനേഷുമാരിക്കണക്കനുസരിച്ച് കാർ നിക്കോബറിലെ ജനസംഖ്യ 9,913 ആണ്. നിക്കോബർദ്വീപസമൂഹങ്ങളിലെ ആകെ ജനങ്ങളുടെ 66% ആണിതു്. പതിനഞ്ചു ഗ്രാമങ്ങളിലായിട്ടാണ് ഇവരുടെ താമസം. ഗ്രാമങ്ങളെ തമ്മിൽ ബന്ധിപ്പിക്കുന്ന, 32 നാഴിക നീളമുള്ള; നല്ല നിരത്തു് പണിചെയ്തിരിക്കുന്നു. യാത്രാസൗകര്യത്തിനു് സർക്കാരിൽനിന്നു് ഒരു ബസ്സർവ്വീസും നടത്തുന്നുണ്ടു്. ഗ്രാമങ്ങൾ ശുചിയായി സൂക്ഷിക്കുവാൻ ഇവിടത്തുകാർ കാണിക്കുന്ന താല്പര്യം ഭാരതവൻകരയിലെ ആളുകൾ മാതൃകയായി സ്വീകരിച്ചിരുന്നെങ്കിൽ! ജനസാന്ദ്രത കൂടുതലെങ്കിലും കുററകൃത്യങ്ങൾ താരതമ്യേന കുറവുതന്നെ. ജീവിതാവശ്യങ്ങൾ പ്രാദേശികവിഭവങ്ങൾകൊണ്ടുതന്നെ സാധിച്ചു ശീലിച്ചവരാണ് നാട്ടുകാർ. ലോഭമില്ലാതെ പ്രകൃതി വാരിക്കോരിക്കൊടുത്തിട്ടുള്ള സമ്പത്തുകൾ സന്മനോഭാവത്തോടും സന്തോഷത്തോടും അനുഭവിച്ചു കഴിയാനല്ലാതെ അമിതമായി അധ്വാനിച്ച് ഉള്ള മുതലിനെ പോഷിപ്പിക്കുവാൻ വലിയ താല്പര്യം അവക്കില്ല. എന്നാൽ പണത്തിൻെറ രംഗപ്രവേശം ഈ മനോഭാവത്തെ അതിവേഗം പരിവത്തനപ്പെടുത്തിവരുന്നുണ്ടു്. സാമ്പത്തികസംവിധാനത്തിൻെറ മൂലക്കല്ലു്, നൂററാണ്ടുകളായി, നാളികേരമായിരുന്നു. ആളുകളുടെയും പന്നിയുടെയും ആഹാരത്തിലെ മുഖ്യഘടകം ഇന്നും അതു തന്നെ. ആകെ ഉൽപാദിപ്പിക്കപ്പെടുന്ന നാളികേരത്തിൽ മൂന്നിലൊരംശം

പന്നിയുടെ വയററിലാണു് ചെന്നുചേരുന്നതു്. അടുത്ത കാലത്തു് ആളുകളുടെ താല്പര്യം അരിയിലേക്ക തിരിഞ്ഞിട്ടുണ്ടെന്നു പറയാം. അരി പുറത്തുനിന്നു വരേണ്ടതുമാണു്.

ആധുനികവിദ്യാഭ്യാസത്തിന്റെ ആരംഭം കഷ്ടിച്ച് അരനൂററാണ്ടിനുമുമ്പാണു് നിക്കോബറിൽ ഉണ്ടായതെന്നു പറയാം. ആദ്യത്തെ വിദ്യാലയം കാർ നിക്കോബറിലാണു് സ്ഥാപിതമായതു്. നമ്മുടെയിടയിലുള്ളതുപോലെ തന്നെ, പഠിത്തം കഴിയുന്നവർ കായികാധ്വാനത്തിൽ മടുപ്പാണു പ്രദർശിപ്പിക്കുന്നതെന്നു പറയാം. ഒരു ഹയർ സെക്കണ്ടറി സ്കൂളും ഈ ദ്വീപിലുണ്ടു്. അതു കൂടാതെ ഓരോ ഗ്രാമത്തിലും ഓരോ പ്രാഥമികവിദ്യാശാലയും സ്ഥാപിച്ചിരിക്കുന്നു. അദ്ധ്യാപകർ അധികംപേരും പുറത്തുനിന്നു വന്നിട്ടുള്ളവരത്രേ. പള്ളിക്കൂടങ്ങളിൽ പോകാൻ കുട്ടികൾക്കു് വലിയ മടിയില്ലെങ്കിലും പഠിത്തത്തേക്കാൾ അവിടത്തെ കായികവിനോദങ്ങളിലാണു കുട്ടികൾക്കു്കൂടുതൽ ശ്രദ്ധ.

നാല്പതു കിടക്കകളുള്ള ഒരു നല്ല ആശുപത്രി കാർ നിക്കോബറിലുണ്ടു്. പുതിയ ചികിത്സാസമ്പ്രദായം സ്വീകരിക്കുവാൻ ആളുകൾക്കു് വൈമുഖ്യമില്ല. മററു പ്രദേശങ്ങളുമായി താരതമ്യപ്പെടുത്തിയാൽ രോഗചികിത്സയ്ക്കുള്ള സൗകര്യം ശരാശരി ഉയർന്ന തോതിലുള്ളതാണെന്നു പറയണം. മരണനിരക്കു് ഗണ്യമായി കുറയുന്നതിനു് ഇതു് ഇടവരുത്തിയിട്ടുമുണ്ടു്. ജീവിതത്തിലെ എല്ലാ മണ്ഡലങ്ങളിലും സ്വാധീനം പ്രയോഗിച്ചിരുന്ന മന്ത്രവാദിവൈദ്യനെ പുതിയ ചികിത്സകൾ സ്ഥാനഭ്രഷ്ടനാക്കിയിരിക്കുന്നു.

സംസാരഭാഷയിൽ സാരമായ ഭേദങ്ങൾ ഓരോ ഗ്രാമങ്ങളിലും അറിയാനുണ്ടു്. എങ്കിലും എല്ലാവരുടെയും ഭാഷ അടിസ്ഥാനത്തിൽ ഒന്നുതന്നെ. പണ്ടു് ഗ്രാമങ്ങൾതമ്മിൽ അടുത്ത സമ്പർക്കം കുറവായിരുന്നെന്നാണല്ലോ പ്രാദേശികഭാഷാപരിണാമം സൂചിപ്പിക്കുന്നതു്. സംസാരഭാഷയുടെ അടിസ്ഥാനത്തിൽ മൂസ്, ചെറിയ ലപ്പാത്തി എന്നീ ഗ്രാമങ്ങളെ ഒരു വിഭാഗത്തിൽപ്പെടുത്താം. കിമിദയാസ് ഗ്രാ



ചിത്രം 1
ട്രിങ്കററ് ദ്വീപിലെ കടലോരം



ചിത്രം 2
കച്ചാൽദ്വീപിലെ കടലോരം



ചിത്രം 3
ചൗറ ദ്വീപിനെ സമീപിക്കുമ്പോൾ

മത്തിന്ന് അടുപ്പം ചൗറ ദ്വീപിനോടാണ്. ഓരോ ഗ്രാമത്തിനും അതതിന്റേതായി നാടൻ പേരുകളുമുണ്ട്. പക്ഷേ, അതു് പുറത്തുനിന്നു ചെല്ലുന്നവരോടു പറയുവാൻ പണ്ടു് അവർക്കു മടിയായിരുന്നു. ഓക്ചുംഗ്, ചുക്ചുക്, ചുചാ തുടങ്ങിയ പേരുകൾക്കു് ബർമ്മീസ് ചുവ നല്ലതുപോലെ തോന്നും. മലാക്കാ ഗ്രാമത്തിന്റെ പേർ മലയൻ ഉപദ്വീപിലെ മലാക്കായെ ആശ്രയിച്ചു് പോർച്ചുഗീസുകാർ നല്കിയതാണെന്നാണ് അനുമാനം.

## ബററി മാൽവ്

കാർ നിക്കോബറിൽനിന്നു തെക്കോട്ടു സഞ്ചരിക്കുമ്പോൾ ആൾത്താമസമില്ലാത്ത ഒരു കൊച്ചുദ്വീപ് കണ്ണിൽ പെടും. കഷ്ടിച്ചു് അഞ്ഞൂറേക്കറോളം വിസ്തീർണ്ണം വരുന്ന ഇതിന്റെ പേർ ബററി മാൽവ് എന്നാണ്. നിക്കാബാറികൾ 'കുവോൺ നോ' (Kuon-no) എന്നത്രേ ഇതിനെ പറയുന്നതു്. ഈ ദ്വീപിന്റെ ഉത്ഭവത്തെപ്പററി അവർ പറയാറുള്ള കഥ കേൾക്കുക: കാർ നിക്കോബറിന്റെ തെക്കേ തീരത്തുള്ള 'കാക്കാനാ' എന്ന ഗ്രാമത്തിനു സമീപം ഒരു ചെറിയ ദ്വീപുണ്ടായിരുന്നു. സാ കാ (Sa-Ka) എന്നപേരിൽ അറിയപ്പെടുന്ന കൊച്ചുപക്ഷിക്കു് ഈ ദ്വീപു് സ്വന്തമാക്കണമെന്നു് മോഹമായി. അടക്കാനാവാത്ത ആശ സഫലമാക്കുവാൻ മോഷണമാണ് ഉത്തമമാർഗ്ഗമെന്നു് അവൾ നിശ്ചയിച്ചു്, ഒരു രാത്രിയിൽ, എല്ലാവരും ഉറക്കം പിടിച്ച സമയംനോക്കി, ദ്വീപ് ചുണ്ടിൽ കൊത്തിയെടുത്തുകൊണ്ടു തെക്കോട്ടു പറക്കാൻതുടങ്ങി. വിചാരിച്ചതിൽ കൂടുതൽ ഭാരമുള്ള ചുമടായിരുന്നതുകൊണ്ടു് ആശിച്ചത്ര വേഗത്തിൽ പറക്കുവാൻ അവൾക്കു പററിയില്ല. അങ്ങനെ കുറെദൂരം പോയപ്പോൾ നേരം വെളുത്തുതുടങ്ങി. തന്റെ കള്ളത്തരം ആരും അറിയരുതെന്നു നിർബ്ബന്ധമുണ്ടായിരുന്നതിനാൽ കൂടുതൽ മുമ്പോട്ടു പോകുവാൻ പക്ഷി ആശിച്ചില്ല. ചുണ്ടിൽ ഇരുന്ന ഭാരം അവൾ താഴെയിട്ടു. അതു വീണതു് തലതിരിഞ്ഞായിരുന്നു. എങ്കിലും അതു നേരെയാക്കിയിടുവാൻ തുനിഞ്ഞതുമില്ല. ദ്വീപ് കൊക്കിൽ

നിന്നു വീണിടത്തുതന്നെ കടലിൽ ഉറച്ചുപോയി. ഈ ദ്വീപാണു 'കുവോൺ നോ'—അതായതു് കൊച്ചുകുട്ടൻ. തലകീഴായി കിടക്കുന്നതുകാരണം ആരുംതന്നെ അവിടെ താമസിക്കുവാൻ താല്പര്യം കാണിച്ചിട്ടുമില്ല. എങ്കിലും ചൗറയിലേക്കു പോകുന്നവരുടെ വഴികാട്ടിയാണു് ബററിമാൽവ്.

പ്രകൃതിക്ഷോഭത്താൽ ദ്വീപുകൾ രൂപംകൊള്ളുന്നതും, അപ്രത്യക്ഷമാകുന്നതും അസാധാരണ സംഭവങ്ങളല്ല. ഇങ്ങനെ അപ്രതീക്ഷിതമായി ഒന്നു മറയാനും മററൊന്നു് ഉയരാനും സംഗതിയായതു്, ചമല്ക്കാരം കലർത്തി അവതരിപ്പിച്ചിട്ടുള്ളതായിരിക്കണം ഈ നാടൻ കഥ. ഭൂകമ്പപ്രവർത്തനം ധാരാളമുള്ള അസ്ഥിരമേഖലയാണു് ഇവിടമെന്നു പറഞ്ഞതു് ഓർമ്മിക്കുമല്ലോ.

## ചൗറ ദ്വീപ്

കാർ നിക്കോബറിൽനിന്നു നാല്പതു നാഴിക കടൽ താണ്ടിയാലേ ചൗറ എന്ന ദ്വീപിൽ എത്താനൊക്കു. 2.8 ചതുരശ്രനാഴിക മാത്രമുള്ള ഈ ദ്വീപിൽ 1961–ലെ കാനേഷുമാരി കണക്കനുസരിച്ചു് 1228 ആളുകളാണു് അധിവസിക്കുന്നതു്. ജനസാന്ദ്രതയുടെ കാര്യത്തിൽ നിക്കോബർദ്വീപുകളുടെ കൂട്ടത്തിൽ ചൗറയ്ക്കാണു് ഒന്നാംസ്ഥാനം. പുരാതനകാലംമുതൽ ഇവിടത്തുകാർക്കു പല മണ്ഡലങ്ങളിലും പ്രാമാണ്യംനേടാൻ കഴിഞ്ഞിട്ടുണ്ടു്. നിക്കോബാറികളുടെ വിശുദ്ധനാടാണിതു്. കടൽ ശാന്തമായി കിടക്കുന്ന കാലത്തു് എല്ലാ ദ്വീപുകളിൽനിന്നും ആളുകൾ ചൗറയിലേക്കു പോകണമെന്നതാണു പണ്ടുമുതലുള്ള ആചാരം. നിക്കോബാറിയുടെ ജീവിതത്തിലെ മുഖ്യമായ ഒരു ചടങ്ങായി ഈ യാത്രയെ അംഗീകരിച്ചിരിക്കുന്നു. യുവാക്കന്മാർ ചൗറയിൽ പോയി വന്നാലേ യോഗ്യന്മാരായിത്തീരൂ. മൺപാത്രനിർമ്മാണവും വള്ളങ്ങളുടെ വില്പനയും ഈ നാട്ടുകാരുടെ കുത്തകയായിരുന്നു. അടിയന്തിരങ്ങൾക്കു് ഉപയോഗിക്കുന്ന മൺകലങ്ങൾ ചൗറയിൽ ഉണ്ടാക്കിയതായിരിക്കണമെന്നു് ആചാരം അനുശാസിക്കുന്നു. മത്സരത്തി

നുപയോഗിക്കുന്ന കളിയോടങ്ങളും ചൗറയിലേക്കു തീർത്ഥാടനത്തിനു പോകാനുതകേണ്ട വള്ളങ്ങളും ചൗറയിൽത്തന്നെ പണിതിട്ടുള്ളതോ, ചൗറക്കാരിൽക്കൂടി വാങ്ങിയിട്ടുള്ളതോ ആയിരിക്കണമെന്നു നിർബ്ബന്ധമുണ്ട്. അല്ലാത്തവ ഉപയോഗിച്ചാൽ ആപത്തുവരുമത്രേ! മൺപാത്രനിർമ്മാണത്തിനു കുത്തക അവർ അവകാശപ്പെടുന്നെങ്കിലും അതിനു വേണ്ട മണ്ണു് ചൗറയിൽ ഇല്ല. കുടിക്കാനുള്ള വെള്ളവും പുറത്തുനിന്നു കിട്ടിയാലേ കഴിയാനൊക്കൂ. വള്ളമുണ്ടാക്കാൻ ഉപയോഗിക്കാവുന്ന നല്ല തടിയും ഈ ദ്വീപിലില്ല. ഈ വിപരീതസാഹചര്യങ്ങളിലും ബുദ്ധിമാന്മാരായ ചൗറക്കാർ തങ്ങളുടെ പ്രതാപം നിക്കോബാറികളുടെയിടയിൽ ഉറപ്പിച്ചിട്ടുണ്ട്. ഇതു് അലംഘനീയങ്ങളായ ആചാരങ്ങളെ അടിസ്ഥാനമാക്കിയാണു സാധിച്ചിരുന്നതു്. എന്നാൽ മാറിവരുന്ന പരിതസ്ഥിതി ഇത്തരം അവകാശവാദങ്ങളെ വെല്ലുവിളിക്കുവാൻ ആരംഭിച്ചുകഴിഞ്ഞു. നാടൻ ആചാരക്രമങ്ങളുടെ ചൈതന്യം ക്ഷയിക്കുമ്പോൾ പഴയ വ്യവസ്ഥിതിയുടെ ആരോഗ്യവും തകരുമെന്നു തീർച്ചയാണല്ലോ.

### ടില്ലാംഗ് ചോംഗ്

ചൗറ ദ്വീപിൽനിന്നു നേരേ കിഴക്കോട്ടു നീങ്ങി കുറെ ദൂരം ചെല്ലുമ്പോൾ ആൾപാർപ്പില്ലാത്ത ഈ ദ്വീപു കാണാം. വീതി കുറഞ്ഞു നീണ്ടുവളഞ്ഞു്, പാറക്കെട്ടുകൾ നിറഞ്ഞു നില്ക്കുന്ന സ്ഥലമാണിതു്. മൺപ്രദേശങ്ങൾ അപൂർവ്വം തന്നെ. അതുള്ളിടത്തു് അങ്ങുമിങ്ങും ഒന്നും രണ്ടും തെങ്ങു വളരുന്നു. മററു കാട്ടുമരങ്ങളും ഇല്ലാതില്ല. ഉള്ളിൽ കുറെ പ്രദേശത്തു കന്നിക്കാടുകൾ കാണാം. പൊതുവെ ഭീകരമായ ഒരന്തരീക്ഷമാണു ദ്വീപിനെ ആവരണംചെയ്യുന്നതു്.

### ടെറിസ

തെക്കോട്ടു സഞ്ചരിക്കുമ്പോൾ അടുത്തതായി നാം കണ്ടുമുട്ടുന്ന പ്രധാനപ്പെട്ട ദ്വീപാണു് ഇതു്. പൊതുവെ പറഞ്ഞാൽ നിക്കോബർ ദ്വീപുകളുടെ ഭൂപ്രകൃതിയിൽനിന്നു

വ്യത്യസ്തതയൊന്നും പറയാനില്ല. ജനസംഖ്യ താരതമ്യേന കുറവുതന്നെ (547). എങ്കിലും ഉള്ളവർ മററുപ്രദേശക്കാരുടെമാതിരി അധികം അലസരല്ല. 39.1 ചതുരശ്രനാഴിക വിസ്തീർണ്ണമുള്ള ഈ ദ്വീപിൽ അവർ കൃഷിപ്പണികരം പണ്ടുമുതൽ ചെയ്തുവരുന്നുണ്ട്. തെങ്ങ്, പുകയില, ചില ഫലവൃക്ഷങ്ങരം തുടങ്ങിയ കൃഷിയിലാണു ശ്രദ്ധ. മണ്ണ് വളമുള്ളതുതന്നെ. കന്നുകാലികളെ വളത്തുവാൻ പററിയ പുൽമേടുകരം കുറവല്ല. സന്ദശകൻെറ ശ്രദ്ധ ആകഷിക്കുന്ന പച്ചപ്പിറാവുകരം (Nicobar Imperial Pegions) ധാരാളമാണ്. പഴയകാലത്ത് മെഗാപോഡ് (Megapode) എന്ന പക്ഷിയെ ധാരാളം കാണാനുണ്ടായിരുന്നു. കാനേഷുമാരി കണക്കുകരം തയ്യാറാക്കുവാൻ ഇവിടം സന്ദശിച്ച ആൻഡേർസൺ (A. R. S. Anderson) 1901 ജനുവരിയിൽ ഒരു പക്ഷിയെ വെടിവെച്ച വിവരം രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ ഇന്ന് ഇവിടെ ഈ പക്ഷികളെ കാണാനില്ല.

കടലോരങ്ങളിൽ തെങ്ങും കൈതയും വള്ളിച്ചെടികളും കണക്കില്ലാതെ തഴച്ചുവളരുന്നു. ഇവിടം മുറിച്ച് ഉള്ളിലേക്കു കടക്കാൻതന്നെ നല്ല അധ്വാനം വേണം. പുൽപ്പരപ്പുകളിൽ ആറിഞ്ചുമുതൽ നാലടിവരെ ഉയരത്തിൽ വളരുന്ന പലയിനം പുല്ലുകളുണ്ട്. കുന്നുകരം ധാരാളമാണ്. അവയുടെ ചരിവുകളിലും അടിവാരങ്ങളിലുമെല്ലാം മരങ്ങരം മുററിവളരുന്നു. പാറകളുടെ പോടുകളിൽ വേരോടിച്ച വിഷമമില്ലാതെ വിലസുന്ന ചെടികരം കാണുമ്പോരം അത്ഭുതം തോന്നും. നാട്ടുകാർ വളത്തുന്ന കോഴി കാട്ടിലൊക്കെ ക്ലേശമില്ലാതെ കേറി നടക്കുന്നതും നേരമ്പോക്കുണ്ടാക്കുന്ന കാഴ്ചതന്നെ.

തമിഴ്നാട്ടിലെ ചില സമുദായക്കാർ ചെയ്യുന്നതുപോലെ കുടുമ്മ വളത്തി കെട്ടിവയ്ക്കുന്നവരാണ് ഇവിടത്തെ പുരുഷന്മാർ. ഒരുപക്ഷേ, ഈ രീതി ചോളരാജാക്കന്മാർ ഇവിടെ പ്രതാപം സ്ഥാപിച്ച കാലത്തിൻെറ അവശേഷിക്കുന്ന മുദ്രയായിരിക്കാം. കള്ളുകുടിച്ചു കുംഭകണ്ണസേവനടത്തിയും പ്രേതാത്മാക്കളെ തൃപ്തിപ്പെടുത്തുവാൻ കമ്മങ്ങരം അനുഷ്ഠിച്ചും ആളുകരം സമയംപോക്കുന്നു. ശുദ്ധജലക്ഷാമം

തീരെ ഇല്ലതന്നെ. ചൗറക്കാർ ഇവിടെനിന്നാണു വെള്ളം കൊണ്ടുപോകുന്നതു്. കാർ നിക്കോബറിലെ പ്രാദേശിക ഭാഷ വശമുള്ളവരാണു് പുരുഷന്മാരിൽ ഭൂരിഭാഗവും. കച്ചവടക്കാര്യങ്ങൾ ഇവരാണു നടത്തുന്നതു്. പ്രാചീനരീതിയിൽ പണിചെയ്തിട്ടുള്ള ആഭരണങ്ങൾ അണിയുവാൻ അവർക്കു താല്പര്യമുണ്ടു്. മന്ത്രവാദിവൈദ്യന്റെ പ്രഭാവം ഇന്നും ക്ഷയിച്ചിട്ടില്ല. അതിനാൽ പുതിയ ചികിത്സാവിധികൾ ഇവിടെ അധികം പ്രചരിച്ചിട്ടില്ല. ഒരു ഡിസ്പെൻസറി സ്ഥാപിച്ചിട്ടുണ്ടെങ്കിലും അതു വേണ്ടപോലെ പ്രയോജനപ്പെടുത്തി ആരോഗ്യനിലവാരം മെച്ചപ്പെടുത്തുവാൻ താല്പര്യം വളരേണ്ടതായിട്ടാണിരിക്കുന്നതു്. ആധുനികവിദ്യാഭ്യാസം പ്രചരിച്ചുതുടങ്ങിയാൽ മാത്രമേ ഈ അന്തരീക്ഷത്തിനു കാര്യമായ മാററം സംഭവിക്കു. ഇതിനു വിത്തുവിതയ്ക്കുന്ന രണ്ടു പ്രാഥമികവിദ്യാശാലകൾ ആരംഭിച്ചുകഴിഞ്ഞിട്ടുണ്ടു്. ജനവാസയോഗ്യങ്ങളും കൃഷിക്കുപയുക്തങ്ങളുമായ ധാരാളം സ്ഥലങ്ങൾ ഇന്നു വെറുതെ കിടക്കുകയാണു്. തോട്ടങ്ങളുണ്ടാക്കാനും മൺപാത്രനിർമ്മാണം കുടിൽവ്യവസായമായി നടത്താനും വള്ളനിർമ്മാണം വികസിപ്പിക്കാനും ഇവിടെ സൗകര്യം കുറച്ചൊന്നുമല്ല. ഇതൊക്കെ ഭാവിയിൽ സാധിക്കുമെന്നു പ്രതീക്ഷിക്കാം.

### ബൊമ്പോക്കാ

ടെറിസയുടെ തെക്കുകിഴക്കേ തീരത്തുനിന്നു് അല്പം അകലെ സ്ഥിതിചെയ്യുന്ന ഈ ദ്വീപിന്റെ വിസ്തീർണ്ണം 5.2 ചതുരശ്രനാഴികയാണു്. ആകെ 43 മനുഷ്യർ മാത്രമാണു താമസക്കാർ. തെങ്ങിൻതോപ്പുകൾ കുറവല്ല. കച്ചവടകാര്യങ്ങൾക്കായി സ്ഥലവാസികൾ ടെറിസയെയാണു് ആശ്രയിക്കുന്നതു്.

### കമ്മോർട്ട

കമ്മോട്ട്, ട്രിങ്കററ്, നാൻകൗറി എന്നീ ദ്വീപുകൾ, മൂന്നു കല്ലുകൊണ്ടുള്ള അടുപ്പുപോലെയാണു കിടക്കുന്നതു്. ഇതിൽ ഏററവും വലിപ്പമുള്ള കമ്മോട്ട്യ്ക്കു് 72.6 ചതുരശ്ര

നാഴികയാണു വിസ്തീർണ്ണം. 798 ആളുകളുമുണ്ട്. നിക്കോബറിന്റെ ചരിത്രത്തിൽ ഏററവും പ്രധാനപ്പെട്ട സ്ഥാനം ഈ മൂന്നു ദ്വീപുകൾ ആദിമുതൽ നേടിയിട്ടുണ്ട്. 1756-ൽ ആദ്യമായി ഡച്ചുകാർ ഒരു താവളം തുടങ്ങിയതു് കമ്മോട്ട യിലാണു്. ബ്രിട്ടീഷുകാർ ഒരു ശിക്ഷാസങ്കേതം ഈ പ്രദേശത്തു സ്ഥാപിച്ചിരുന്നു.

കമ്മോട്ടദ്വീപിൽ കുന്നുകൾ കുടുതലുണ്ട്. നിരപ്പുതറ കടലോരങ്ങളിലേയുള്ളു. ജനങ്ങൾ മുഖ്യമായി മൂന്നു ഗ്രാമങ്ങളിലായിട്ടാണു താമസിക്കുന്നതു്. ശുദ്ധജലസംഭരണത്തിനുതകുന്ന ഒരു ചെറിയ പുഴ—റാംജാവു (Ramjau) ഇവിടെയുണ്ട്. ആളുകൾ പുതിയ ആശയങ്ങൾ സ്വീകരിക്കുവാൻ ഇന്നു താല്പര്യംകാണിച്ചുതുടങ്ങിയിരിക്കുന്നു. ഇരുപതു കിടക്കകളുള്ള ഒരു ആശുപത്രി തലസ്ഥാനത്തു സ്ഥാപിച്ചിരിക്കുന്നതു് ഇതിന്റെ ലക്ഷണമാണെന്നു പറയാം. നാലു പ്രാഥമികവിദ്യാലയങ്ങളേ ഇവിടെയുള്ളു. ക്രിസ്തുമതത്തിലേക്കു് ആളുകളെ ആകർഷിക്കുവാൻ കുറെയൊക്കെ സാധിച്ചിട്ടുണ്ടെന്ന സംഗതിയും വിസ്മരിച്ചുകൂടാ. ജനസാന്ദ്രതയധികമുള്ള ദ്വീപുകളിൽനിന്നു ജനങ്ങളെ ഇവിടെ കുടിയിരുത്തുന്നതിനുതകുന്ന നല്ല ഭൂമി വെറുതെ കിടക്കുകയാണു്.

## ട്രിങ്കററ്

കമ്മോട്ടയുടെ തൊട്ടടുത്തു് കിഴക്കുമാറി സ്ഥിതിചെയ്യുന്ന ഈ ദ്വീപിനു് 14 ചതുരശ്രനാഴിക വിസ്തീർണ്ണമുണ്ട്. എങ്കിലും ഇവിടെ 116 ആളുകളേയുള്ളു. സ്ഥലമധികവും നിരപ്പുതന്നെ. അമിതാധ്വാനമാവശ്യമില്ലാതെ വിളഭൂമികളാക്കി പരിവർത്തനപ്പെടുത്താവുന്ന ഭൂമി ഇന്നു കാടുപൊതിഞ്ഞു കിടക്കുകയാണു്. കാട്ടുമരങ്ങൾ കൂടാതെ തെങ്ങും കമുകും കൈതയും മററും അധികമുണ്ട്. ദ്വീപിനു ചുററും പവിഴപ്പുററുകൾ കുറച്ചൊന്നുമല്ലാത്തതിനാൽ പലയിടത്തും കൊച്ചുവള്ളങ്ങളിലേ കരയ്ക്കടുക്കാൻ കഴിയൂ. വ്യാപാരാവശ്യങ്ങൾക്കായി ജനങ്ങൾ നാൻകൗറിയേയും കമ്മോട്ടയേയുമാണു് ആശ്രയിക്കുന്നതു്.

നാൻകൗറി

കമ്മോർട്ട്ദ്വീപിന്റെ തുടർച്ചയെന്നോണം അതിന്റെ തെക്കു കിടക്കുന്ന ദ്വീപാണിത്. 25.8 ചതുരശ്രനാഴിക വിസ്തീർണ്ണമുള്ള ഈ ദ്വീപിൽ 538 പേരാണ് അധിവാസമുറപ്പിച്ചിട്ടുള്ളത്. കമ്മോർട്ട്യുടെ തെക്കുകിഴക്കേ കോണും ട്രിങ്കററിന്റെ തെക്കുപടിഞ്ഞാറേ ഭാഗവും നാൻകൗറിയുടെ വടക്കുകിഴക്കേ മൂലയും ഒത്തുക്കിനിർത്തിയിരിക്കുന്ന ഭാഗമാണ് നാൻകൗറി എന്ന പേരിൽ വിഖ്യാതിയാർജ്ജിച്ചിട്ടുള്ള അതിമനോഹരമായ തുറമുഖപ്രദേശം. ഇതിനോട് കിടപിടിക്കുന്ന പ്രകൃതിദത്തമായ തുറമുഖങ്ങൾ പൂർവ്വേഷ്യയിൽ അധികമില്ലെന്നു വേണം പറയാൻ. നിക്കോബറിന്റെ ഭൂതകാലചരിത്രത്തിൽ സുപ്രധാനമായ സ്ഥാനം കരസ്ഥമാക്കിയിട്ടുണ്ട് ഈ സങ്കേതമെന്നും പറയേണ്ടതുണ്ട്.

കമ്മോർട്ട്, നാൻകൗറി എന്നീ ദ്വീപുകളുടെ തല്പശിലഭൂവിജ്ഞാനീയരുടെ ഭാഷയിൽ, സെപ്പൻറയിൻ (Serpentine) ശിലാപാളിയാണ്. കാലാവസ്ഥയ്ക്കു മലയൻ ഉപദ്വീപിലേതുമായി സാരമായ സാമ്യമുണ്ട്. മാർച്ച്–ഏപ്രിൽ മാസങ്ങളിലാണ് വരണ്ട കാലം. മഴയുടെ മൂർദ്ധന്യം മെയ് മുതൽ സെപ്റ്റംബർവരെയും. ശാന്തതയനുഭവപ്പെടുന്ന കാലങ്ങളിൽ ഈ തുറമുഖത്തിന്റെ സ്വച്ഛതയും സൗന്ദര്യവും വർണ്ണനാതീതംതന്നെ. ഒരു സ്ഫടികമുറപോലെയായിത്തീരുന്നു ജലതലം. തുറമുഖത്തിന്റെ മുഖ്യപ്രവേശനദ്വാരം പടിഞ്ഞാറാണ്.

1756 മുതൽ 1848 വരെ ഡച്ചുകാർ ഈ സ്ഥലത്തെ സ്വാധീനത്തിൽ വച്ചിരുന്നു. അന്നു കുടിയേററത്തിനു ചില ശ്രമങ്ങൾ നടത്തുകയുമുണ്ടായി. എന്നാൽ അതൊക്കെ ദയനീയമായി പരാജയത്തിൽ കലാശിച്ചെന്നു പറയാം. നെപ്പോളിയാനിക് യുദ്ധകാലത്തു് ഈ പ്രദേശം ഇംഗ്ലീഷുകാർ കൈവശപ്പെടുത്തി. രണ്ടു തവണ ആസ്ത്രിയക്കാർ സ്വാധീനത്തിനുവേണ്ടി ശ്രമിച്ചുനോക്കി. ഒടുവിൽ ഡച്ചുകാരുടെ അനുമതിയോടുകൂടി ബ്രിട്ടീഷുകാരുടെ പരമാധികാരമാണ് ഇവിടെ ഉറച്ചതു്. പഴയകാലത്തു് കാർ നിക്കോ

ബറിലും നാൻകൗറിയിലുമായിരുന്നു സക്കാർ ഏജൻസികാം ഉണ്ടായിരുന്നതു്. നാൻകൗറിയിൽ ഏജൻറായി ഒരു സ്ത്രീ ദീഘകാലം സേവനമനുഷ്ഠിച്ചിട്ടുണ്ടു്. ഒന്നാം ലോകമഹായുദ്ധകാലത്തു് എംഡൻ (Emden) എന്ന യുദ്ധക്കപ്പൽ ഇവിടെ എത്തിയെങ്കിലും ഈ വനിതാമേധാവിയുടെ ധീരതകാരണം, ഇവിടെനിന്നു പിൻവാങ്ങുകയാണു ചെയ്യതു്.

പണ്ടു് മലമ്പനിയുടെ പ്രഭാവകേന്ദ്രങ്ങളായിരുന്നു ഈ പ്രദേശങ്ങാം. സുവിശേഷസന്ദേശം ഇവിടങ്ങളിൽ പ്രചരിപ്പിക്കവാനെത്തിയ മിഷനറിമാരുടെ ഏററവും വലിയ ശത്രു മലമ്പനിക്കൊതുകായിരുന്നു. പാതിരിമാരും കൊതുകും തമ്മിൽ നടന്ന ശക്തിപരീക്ഷയിൽ കൊതുകാണു ജയിച്ചതു്. പാതിരിമാക്കു് വിജയപൂവ്വം പിന്മാറാൻപോലും സാധിച്ചില്ല! കൊതുകുമായി തീക്ഷ്ണമായ സമരം നടത്തിക്കൊണ്ടിരിക്കുമ്പോാംത്തന്നെ മൊറേവിയൻ മിഷനറിമാർ മഹത്തായ ഒരു കാര്യം സാധിച്ചു. മത്തായിയുടെ സുവിശേഷത്തിൻെറ ഇരുപത്തിയേഴു് അദ്ധ്യായങ്ങാം അവർ നാൻകൗറി പ്രാദേശികഭാഷയിൽ 1787-നമുമ്പു് പരിഭാഷപ്പെടുത്തി.

നാൻകൗറിയും കുന്നുകാം കൂടുതലുള്ള ദ്വീപുതന്നെ. കടലോരങ്ങാം പൊതുവെ നിരപ്പുള്ള പ്രദേശങ്ങളാണു്. കൊച്ചു കപ്പലുകാംക്കു് അടുക്കാൻ തടികൊണ്ടുള്ള ഒരു ജെട്ടി ചാമ്പിൻ (Champin) എന്ന സ്ഥലത്തു് തീത്തിരിക്കുന്നു. കുടിക്കാൻ പററിയ ശുദ്ധജലമുള്ള ഒരു ചെറിയ പുഴ— ടാപോംഗ് (Tapong) ഈ ദ്വീപിലുണ്ടു്.

എട്ടാംക്ലാസ്സുവരെയുള്ള ഒരു സീനിയർ ബേസിക് സ്കൂാം ചാമ്പിനിൽ സ്ഥാപിച്ചിട്ടുണ്ടു്. ദൂരസ്ഥലത്തുനിന്നു വരുന്ന വിദ്യാത്ഥികാംക്കുവേണ്ടി പാഠശാലയോടനുബന്ധിച്ചു് ഒരു വിദ്യാത്ഥിസദനവും ഉണ്ടു്. വള്ളംകളി മത്സരം നടത്തുന്നതിനു താല്പര്യമുള്ളവരാണു് ആളുകാം. ഇതിൽ സ്ത്രീകളും ഭാഗഭാക്കുകളാകും. ക്രിസ്തുമതത്തിലേക്കു് ആളുകളെ ആകഷിക്കുവാനുള്ള ശ്രമം കുറെയൊക്കെ വിജയിച്ചിരിക്കുന്നു. ഇവിടെ ഒരു പള്ളിയും പണിചെയ്തിട്ടുണ്ടു്.

കച്ചാൽ

നാൻകൗറി ദ്വീപിൽനിന്നു് പത്തിരുപത്തു നാഴിക തെക്കുപടിഞ്ഞാറു മാറി 67·3 ചതുരശ്രനാഴിക വിസ്തീർണ്ണവും 905 ജനങ്ങളുമുള്ള ദ്വീപാണു്, കച്ചാൽ. കാർ നിക്കോബർ കഴിഞ്ഞാൽ പുതിയ ജീവിതത്തിലേക്കു നല്ല തോതിൽ പ്രവേശിച്ചിട്ടുള്ള ഒന്നാണിതെന്നു പറയാം. ഇവിടത്തെ കുന്നുകൾ കുമ്മായം കലന്ന പാറയും സ്ലേററുകല്ലും കൊണ്ടാണു് രൂപംപ്രാപിച്ചിട്ടുള്ളതു്. സ്വയംപര്യാപ്തതയെ ലക്ഷ്യമാക്കിയുള്ള പദ്ധതികൾ പ്രയോഗത്തിൽ വരുത്തുവാൻ വളരെ സാദ്ധ്യതകളുള്ള ഒരു ദ്വീപാണിതെന്നു സ്മരിക്കേണ്ടതുണ്ടു്. കൃഷിയിറക്കുവാനും മററുവിധത്തിൽ അഭിവൃദ്ധിപ്പെടുത്തുവാനും ഉതകുന്ന പ്രദേശങ്ങൾ വളരെയാണു്. കടലോരങ്ങളിൽ മാത്രമേ ജനങ്ങൾ ഇന്നു് അധിവസിക്കുന്നുള്ളു. ഉള്ളിലേക്കു പോയാൽ 10,000 ഏക്കർ സ്ഥലം കൃഷിയിടങ്ങളായും തോട്ടങ്ങളായും രൂപാന്തരപ്പെടുത്താമത്രേ.* ഇതുപോലെയുള്ള മുഖ്യമായ ഒരു സങ്കേതമാണു് പൂർവ്വതീരത്തുള്ള കപ്പംഗാ. ഇവിടമാണു റബ്ബർതോട്ടത്തിനു പററിയ സ്ഥാനം. വികസനത്തിനുള്ള കവാടമെന്നു പറയാവുന്ന ഒരു തടിജെട്ടി പണിചെയ്തുകഴിഞ്ഞു. വെസ്റ്റ്ബേ കച്ചാലിലേക്കു് 16 നാഴിക നീളംവരുന്ന ഒരു നിരത്തു് പണിചെയ്തുകൊണ്ടിരിക്കുന്നതു് പൂർത്തിയാകുമ്പോൾ ആകപ്പാടെ വികസനത്തിന്റെ ആയം വദ്ധിക്കുമെന്നു തീർച്ചതന്നെ.

തെങ്ങു് നല്ലതുപോലെ വളരുന്ന മണ്ണാണു് ഇവിടത്തേതു്. എന്നാൽ കേരത്തോപ്പുകൾ നശിപ്പിക്കുന്ന വാനരന്മാർ ഒരു വലിയ വിനയാണു്. കുരങ്ങിനെ (Langur) ഇവിടെയും ഗ്രേററ് നിക്കോബറിലും മാത്രമേ കാണാൻ കഴിയൂ. പെരുമ്പാമ്പും കുറവല്ല. കോഴിയെ പിടിക്കാൻ ഇവ കാട്ടുന്ന ഔത്സുക്യം കഷ്കക്കു് വലിയ നഷ്ടം വരുത്തുന്നു. ഇതുമൂലം ചില കാലങ്ങളിൽ കോഴിയെന്നൊരു ജീവിയെ കണ്ടുകിട്ടുകയുമില്ല. 1901–ലെ കാനേഷുമാരിക്കണക്കുകൾ

* Report of the Inter-Departmental Team on Accelerated Development Programme for A.&N. Islands (1965), p. 53.

തയ്യാറാക്കാൻ സഞ്ചരിച്ച ഉദ്യോഗസ്ഥന്മാരും ഈ വസ്തുത രേഖപ്പെടുത്തിയിട്ടുണ്ട്. പവിഴപ്പുററുകൊണ്ടു രൂപംപ്രാപിച്ചിട്ടുള്ള പാറക്കെട്ടുകളിൽ, സ്വയംനിർമ്മിതങ്ങളായ ഗുഹകൾ കാണാൻ കഴിയുന്നു. പ്രകൃതിയുടെ ശില്പവേലകൾ കാണുമ്പോൾ ആരും അതിശയിച്ചുപോകും. വാവലുകളാണ് ഈ ഗുഹാഗൃഹങ്ങളിലെ സ്ഥിരവാസികൾ. പിററ് വൈപ്പർ (Trimeresurus Cantoris) എന്ന പാമ്പും കുറവല്ല. പലതരത്തിലുള്ള മണ്ണിരകളും ധാരാളമുണ്ട്.

ദ്വീപിന്റെ പടിഞ്ഞാറുഭാഗത്തു്, മനോഹരമായ ഒരുൾക്കടൽത്തീരത്താണ്, പ്രധാന സങ്കേതമായ വെസ്റ്റ് ബേ കച്ചാൽ. പ്രകൃതിസൗന്ദര്യത്തിനു പേരുകേട്ട സ്ഥലമാണിതു്. കടലിൽ മീൻ വളരെയുണ്ട്. മത്സ്യക്കുഞ്ഞുങ്ങളുടെ ബാഹുല്യംമൂലം ചില അവസരങ്ങളിൽ വെള്ളം ഇരുണ്ടു പോകുന്നതായിപ്പോലും തോന്നും. നിക്കോബർ ദ്വീപസമൂഹത്തിൽ ആകപ്പാടെയുള്ള ഒരേയൊരു ഹൈന്ദവക്ഷേത്രം ഈ സ്ഥലത്താണ്.

കച്ചാൽ വിട്ട് തെക്കോട്ടു യാത്ര തുടരുമ്പോൾ മീറോ, ട്രാക്, ട്രിസ്, മെഞ്ചാൽ, കബ്രാ എന്നിങ്ങനെ മുറയ്ക്കു് അഞ്ചു കൊച്ചു ദ്വീപുകൾ കാണാം. ഒരു ചതുരശ്രനാഴികപോലും വിസ്തീർണ്ണംവരാത്ത ഈ ദ്വീപുകളിൽ ജനവാസമില്ല.

## ലിററിൽ നിക്കോബറും ഗ്രേററ് നിക്കോബറും

വിസ്തീർണ്ണംകൊണ്ടും മനുഷ്യൻ സ്പർശിച്ചിട്ടില്ലാത്ത പ്രകൃതിസമ്പത്തുകൊണ്ടും വളരെ പ്രാധാന്യമുള്ള രണ്ടു ദ്വീപുകളാണിവ. ലിററിൽ നിക്കോബറിനു് 61.4 ചതുരശ്രനാഴികയും ഗ്രേററ് നിക്കോബറിനു് 403 ചതുരശ്രനാഴികയുമാണ് വിസ്തീർണ്ണം. ജനസംഖ്യ യഥാക്രമം 182-ം 203-ം ആണ്. ഈ ദ്വീപുകൾ രണ്ടും കൂടിച്ചേരുമ്പോൾ നിക്കോബർ ദ്വീപസമൂഹങ്ങളുടെ മൂന്നിൽ രണ്ടു ഭാഗമാകും. ഭൂപ്രകൃതിയിൽ ഇവയ്ക്കുതമ്മിൽ സാരമായ വ്യത്യാസമില്ല. യാഥാർത്ഥ്യങ്ങൾ പലതും പൊതിഞ്ഞുസൂക്ഷിക്കുന്ന ഘോരവിപിനമാണ് ഈ ദ്വീപുകളിൽ മുഴുവൻ.

ലിററിൽ നിക്കോബറിന്റെ വടക്കുപടിഞ്ഞാറ് പുലോ മൈലോ എന്ന കൊച്ചു ദ്വീപിനു കിഴക്കുഭാഗത്ത്, സ്വച്ഛതയും സംരക്ഷയും സിദ്ധിക്കുന്ന ഒരു നല്ല തുറമുഖസ്ഥലമുണ്ട്—വിക്ടോറിയാതുറമുഖം.

ഗ്രേററ് നിക്കോബറിലെ വിവരങ്ങൾ ശേഖരിക്കുവാൻ 1965-ൽ ഒരു ശാസ്ത്രപര്യടനസംഘം അവിടെ സഞ്ചരിക്കുകയുണ്ടായി. എന്നാൽ അവർ സമ്പാദിച്ചിട്ടുള്ള വിവരങ്ങൾ പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞിട്ടില്ല. നേരത്തെ 1960-ൽ അവിടെ പോയ മറെറാരു സംഘക്കാർ ഈ ദ്വീപിന്റെ പശ്ചിമതീരങ്ങൾ സർവ്വേചെയ്തു. ഇവിടെ മാത്രം ഏതാണ്ട് 18,800 ഏക്ര സ്ഥലം വികസനയോഗ്യമായിട്ടുണ്ടെന്നാണ് കാണുന്നത്.* കന്നിക്കാടുകൾ പൊതിഞ്ഞു നില്ക്കുന്ന ഈ ദ്വീപിൽ അറിവിൽ പെട്ടിട്ടില്ലാത്ത ജന്തുക്കളും സസ്യങ്ങളും കുറവല്ലെന്നാണ് ഓരോ പര്യടനസംഘവും വ്യക്തമാക്കിയിട്ടുള്ളത്. ഗ്രേററ് നിക്കോബർ ദ്വീപിന്റെ ഏററവും തെക്കുള്ള പിഗ്മാലിയൻ മുനമ്പാണ് ഭാരതപ്രദേശത്തിന്റെ തെക്കേയററം. ഇതു കന്യാകുമാരിയെക്കാൾ തെക്കാണെന്നു പറയേണ്ടല്ലോ.

ഗ്രേററ് നിക്കോബറിൽ പറയത്തക്ക ചില നദികളുണ്ട്. ഏററവും നീളമുള്ള ഗലാത്തിയയ്ക്കു് ഏതാണ്ട് ഇരുപതുനാഴിക നീളം വരും. ഈ പുഴയിൽ തോണിയാത്രചെയ്യുമ്പോൾ, അകൃത്രിമരമണീയങ്ങളായ പ്രദേശങ്ങൾ എത്രയാണ് കാണുവാൻകഴിയുക! രാത്രിയിൽ കൂടാരമടിച്ചു താവളമുറപ്പിക്കുമ്പോൾ കാടുകളിൽ എത്രയെത്ര കരണ്ടുകളാണ് ദീപശിഖയെ സമീപിക്കാറുള്ളത്! വനങ്ങളിൽ പെരുമ്പാമ്പുകൾ അപൂർവ്വമല്ല. വിഷപ്പാമ്പുകളും ധാരാളമുണ്ട്. പല ജാതിയിൽപ്പെടുന്ന കരണ്ടന്മാരുടെ കാര്യവും എടുത്തുപറയട്ടെ. തീരക്കടലുകളിൽ കടലാമകളും കടൽപ്പശുക്കളും മററും കളിച്ചുപുളയ്ക്കുന്നതു് കാണേണ്ട കാഴ്ചതന്നെ. ഹിംസ്രജീവികൾ നന്നേ കുറവാണ്. പൊതുവേ ജന്തുക്കളെക്കുറിച്ചു പറയാൻതുടങ്ങിയാൽ അവസാനിക്കില്ല.

* Ibid, p. 20

ഇന്നു് കുലനാശത്തിൻെറ വക്കിലെത്തിയിട്ടുള്ള ഒരു പക്ഷിയായ മെഗാപോഡ് (Megapodius freycinet) കാർ നിക്കോബറിലും ചൗറയിലും ഒഴിച്ചു് മറെറല്ലാ ദ്വീപുകളിലും കാണാമെന്നാണു് പലരും പറഞ്ഞിട്ടുള്ളതു്. എന്നാൽ ഈ പക്ഷി ഇന്നു് ഗ്രേററ് നിക്കോബറിൽ മാത്രമേയുള്ളവെന്നു വേണം വിചാരിക്കാൻ. ഈ വർഗ്ഗത്തിൽ പെടുന്ന പക്ഷികരം ലോകത്തിൽ കുറവാണു്. 1900–ത്തിൽ ടെറിസയിൽ ഇതു ധാരാളമുണ്ടായിരുന്നെങ്കിലും ഇന്നു കാണാൻ കിട്ടുമോ എന്നു സംശയമാണു്. ഈ പക്ഷിക്കു് സാമാന്യം വലിയ ഒരു പിടക്കോഴിയോളം വലിപ്പം കാണും. പക്ഷേ, പറക്കാനുള്ള വിരുതു് അതു പരിത്യജിച്ചിട്ടില്ല. കാലിനു് നല്ല ബലവും വലിപ്പവും ഉണ്ടു്. അതിൻെറ സഹായത്താൽ മൺകൂമ്പാരങ്ങരം അവ ഉണ്ടാക്കുന്നു. തറയിൽ പന്ത്രണ്ടടിയോളം വ്യാസംവരുന്ന കൂമ്പാരം ഏതാണ്ടു് മൂന്നടി ഉയരത്തിലാകുമ്പോരം, അതിൻെറ മണ്ടയിൽ സൗകര്യമായി ഒരു കുഴിയുണ്ടാക്കി, അവിടെയാണു് പക്ഷി മുട്ടയിടുന്നതു്. കൂമ്പാരത്തിൻെറ ശില്പി ആൺപക്ഷിയാണു്. വേണ്ടവിധത്തിൽ കൂമ്പാരം ഒരുങ്ങിയശേഷമേ കോവിലമ്മ എഴുന്നള്ളി കത്തവ്യം നിവ്വഹിക്കു. മുട്ടയിട്ടുകഴിഞ്ഞാൽ അവരം തോന്നിയ വഴിക്കു പോകുകയും ചെയ്യും. മുട്ടയ്ക്കു് വാത്തമുട്ടയോളം വലിപ്പംവരും. ഒരു കൂമ്പാരത്തിൽ ആറേഴെണ്ണത്തിലധികം കാണുകയുമില്ല. മുട്ടയ്ക്കു മുകളിൽ കരിയിലയും പുല്ലും മററും നിരത്തിയശേഷം, അതിനുപരി മണ്ണു് പിന്നെയും കൂട്ടിത്തുടങ്ങുന്നു. മൺകൂമ്പാരം പൂത്തിയാക്കിയ ശേഷമേ ആൺപക്ഷി വിശ്രമിക്കു. തീന്നുകഴിയുമ്പോരം അതിനു് ആറടിയോളം ഉയരം കാണുമെന്നു പറയാം. അകത്തുവച്ച മുട്ട മണ്ണിൻെറയും അഴുകിപ്പൊടിയുന്ന കരിയിലയുടെയും ചൂടേററാണു വിരിയുന്നതു്. പക്ഷി ഒരിക്കലും അടയിരിക്കുകയില്ല. രണ്ടും മൂന്നും ദിവസം കൂടുമ്പോരം ചൂടു് തൃപ്തികരമായ നിലയിലുണ്ടോ എന്നു് അറിയുവാൻ കൂമ്പാരത്തിൻെറ മുകളിൽ ആൺപക്ഷി ചുണ്ടു താഴ്ത്തി നോക്കുന്ന പതിവുണ്ടു്. മുട്ട വിരിഞ്ഞാൽ കുഞ്ഞുങ്ങരം ക്രമേണ മണ്ണിൽക്കൂടി ഊന്നു് പുറത്തുവന്നുകൊള്ളും. അവയെ പോ

ററിവളർത്തുന്ന ഉത്തരവാദിത്വങ്ങളൊന്നും മാതാപിതാക്കന്മാർ ഏറ്റെടുക്കുന്നില്ല. പണ്ട് പാക്കനാർ പറഞ്ഞതുപോലെ വായുണ്ടെങ്കിൽ വളർന്നുകൊള്ളും—എന്ന മനോഭാവമാണ് അവരുടേതു്.

മെഗാപോഡിന്റെ ഇറച്ചി വളരെ സ്വാദുള്ളതാണ്. മുട്ടയ്ക്ക് ഔഷധഗുണങ്ങൾ ഉണ്ടെന്നാണ് നാട്ടുകാരുടെ വിശ്വാസം. ഈ കാരണങ്ങളാൽ മെഗാപോഡിനെ വേട്ടയാടുന്നതും അതിന്റെ മുട്ട ശേഖരിക്കുന്നതും അവക്ക് താല്പര്യമുള്ള കാര്യങ്ങളായിത്തീരുന്നു. വലിയ പച്ചത്തവളയുടെ (Bull Frog) ശബ്ദംപോലെയാണ് ഇതിന്റെ വിളി. പക്ഷിയുടെ സങ്കേതങ്ങൾ കണ്ടുപിടിക്കുവാൻ അതിന്റെ വിളി മനുഷ്യരെ സഹായിക്കുന്നുണ്ട്. പക്ഷിയുടെ കുലനാശം സംഭവിക്കുന്നതിനുള്ള കാരണം, നിർദ്ദയമായ വേട്ടയും മുട്ട ശേഖരണവുമാണെന്നു പറയാം. ഗ്രേററ് നിക്കോബറിൽ അവശേഷിക്കുന്ന ഈ അപൂർവ്വപ്പറവയെ പരിരക്ഷിക്കുവാൻ നാം തയ്യാറായെങ്കിൽ എന്നു് ആശിച്ചുപോകുകയാണ്.

ഗ്രേററ് നിക്കോബറിന് മറെറാരു സവിശേഷതകൂടി അവകാശപ്പെടാനുണ്ട്. നിക്കോബർ ദ്വീപുകളിൽ രണ്ടു മനുഷ്യവർഗ്ഗക്കാർ ഇന്നുള്ളതു് ഇവിടെ മാത്രമാണ്—നിക്കോബാറികളും ഷോമ്പൻ വർഗ്ഗക്കാരും. ക്യാംബൽബേ എന്ന സ്ഥലത്താണ് ഇന്നത്തെ മുഖ്യമായ താവളം. ജെട്ടി വേണ്ട വിധത്തിൽ പണിതീരുമ്പോൾ ബാഹ്യലോകവുമായുള്ള കവാടം തുറക്കപ്പെടുന്നതാണ്. മണൽ പൊതിഞ്ഞ വിശാലമായ കടൽപ്പുറം ക്യാംബൽബേയുടെ കമനീയത കൂട്ടുന്നു.

## കൊണ്ടൂൽ

ലിററിൽ നിക്കോബറിന്റെയും ഗ്രേററ് നിക്കോബറിന്റെയും ഇടയ്ക്കുള്ള ഈ കൊച്ചുദ്വീപിൽ 82 പേരേ താമസമുള്ളു. വലിയ വള്ളങ്ങളുണ്ടാക്കുവാൻ വിരുതന്മാരാണിവർ. അവരുടെ നിർമ്മാണവൈദഗ്ദ്ധ്യം പ്രസിദ്ധിനേടിയിട്ടുള്ളതുമാണ്. ഒരു ചെറിയ വ്യാപാരകേന്ദ്രം ഈ ദ്വീപിലുള്ള

തിനാൽ ഗ്രേററ് നിക്കോബറിലെ ആദിവാസികളുടെ ആവശ്യങ്ങളും അതു നിറവേററിവരുന്നു.

നിക്കോബർ ദ്വീപസമൂഹങ്ങളിൽ പെടുന്ന ദ്വീപുകളുടെ മുഖച്ഛായ എന്തെന്നറിയാൻ ഉപകരിക്കുന്ന കുറെ വിവരങ്ങളാണു് ഇതുവരെ കുറിച്ചതു്. ഇന്നുവരെ ശേഖരിക്കപ്പെട്ടിട്ടുള്ള വസ്തുതകഠം എത്രയോ കുറവാണു്. ഇനിയും എന്തൊക്കെയാണു് അറിയാനുള്ളതു്! കേട്ടുകേഴ്വിയും ഭാവനകളിൽനിന്നുളവാകുന്ന വിവരണങ്ങളുമാണു് പല ഗ്രന്ഥകാരന്മാരും തങ്ങളുടെ ചിത്രങ്ങഠംക്കു് ചായമിടാൻ സ്വീകരിച്ചിട്ടുള്ളതു്. വസ്തുനിഷ്ഠങ്ങളായ സൂക്ഷ്മപഠനങ്ങളും ശാസ്ത്രീയമായി സമാഹരിക്കുന്ന വിവരങ്ങളും വേണ്ടതോതിൽ സിദ്ധിക്കുമ്പോഠം മാത്രമേ ദ്വീപുകളുടെയും അവിടെ അധിവസിക്കുന്ന ജനങ്ങളുടെയും ശരിയായ പ്രതിച്ഛായകഠം ഉത്തമഗ്രന്ഥങ്ങളുടെ താളുകളിൽ പതിയാൻ തുടങ്ങൂ. ഇതിനു വേണ്ടിവരുന്ന അത്യദ്ധ്വാനം എത്രമാത്രമാണെന്നു വിവരിക്കേണ്ട ആവശ്യമില്ല. മിക്കവാറും ദ്വീപുകളിൽ ഇറങ്ങിച്ചെല്ലുവാൻ, നിരന്തരം ക്ഷോഭിച്ചുനില്ക്കുന്ന കടൽ അനുവദിക്കാറില്ല. അപൂർവ്വം സന്ദർഭങ്ങളിൽ മാത്രമേ ധീരസാഹസികന്മാർക്കുപോലും അവിടെ കാലൂന്നുവാൻ പററൂ. ദ്വീപിൽ ഇറങ്ങിക്കഴിഞ്ഞാൽത്തന്നെ വസ്തുതകഠംക്കുവേണ്ടി വേട്ടനടത്തുവാൻ കാൽനടയായി ചുററിത്തിരിഞ്ഞേ സാധിക്കൂ. പരിഷ്കൃതജനങ്ങളുടെ പാദസ്പർശമേററിട്ടില്ലാത്ത കന്നിക്കാടുകളിൽക്കൂടി മുമ്പോട്ടു പോകുന്നതു് എത്രമാത്രം ക്ലേശകരമായ കൃത്യമാണെന്നു് അനുഭവിച്ചിട്ടുള്ളവർക്കേ ബോധ്യമാകൂ. ഭാരതഭൂമണ്ഡലത്തിന്റെ ഭാഗമായ ഈ പുണ്യപ്രദേശത്തിലേക്കു് പോകാൻ ഇനിയും മടിച്ചുനില്ക്കുന്നതു് രാജ്യസ്നേഹികളായ നമുക്കു് ചേർന്നതല്ലെന്നേ പറയാനുള്ളൂ.

3

# ഭൂതകാലത്തിലേക്കു് ഒരെത്തിനോട്ടം

കിഴക്കേ ഏഷ്യയിലെ പ്രാചീനജനങ്ങളെപ്പോലെ പഴമ അവകാശപ്പെടാവുന്ന ആളുകളുടെ പരമ്പരയാണു് നിക്കോബർ ദ്വീപസമൂഹങ്ങളിൽ ഇന്നു് അധിവസിക്കുന്നതു്. ആധികാരികങ്ങളായ രേഖകളെ ആസ്പദമാക്കി നിർമ്മിക്കാവുന്ന സുദീർഘമായ ചരിത്രം അവർക്കുണ്ടു്. കപ്പൽസഞ്ചാരികൾവഴിക്കു് ഉണ്ടായ സമ്പർക്കംമൂലം ഈ പ്രദേശങ്ങളെപ്പററി മററുള്ളവർക്കു സാമാന്യം നല്ല ബോധമുണ്ടായിരുന്നു. മലയാ, ഇൻഡോനേഷ്യ, ചൈന തുടങ്ങിയ പ്രദേശങ്ങളിലെ ആളുകൾക്കു പ്രാചീനകാലംമുതൽ ഈ നാട്ടുകാരെപ്പററി നല്ല അറിവു് ഉണ്ടായിരുന്നെന്നു കാണാം. 'നഗ്നരായ ജനങ്ങൾ അധിവസിക്കുന്ന നാടു്'' എന്നാണു് ഇവരെല്ലാം ഈ ദ്വീപുകളെക്കുറിച്ചു പറഞ്ഞിരുന്നതു്. ടോളമി (A.D.140) ഈ പ്രദേശത്തെപ്പററി പരാമർശിച്ചിട്ടുണ്ടു്. ചീനക്കാരനായ ബുദ്ധഭിക്ഷു ഈ സിംഗ് (I Sing) നല്കിയിട്ടുള്ള യാത്രാവിവരണത്തിലാണു വളരെ പഴക്കമുള്ള മറെറാരു രേഖ കണ്ടെത്താവുന്നതു്. ഏ. ഡി. 672-ൽ അദ്ദേഹം നടത്തിയ തീർത്ഥാടനസഞ്ചാരത്തെ സംബന്ധിച്ചുള്ള വിവരണത്തിലാണു് ഇതുള്ളതു്. 'നഗ്നജനങ്ങളുടെ നാടു്'' എന്നർത്ഥം കല്പിക്കപ്പെടുന്ന Lo-jen-ko എന്ന വാക്കാണു് ഈ ദ്വീപുകൾക്കു് ഉപയോഗിച്ചിട്ടുള്ളതു്.* അദ്ദേഹം ഒരുപക്ഷേ, ഈ പേരു സ്വീകരിച്ചതു സാധാരണജനങ്ങൾക്കു് അതു സുപരിചിതമായിരുന്നതുകൊണ്ടാകാം. സഞ്ചാരവിവരണക്കാർ പലപ്പോഴും അങ്ങനെയാണല്ലോ ചെയ്യുക. കഴിയുന്നത്ര പ്രചാരത്തിലുള്ള പേരുകൾ വിവരണത്തിൽ സ്വീകരിച്ചാലേ, സഞ്ചാരികൾക്കു തങ്ങളുടെ അനുഭവങ്ങൾ അന്യർക്കു് എളു

---

* Chavannes—I Sings Travels (Paris: 1894).
Takkasu—I Sings Travels (Oxford: 1896).

പ്പത്തിൽ വ്യക്തമാക്കിക്കൊടുക്കുവാൻ പററു. ഈ സഞ്ചാരികാം ജീവിച്ചിരുന്നകാലത്തു് ഏഷ്യൻപ്രദേശങ്ങളിൽ നിക്കോബർ ദ്വീപുകാം അപരിചിതദേശങ്ങളായിരുന്നില്ല.

'നക്കവാരം' എന്നാണു തമിഴിൽ ഈ ദ്വീപുകളെപ്പററി പറഞ്ഞുകാണുന്നതു്. 'നഗ്നജനങ്ങളുടെ നാടു്' എന്നതു് തമിഴീകരിച്ചിട്ടുള്ളതു മാത്രമാണു നക്കവാരം. പല്ലവരാജാവായ രാജസിംഹനരസിംഹവമ്മൻ രണ്ടാമൻ (C. 690–728 A. D.) ദ്വീപുലക്ഷങ്ങാം കീഴടക്കിയതായി പറയുന്നുണ്ടു്. ആൻഡമാൻ ദ്വീപുകാം അതിൽ പെട്ടിരുന്നിരിക്കാം. പക്ഷേ, നിക്കോബറിനെ സംബന്ധിക്കുന്ന പ്രസ്താവന വ്യക്തമല്ലതന്നെ. രാജേന്ദ്രചോളൻെറ തഞ്ചാവൂർ ലിഖിതത്തിലും മററും രാജേന്ദ്രപ്രശസ്തി പാടുന്ന ഘട്ടത്തിലാണു് നിക്കോബറിനെപ്പററി സൂചനവരുന്നതു്. രാജേന്ദ്രചോളൻെറ (A. D. 1012—1044) ഭരണം തുടങ്ങി പതിന്നാലാംകൊല്ലമാകുന്നതു മുതൽ ഈ സമ്പക്കം കാണുന്നുണ്ടു്.[1] അദ്ദേഹത്തിൻെറ സമുദ്രാന്തരപ്രവത്തനങ്ങളിലാണുതാനും ഇതു വരുന്നതു്. ഒരുപക്ഷേ, 1026- നുമുമ്പു നിക്കോബർ ദ്വീപുകളെ അദ്ദേഹത്തിൻെറ സാമ്രാജ്യത്തിൽ ചേത്തുകാണണം. ''തേനക്കവാർ പൊഴിൽ മാനക്കവാരവും, തൊടുകടൽക്കാവർ കടുമുരൺ കടാരമും'' എന്നാണു് ഈ പ്രശസ്തികാം അവസാനിക്കുക. ഇതുപോലെയുള്ള മറെറാരു ലിഖിതത്തിലും ഇക്കാര്യങ്ങാംതന്നെയാണു് ആവത്തിക്കപ്പെട്ടിരിക്കുന്നതു്. ''തേനക്കവാർ പൊഴിൽ മാനക്കവാരമും, തൊടു കടൽ കാവർ കടുമുരൺ കടാരമും മാപ്പൊരു തണ്ടാൽ കൊണ്ട കോപ്പരകേസരി വമ്മരാനെ ഉടൈയാർ ശ്രീ രാജേന്ദ്രചോളദേവക്കുയാണ്ടു്''—എന്നാണിതു്. കുളത്തൂർ താലൂക്കിലെ ചോളേശ്വരംക്ഷേത്രത്തിലേതാണിതു്.[2] ഇതിൻെറ അത്ഥം ഇങ്ങനെ പറയാം: തേനക്കവാർ പൊഴിൽ=തേൻ+നക്ക+വാർ+പൊഴിൽ—അതായതു് തേൻ ഒലിക്കുന്ന (ചിരിക്കുന്ന) മനോഹരമായ പൂന്തോട്ടങ്ങളോടുകൂടിയ; മാനക്ക

1 South Indian Inscriptions Vol. IV, p. 95. line 13.
2 Inscriptions of Puthukotta State Texts No. 99, p. 47.



ചിത്രം 5

ഷോമ്പൻ ജാതിക്കാർ തീകത്തിക്കുവാനുള്ള ശ്രമത്തിൽ



ചിത്രം 7
കൊണ്ടൂൽദ്വീപിലെ ദമ്പതിമാർ



ചിത്രം 8

കച്ചാൽദ്വീപിൽനിന്നു്. സമൂഹനൃത്തത്തിൽ ഏർപ്പെട്ടിരിക്കുന്ന ഇവർ പാരമ്പര്യവേഷവിധാനങ്ങളാണണിഞ്ഞിരിക്കുന്നതു്.

വാരം=മഹത്തായ നക്കവാരം അതായത്തു നിക്കോബർ; തൊടുകടൽ കാവൽ കടുമുരൺ കടാരം—കടലിനാൽ ചുററപ്പെട്ടതും വലിയ ശക്തിയുള്ളതുമായ കടാരം അതായത്തു മലയൻ ഉപദ്വീപിന്റെ പശ്ചിമദേശത്തുള്ള കിടാരം (സംസ്കൃതത്തിലെ കടാവാ)—ഇന്നത്തെ കേഡാ (Kedah)—ഇതൊക്കെ രാജേന്ദ്രചോളന്റെ കീഴിൽ വന്നിരുന്നെന്നൎത്ഥം. ഭാരതത്തിലെ ജനങ്ങളുടെ പ്രാചീനങ്ങളായ സമ്പർക്കത്തെപ്പററി സൂചിപ്പിക്കാൻവേണ്ടിയാണ് ഇവിടെ ഇതു് ഇത്രയും വിസ്തരിച്ചതു്. കിഴക്കൻ ഏഷ്യയിലേക്കു പോകുന്ന ഭാരതീയ നാവികന്മാരുടെ ചവിട്ടുപടിയായിട്ടാണ് നിക്കോബർപ്രദേശം സ്ഥിതിചെയ്യുന്നതു്. അതുപോലെ ഭാരതത്തിലേക്കും അതിനപ്പുറത്തുള്ള പാശ്ചാത്യനാടുകളിലേക്കും പോയ പല സഞ്ചാരികളുടേയും പാത ഇവിടെക്കൂടിയായിരുന്നു എന്ന സത്യവും മറന്നുകൂടാ.

പാശ്ചാത്യരായ നാവികർക്കു്—അറബികൾ ഉൾപ്പെടെ—'നക്കവാരം' എന്ന പേരാണു കൂടുതൽ പരിചിതമായതു്. അവരെല്ലാം അതാണു സ്വീകരിച്ചതും. എന്നാൽ ഒരു വാക്കു മറെറാരു ഭാഷയിലേക്കു സംക്രമിക്കുമ്പോൾ സ്വാഭാവികമായി ചില പരിവൎത്തനങ്ങൾക്കു വിധേയമായിത്തീരാറുണ്ടല്ലോ. 'നക്കവാരം' ഇങ്ങനെ പരിവൎത്തനപ്പെട്ടാണ് 'നിക്കോബർ' ആയതു്. തിരുവനന്തപുരം ട്രിവാൻഡ്രം ആയതും, പുതുശ്ശേരി പോണ്ടിച്ചേരിയായതും, വാരാണസി ബനാറസ് ആയതും എല്ലാം ഇത്തരത്തിലുള്ള രൂപാന്തരപ്രാപ്തികൊണ്ടാണല്ലോ. അങ്ങനെ നിക്കോബർ എന്ന പേർ ഈ ദ്വീപസമൂഹത്തിനു് ഉറച്ചു. മാർക്കോപോളോ (1292), നെക്കുറാം (Necuram) എന്ന നാമധേയത്തിലാണ് ഈ പ്രദേശത്തെപ്പററി പറഞ്ഞിട്ടുള്ളതു്.* മററു സഞ്ചാരികളും ഇതുതന്നെ സ്വീകരിച്ചു. റഷീദുദ്ദീൻ (Rashiduddin

* Yule—Marcopolo (London 1871) and Travels of Marco Polo : William Marsden : Book III Ch. XVII p. 617.

1300)*, ഫ്രിയർ ഒഡോറിക് (Friar Odoric 1322) തുടങ്ങിയവരുടെ കാര്യവും സൂചിപ്പിക്കട്ടെ.

നിക്കോബർ ദ്വീപുകൾ എന്നാണ് ഈ പ്രദേശത്തെ പൊതുവെ പറഞ്ഞുവന്നിരുന്നതെങ്കിലും ഓരോ ദ്വീപുകളുടെയും പേർ പലപ്പോഴും പല തരത്തിൽ പഴയ ഭൂപടങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ടെന്ന കാര്യം ഇവിടെ മറന്നുകൂടാ. പഴയ പേരുകൾ അറിയാൻ ഈ പടങ്ങൾ പരിശോധിക്കുന്നതു് ഒരു നല്ല വഴിയാണ്. നിക്കോബർ എന്നും അതിൻെറ പ്രാകൃതമായ നികുലാർ (Nicular) എന്നും 1595, 1642, 1710, 1720, 1764 എന്നീ കൊല്ലങ്ങളിലെ പടങ്ങളിൽ ഗ്രേററ് നിക്കോബറിനു കൊടുത്തിരിക്കുന്നു. കരേകുസായാ (Carecusaya 1560), കരേംകുബർ (Caremcubar 1595), കാരേനിക്കുബർ (Carenicubar 1642), കോർനൽകുബാർ (Cornalcubar 1720) എന്നിങ്ങനെയും കാണാം. ചൗറയ്ക്കു് 1764, 1785 എന്നീ വർഷങ്ങളിലെ പടങ്ങളിൽ ജാരാ (Jara) എന്നും സോംബ്രിരോ (Sombrero) എന്നും പറഞ്ഞിട്ടുണ്ടു്. ഡോസോംബർ (Dosombar 1595), ഡോസ് സോംബ്രിറോസ് (Dom Sombreros 1686) എന്നും കാണാം. ഇതിൽനിന്നാണ് ഈ ദ്വീപിലെ ഒരു കൊച്ചു പുഴയ്ക്കു് സോംബ്രിഗോ എന്ന പേർ പതിഞ്ഞതു്. ടെറിസയുടെ പേരിൻെറ തുടക്കം ട്രാസ് (Tras) എന്ന ഗ്രാമത്തിനെ അധികരിച്ചാകാം. ഈ ഗ്രാമവുമായി പണ്ടുമുതല്ക്കേ പലക്കും വ്യാപാരബന്ധമുണ്ടു്. രാസാ (Rasa I595; 1642), റായാ (Raya 1686), ടെറാച്ചേ (Terache 1764; 1784) എന്നും പേരുകൊടുത്തിരിക്കുന്നു. ബൊമ്പോക്കയ്ക്കു്, പെംബോക്ക് (Pemboc 1764) പെർബോവാ (Perboa 1785) എന്നാണു കാണിച്ചിരിക്കുന്നതു്. കമ്മോർട്ടയെ തെങ്ങിൻെറ ദ്വീപെന്നാണു പറഞ്ഞിരുന്നതു്. ടില്ലാംഗ്ചോംഗിനു്, ടാലിച്ചൻ (Talichan 1764, 1785) എന്നാണു കൊടുത്തിരിക്കുന്നതു്. ട്രിങ്കററിനു്, സെക്വിൻേറ (Sequinte 1710) എന്നും നാൻകൗറിക്കു്, സൗറി (Souri 1764, 1785) എന്നും കച്ചാലിനു്, അച്ചെൻസ് (Achens 1710) എന്നും

* Renaudot—Mohamedan Travellers (Arab Relations) (London 1733)

ഗ്രേററ് നിക്കോബറിന്, സെനിഡോ (Seneda 1710) എന്നും കാണുന്നുണ്ട്.*

നാവികന്മാരുടെ സഞ്ചാരപഥത്തിലെ ഒരു മുഖ്യമായ താവളമെന്ന സ്ഥാനത്തുനിന്ന് ഈ ദ്വീപുകാക്ക് ഒരിക്കലും ഭ്രംശം സംഭവിച്ചിട്ടില്ല. യൂറോപ്യന്മാരായ സാഹസികസഞ്ചാരികളും മററും കിഴക്കൻ ഏഷ്യയിൽ സങ്കേതങ്ങളുറപ്പിക്കുവാനുള്ള ഉദ്യമങ്ങളിൽ ഏപ്പെടുന്നതിനുമുമ്പ് ഇവിടം തമിഴരുടെയും തെലുങ്കരുടെയും മററും വിഹാരരംഗമായിരുന്നെന്നു തീച്ചയാണ്. കലിംഗദേശത്തുകാരുടെ കപ്പലുകരം ഇവിടെ വന്നിട്ടുള്ളതു സൂചിപ്പിക്കുന്ന നാടോടിക്കഥകളുടെ കാര്യം ഇവിടെ സ്മരണീയമത്രേ. മലയൻ ഉപദ്വീപ്, ഇൻഡോനേഷ്യ, ഇൻഡോചൈനാ, സയാം, കംബോഡിയാ തുടങ്ങിയ നാടുകളിൽ എത്രയോ നേരത്തെ തന്നെ ഭാരതീയരുടെ താവളങ്ങരം ഉറച്ചിട്ടുണ്ട്. ഭാരതീയർ ആദ്യം എത്തുമ്പോരം കാംബോജം, ചമ്പാ, സയാം, സുമാത്രാ, ജാവ, ബാലി, ബമ്മ, മലയാ തുടങ്ങിയ പ്രദേശങ്ങളിലെ ജനങ്ങരം സാംസ്കാരികമായി പിന്നാക്കം നില്ക്കുകയായിരുന്നു. ഇന്നും വാസ്തുവിദ്യാവിശാരദന്മാക്ക് അത്യത്ഭുതമുളവാക്കുന്ന അങ്കോർതോം, അങ്കോർവത് എന്നീ ഗംഭീരങ്ങളായ സങ്കേതങ്ങരം കാംബോജത്തിൽ പണിതീരുവാൻ പിന്നെയും എത്രയോ കാലം കഴിയേണ്ടിവന്നു! അങ്കോർതോം പണിചെയ്തതു് എ. ഡി. 889–ൽ സിംഹാസനാരോഹണംചെയ്ത യശോവമ്മനും, അങ്കോർവത്തിന്റെ ഉത്തരവാദി സൂര്യവമ്മൻ രണ്ടാമനും (എ. ഡി. 111?—1152) ആണല്ലോ. അങ്കോർവത്തിന്റെ വാസ്തുവിദ്യാവിശാരദൻ ദിവാകരൻ ആയിരുന്നത്രേ. മനുവിന്റെ ധമ്മശാസ്ത്രപ്രമാണങ്ങരം ഇവിടത്തെ ജീവിതത്തെ എത്രമാത്രമാണു സ്വാധീനിച്ചിട്ടുള്ളതെന്നു് ഇവിടെ വിവരിക്കേണ്ട ആവശ്യമില്ല. ഖേമർകലയ്ക്കും വാസ്തുശില്പത്തിനും ഭാരതത്തിലെ ഗുപ്തകാലത്തിന്റെയും പല്ലവകാലത്തിന്റെയും സ്വാധീനം കുറച്ചൊന്നുമല്ല. അതുപോലെയാണു സംസ്കൃത

* Census of India, 1901. Vol. III: Andaman & Nicobar Islands by Sir Richard Temple: Part II. Ch II (1903).

ഭാഷാപ്രതാപത്തിന്റെ കഥയും.[1] സയാമിലെ ആദ്യത്തെ രാജകുടുംബം സുഖോദയത്തിൽ സംസ്ഥാപിതമായതു് എ. ഡി. 1218–ൽ ആയിരുന്നു. ആ പരമ്പരയിലെ പ്രതാപിയായ രാജാവു് ഇന്ദ്രാദിത്യൻ ആയിരുന്നല്ലോ. ബർമ്മയിലെ അരക്കാൻപ്രദേശവും വളരെ നേരത്തെ ഹൈന്ദവസ്വാധീനം സ്വീകരിച്ച പ്രദേശമാണു്. പ്രോം (പിസാനു മൈയോ—അതായതു വിഷ്ണുനഗരം) ആയിരുന്നു ഇതിന്റെ മുഖ്യകേന്ദ്രം. എ. ഡി. രണ്ടാം നൂററാണ്ടിലാണു മലയൻ പ്രദേശങ്ങളിൽ ഭാരതീയസംസ്കാരത്തിന്റെ പ്രഭാവം പ്രകടമായിത്തുടങ്ങിയതു്. പ്രാചീനങ്ങളായ ചൈനീസ് രേഖകളിൽ പലതിലും ഇതിന്റെ തെളിവുകൾ കണ്ടെത്താൻ വിഷമമില്ല. അതുപോലെ ഈ പ്രദേശങ്ങളിലെ പല പ്രാചീനാവശിഷ്ടങ്ങളും ഇതിന്റെ മായാത്ത മുദ്രകൾ വ്യക്തമായി പ്രദർശിപ്പിക്കുന്നുമുണ്ടു്. കേഡാ, പെറാക്, നാവോൺ തുടങ്ങിയ ദേശങ്ങളിലെ കാര്യം ഇവിടെ അനുസ്മരിപ്പിക്കട്ടെ.[2] സുമാത്രയിൽ ഭാരതീയർ സമ്പർക്കവും പ്രതാപവും സ്ഥാപിക്കുവാൻ തുടങ്ങിയതു ക്രിസ്തുവിന്റെ ജനനത്തിനു രണ്ടു നൂററാണ്ടു മുമ്പാണു്. വിഖ്യാതി പരത്തിയ ശൈലേന്ദ്രരാജാക്കന്മാർ നാവികശക്തിയിൽ മികച്ച സ്ഥാനം നേടുകയുണ്ടായി. ചോളശക്തിയുമായി പോരാടാൻ തക്ക കരുത്തു് അവർക്കുണ്ടായിരുന്നു. ഹൈന്ദവസ്വാധീനത്തിന്റെ അവശിഷ്ടങ്ങൾ ഈ ദ്വീപിലെ മുഖ്യസ്ഥലങ്ങളിലെല്ലാം കണ്ടെത്താവുന്നതാണു്. ജാവയിലെ കാര്യം എല്ലാവർക്കും അറിവുള്ളതാകയാൽ വിവരിക്കേണ്ട കാര്യമില്ല. ഭാരതവുമായുള്ള സമ്പർക്കം പശ്ചിമജാവയിൽ ക്രിസ്ത്വബ്ദത്തിന്റെ ആരംഭദശയിൽത്തന്നെ തുടങ്ങി. ശൈവസിദ്ധാന്തങ്ങൾക്കാണു് ആദ്യം പ്രാമാണ്യം ലഭിച്ചതു്. ജാവയിലെ ഏററവും പഴക്കമുള്ള കൃതികളിലൊന്നാണു് 'ശിവശാസനം'. (എ. ഡി. 991) ഇതുപോലെ പലതും പറയാനുണ്ടു്. വാസ്തുശില്പത്തിലാണു ഭാരതീയ സ്വാധീനത്തിന്റെ പരമോച്ചനില പ്രാപിച്ചതു്. ബൊ

1 Indian Influence in Combodia by Bijanraj Chatterji, p. 237.
2 Suvarna Dvipa by R. C. Majumdar, Part II, p. 149.

റോബുദൂറിൻെറ പ്രഭാവം എത്രമാത്രമാണെന്നു വിവരിക്കേണ്ടയാവശ്യമില്ല. ബാലിദ്വീപിലെ അന്തരീക്ഷം ഭാരതീയത ഇന്നും പരിത്യജിച്ചിട്ടില്ല. പുലഹമുനിയുടെ പരമ്പരയിൽ പെടുന്നതെന്നവകാശംപറയുന്ന ഒരു ക്ഷത്രിയരാജവംശം ഇവിടെയുണ്ടായിരുന്നു. കലാരംഗത്തുണ്ടായ അത്ഭുതകരമായ നേട്ടത്തെക്കുറിച്ചുംമററും കൂടുതൽ അറിയുവാൻ വായനക്കാരൻെറ ശ്രദ്ധ ആനന്ദകുമാരസ്വാമിയുടെ ബൃഹദ് ഗ്രന്ഥത്തിലേക്കു ക്ഷണിക്കുക മാത്രമേ ചെയ്യുന്നുള്ളു.*

ഭാരതീയരുടെ കുടിയേററത്തിൻെറ കഥ പറയുമ്പോരം പില്ക്കാലത്തു് യൂറോപ്യന്മാരുടെ ഇത്തരത്തിലുള്ള പ്രവൎത്തനങ്ങളുമായി അതിനെ താരതമ്യപ്പെടുത്തുവാൻ താല്പര്യം തോന്നുന്നു. രണ്ടു കൂട്ടരുടെയും പ്രവൎത്തനങ്ങരംതമ്മിൽ മൗലികങ്ങളായ ചില വ്യത്യാസങ്ങരം പ്രത്യക്ഷമായി പ്രകടമായിട്ടുണ്ടു്.

ഭാരതീയരുടെ കുടിയേററം രാഷ്ട്രീയമോ സാമ്പത്തികമോ ആയ സ്വാധികാരശക്തി ഇതരനാട്ടുകളിലേക്കു് വ്യാപിപ്പിക്കുവാനുള്ളതായിരുന്നില്ല. യൂറോപ്യന്മാർ, അവർ ഏതു രാജ്യക്കാരായിരുന്നാലും കൊള്ളാം, അവരുടെ താവളങ്ങളെ മാതൃദേശത്തിൻെറ വാലാക്കി മാററിയെടുക്കാനാണു് ഉന്നംവെച്ചിരുന്നതു്. ഇതിൻെറഫലമായി, കാലക്രമത്തിൽ, ലോകത്തിലെ ഭൂരിഭാഗം പ്രദേശങ്ങളും ആശ്രിതദേശങ്ങളായി അധഃപതിച്ചു. ഏഷ്യയിലും ആഫ്രിക്കയിലും അമേരിക്കകളിലും യൂറോപ്യന്മാരുടെ പ്രതാപപ്രതിഷ്ഠമൂലം സംഭവിച്ച ഏററവും വലിയ വിപത്തു് ഇങ്ങനെയാണുണ്ടായതെന്നു പറയേണ്ടതില്ല. ഭാരതീയസങ്കേതങ്ങരം രൂപംകൊണ്ട സ്ഥലങ്ങളിലെങ്ങും ഇങ്ങനെ ഒരു ദുഃസ്ഥിതി ഉണ്ടായില്ല. അവരുടെ സാമൂഹ്യവ്യവസ്ഥയും സംസ്കാരവും പുതിയ സങ്കേതങ്ങളിലും സമീപസ്ഥലങ്ങളിലും സംക്രമിപ്പിച്ചു് സാംസ്കാരികമായ നവോത്ഥാനത്തിനുവേണ്ടി പുതിയ ജീവിതരീതികരം നാമ്പെടുക്കാൻ ഉത്തേജനം നല്കുകയാണു ചെയ്തതു്. പഴയ ജനവൎഗ്ഗങ്ങരം നവചൈതന്യമാൎജ്ജിച്ചു് ഒരു പുതിയ യുഗത്തിലേക്കു വള

* History of Indian and Indonesian Art.

ന്നു. ചിലയിടങ്ങളിൽ ഈ വളച്ച് ഭാരതത്തിലേതിനേക്കാരം മികച്ച രൂപം പ്രാപിക്കുകയുമുണ്ടായി. ഭാരതത്തിലെ ദുഷ്പ്രവണതകാരം ഇവിടെ വേരുപിടിച്ചതുമില്ല. ഭാഷയും സാഹിത്യവും കലയും മതചിന്തയും ഒന്നും മാറു പ്രദേശങ്ങളുടെമേൽ സാമ്പത്തികമേധാവിത്വം സ്ഥാപിക്കാനുള്ള വഴിത്താരകളായിട്ടല്ല അവർ കരുതിയതു്. തന്നിമിത്തം ഭാരതീയരുടെ വാലായ ആശ്രിതരാജ്യങ്ങരം എങ്ങും രൂപംകൊണ്ടതുമില്ല.

കിഴക്കൻ ഏഷ്യയിലെ പ്രാചീനചരിത്രത്തിൻെറ പശ്ചാത്തലം നിക്കോബർ ദ്വീപുകളുടെ ചരിത്രവുമായി വളരെയേറെ ബന്ധപ്പെട്ടിരിക്കുന്ന എന്നുള്ളതു് വിസ്മരിക്കാവതല്ല. ഭാരതീയനാവികന്മാരുടെ സഞ്ചാരപഥത്തിൽ പെട്ടിരുന്ന പ്രദേശമായിരുന്നല്ലോ ഇവിടം. എന്നിരുന്നാലും ഈ പ്രദേശത്തിന്നു് കിഴക്കു സംഭവിച്ചമാതിരി പരിവർത്തനങ്ങരം, മനോഹരങ്ങളും വിഭവസമ്പന്നങ്ങളുമായ ഈ ദ്വീപുകളിൽ ഉണ്ടായില്ല. വിഖ്യാതങ്ങളായ ചരിത്രാവശിഷ്ടങ്ങളൊന്നും ഇവിടെയില്ലതാനും.

മുസ്ലിമിങ്ങളുടെ (അറബികളുടെ) നാവികസ്വാധീനമേഖല ഭാരതത്തിൻെറ തീരങ്ങളിൽ അവസാനിച്ചിരുന്നില്ലെന്നുള്ളതു് ചരിത്രത്തിലെ ഒരു സത്യമാണു്. അതു കിഴക്കനേഷ്യൻ ദ്വീപസമൂഹങ്ങളും കടന്നു് ചൈനയിലേക്കു വ്യാപിച്ചുകിടന്നിരുന്നു. ചീനയിലേക്കുള്ള അവരുടെ വഴി ഏ. ഡി. ഏഴാം ദശകത്തിൻെറ അന്തിമദശയിലാണു തുറക്കപ്പെട്ടതു്. അതു് ഒൻപതാംദശകത്തിൻെറ അവസാനംവരെ തുറന്നുതന്നെ കിടന്നു. ഇതു സംബന്ധിച്ച കാര്യങ്ങരം ഏ. ഡി. 851-ൽ രചിച്ച ഒരു ഗ്രന്ഥത്തിൽ വിവരിച്ചിട്ടുമുണ്ടു്. Silsilat-al-Tawarikh എന്നാണു് അതിൻെറ പേർ. ഗ്രന്ഥകാരൻ സുലൈമാൻ (Suleiman) എന്ന സഞ്ചാരിയാണു്. Periplus of the Erythraean Sea എന്ന ആധികാരികഗ്രന്ഥത്തിനുശേഷം ഇന്ത്യാസമുദ്രത്തിലെ നാവികഗതാഗതത്തിനു് ഏററവും വിലപ്പെട്ട ഒരു സഹായഗ്രന്ഥമാണു് സുലൈമാൻേറതു്. പേർഷ്യൻ ഉരംക്കടലിൽനിന്നു് കിഴക്കൻ ഏഷ്യയിലേക്കു പോകുന്ന അറബിക്കപ്പലുകാരം കൊ

ല്പത്തേക്കും അവിടെനിന്ന് സിംഹളദ്വീപിനെ ചുററി നിക്കോബറിലേക്കും ആണ് സഞ്ചരിച്ചിരുന്നത്. നിക്കോബറിൽനിന്ന പുതിയ വിഭവങ്ങൾ സംഭരിച്ചശേഷമാണ് കിഴക്കോട്ട് അവർ യാത്ര തുടരുക.[1]

അറബികളുടെ കാല്പാടുകളിൽക്കൂടിയാണ് യൂറോപ്യന്മാർ ഈ പ്രദേശങ്ങളിലേക്കു വന്നത്. ഇതു് എന്നു് ആരംഭിച്ചു എന്നു നിശ്ചിതമായി പറയുവാൻ കഴിയുകയില്ല. പാശ്ചാത്യരുടെ താല്പര്യം പതിനേഴാംനൂററാണ്ടിനുശേഷം വദ്ധമാനമായിത്തീർന്നെന്നാണ് ചരിത്രരേഖകൾ തെളിയിക്കുന്നതു്. കച്ചവടത്തിനു തുനിയുന്നതിനുമുമ്പ് പോർച്ചുഗീസ് പാതിരിമാർ നാട്ടുകാർക്ക് സുവിശേഷമെത്തിച്ചുകൊടുക്കുവാനുള്ള പരിശ്രമത്തിലേപ്പെട്ടു. നിക്കോബറിനെക്കുറിച്ച് ഡാമ്പിയർ (Dampier 1688) നല്കിയിട്ടുള്ള വിവരണത്തിൽ രണ്ടു ജെസ്യൂട്ട് പാതിരിമാർ 'ഇവിടത്തെ ഇന്ത്യക്കാരെ' മതംമാററാനുള്ള ശ്രമത്തിൽ ഏർപ്പെട്ടിരിക്കുന്നുണ്ടെന്നു് സൂചിപ്പിച്ചിരിക്കുന്നു.[2] സുവിശേഷപ്രചാരകരായിരുന്ന ഫാറേയും (Faure) ടെല്ലാൻഡിയറും (Taillandier) 1711-ൽ രേഖപ്പെടുത്തിയിട്ടുള്ള വിവരണങ്ങളിലും ഇതിനെപ്പററി സൂചനകൾ കാണാം. ഇവിടത്തുകാർക്ക് മതം പകർന്നുകൊടുക്കുകയെന്നതായിരുന്നു യൂറോപ്യന്മാരുടെ ആദ്യത്തെ ലക്ഷ്യം. മററു പലയിടങ്ങളിലും സംഭവിച്ചിട്ടുള്ളതുപോലെ, ആത്മീയത്തിൽനിന്നു് ക്രമേണ ഭൗതികത്തിലേക്കായി ഇവിടെയും അവരുടെ ലക്ഷ്യം.

നിക്കോബർ ദ്വീപുകളെ നിയന്ത്രണത്തിൽ കൊണ്ടുവരുവാൻ ഫ്രഞ്ചുകാർ ആദ്യം ആശങ്കകാണിച്ചെങ്കിലും എന്തു കാരണത്താലോ അവർ അതിനു് ശക്തിയായി ശ്രമിച്ചില്ല. ഡാനീഷ് ഈസ്റ്റ് ഇൻഡ്യാ കമ്പനിയാണ് ഇത്തരത്തിൽ ബോധപൂർവ്വമുള്ള പ്രവർത്തനത്തിൽ ഏർപ്പെട്ടതു്. കുടിയേററത്തിനായി അവർ ശ്രമിച്ചതു് 1756-ൽ ആയിരുന്നെന്നു പറയാം. എന്നാൽ കമ്പനിക്കാർക്ക് പറയ

1 History of the Indian Ocean by Auguste Toussaint (1966) p. 50.

2 Dampier—New Voyage Round the World (London: 1697).

ത്തക്കതായിട്ട് ഒന്നും ചെയ്യാൻ സാധിക്കുകയുണ്ടായില്ല. അതിനാൽ മൂന്നു കൊല്ലം കഴിഞ്ഞപ്പോഴേക്ക് അവരുടെ പരിപാടി പരാജയപ്പെട്ടു. ഭരണപരമായി ട്രാൻകൊബാറുമായിട്ടാണ് ഈ പ്രദേശത്തെ ബന്ധിച്ചിരുന്നത്. ആദ്യത്തെ ആവേശം അല്പമൊന്നൊതുങ്ങിയെങ്കിലും ഡച്ചുകാർ ജനങ്ങളെ മതംമാററുവാനും ക്രമേണ കുടിയേററത്തിനു് ഒന്നു കൂടി ശ്രമിക്കാനും തയ്യാറായി. മൊറേവിയൻ മിഷനറിമാരുടെ സഹായം അവർക്കു കിട്ടി. എങ്കിലും ലക്ഷ്യം പിന്നെയും വിദൂരവർത്തിയായിരുന്നതേയുള്ളു. ഡച്ച് ഈസ്റ്റ് ഇൻഡ്യാക്കമ്പെനി ആശയററു് 1773–ൽ രംഗം വിട്ടു.

സുവിശേഷപ്രചാരകന്മാർക്കു നിരാശാജനകമായ അനുഭവങ്ങളാണ് ഇവിടെയുണ്ടായതു്. പ്രതികൂലമായ കാലാവസ്ഥ, മലമ്പനി, നാട്ടുകാരുടെ വിപ്രതിപത്തി—എന്നിങ്ങനെ പലതും അവരെ വലച്ചു. 1768–നും 1787–നും ഇടയ്ക്കു് മതപ്രചരണത്തിനെത്തിയ ഇരുപത്തിയഞ്ചുപേരിൽ പതിമ്മൂന്നുപേർ നാൻകൗറിയിൽവച്ചുതന്നെ മലമ്പനിവന്നു മരിച്ചു. ചികിത്സാർത്ഥം അവിടം വിട്ടേണ്ടിവന്ന പതിനൊന്നുപേർ ട്രാൻകൊബാറിൽവച്ചും പരലോകപ്രാപ്തരായി എന്ന വസ്തുത അറിയുമ്പോഴാം മലമ്പനിയുടെ ഭീകരത ഊഹിക്കാമല്ലോ. വില്യം ബോറംട്ടസ് എന്ന ധീരസാഹസികനായ ഡച്ചുകാരൻെറ നിർബ്ബന്ധത്തിനു വിധേയനായി ആസ്ത്രിയക്കാരായ കുറെപ്പേർ രംഗത്തു വന്നെങ്കിലും വിജയം അവർക്കും വരണമാല്യം അർപ്പിച്ചില്ല. മൂന്നു കൊല്ലമേ അവർ അവിടെ നിന്നുള്ളു. ഡച്ചുകാരുടെ സ്വാധീനം നാമമാത്രമായി. 1790–ലും 1804–ലും 1831–ലും ചില ശ്രമങ്ങൾ പിന്നെയും നടന്നിട്ടുണ്ട്.

യൂറോപ്പിൽ നടമാടിക്കൊണ്ടിരുന്ന നെപ്പോളിയാനിക് യുദ്ധത്തിൻെറ പ്രത്യാഘാതം ഈ പ്രദേശങ്ങളിലും അനുഭവപ്പെട്ടു. ഇംഗ്ലീഷുകാർ മേധാവിത്വം ഡച്ചുകാരിൽനിന്നു പിടിച്ചെടുത്തു. യുദ്ധാവസാനത്തിലുണ്ടായ കരാറനുസരിച്ചു പിന്നീട് ഈ പ്രദേശം ഡച്ചുകാർക്കു തിരിച്ചുകിട്ടി. ഈ കാലഘട്ടത്തിൽ ഇററാലിയൻ ജെസ്യൂട്ട് പാതിരിമാർ നാട്ടുകാരെ പള്ളിയുടെ പക്ഷങ്ങളിലൊതുക്കുവാൻ അരക്കൈ

നോക്കിയെങ്കിലും അവക്കും സ്ഥലംവിടേണ്ട അനുഭവമാണ വന്നതു്. 1837 ആയപ്പോഴേക്കു് ഡച്ചുകാരുടെ സ്വാധീനത്തിന്റെ അവസാനതരംഗവും താണൊതുങ്ങി. പിന്നീടുള്ള മുപ്പതു സംവത്സരക്കാലത്തു യൂറോപ്യന്മാക്കു് ഇവിടെ എന്തെങ്കിലും സ്വാധീനം ഉണ്ടായിരുന്നോയെന്നു സംശയമാണു്. ആക്കും പരമാധികാരം പ്രയോഗിക്കാനോ, അതുവഴി പ്രയോജനം നേടാനോ താല്പര്യമുണ്ടായിരുന്നില്ല. ഡച്ചുസക്കാരും ബ്രിട്ടീഷ് അധികാരികളും തമ്മിലുണ്ടായ കൂടിയാലോചനകളുടെ ഫലമായുണ്ടായ ഏപ്പാടു് ഇംഗ്ലീഷുകാക്കു് അനുകൂലമായിട്ടാണ ഭവിച്ചതു്. അങ്ങനെ 1869 ഏപ്രിൽ 16-ാംതീയതി നിക്കോബർ പ്രദേശം ബ്രിട്ടീഷുകാരുടെ കീഴിലാകയും അവർ ഈ പ്രദേശങ്ങളുടെ ഭരണാധികാരികളായിത്തീരുകയും ചെയ്തു.

ഈ പ്രദേശത്തെ സ്വാധീനത്തിലാക്കുവാൻ ബ്രിട്ടീഷുകാർ തല്പരരായതു കടൽക്കൊള്ളക്കാരെ അമച്ചചെയ്യുന്നതിനുവേണ്ടിയാണെന്നത്രേ പറഞ്ഞിട്ടുള്ളതു്. ഈ മേഖലകളിൽ യൂറോപ്യന്മാർ നിയന്ത്രണം കരസ്ഥമാക്കിയിരുന്നെങ്കിലും കപ്പൽഗതാഗതം സുരക്ഷിതമായിരുന്നില്ല.* അകാരണമായിട്ടാണു് ഈ ആക്രമണങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നതെന്നു പറയുക വയ്യ. നാവികരുടെ കടുംകൈ നാട്ടുകാരെ നന്നേ ക്ഷോഭിപ്പിച്ചിരുന്നു. പ്രകോപനങ്ങൾക്കു വിധേയരായിട്ടാണു്, അവർ കപ്പലുകൾ ആക്രമിച്ചിരുന്നതെന്നു വേണം അനുമാനിക്കാൻ. സ്വന്തം ജീവിതരീതിയനുസരിച്ചു സ്വച്ഛന്ദജീവിതം നയിക്കുവാൻ നാട്ടുകാരെ വിദേശികൾ അനുവദിച്ചിരുന്നില്ല. നിയന്ത്രണം വിട്ടു പ്രവത്തിക്കുവാൻ അവരെ പ്രേരിപ്പിച്ചതു് ഇത്തരം സാഹചര്യങ്ങളത്രേ. എന്നിരുന്നാലും വിദേശീയർ അവരെ കൊള്ളക്കാരെന്നു മുദ്രയടിച്ചു. അധികാരം പിടിച്ചെടുക്കുവാനുള്ള ഉദ്യമങ്ങളിൽ നീതിധമ്മങ്ങൾക്കു സ്ഥാനം നൽകാറില്ലെന്നുള്ളതു് ഒരു ചരിത്രസത്യമാണല്ലൊ. നമ്മുടെ അറിവിൽത്തന്നെ എത്രയെത്ര സംഭവങ്ങളാണുള്ളതെന്നു് ഓമ്മി

* See: Notes on Piracy in Eastern Waters: Indian Antiquary—June 1928, p. 220.

ച്ചുനോക്കുക. കടൽക്കൊള്ളനടത്തി തങ്ങളുടെ സമ്പത്തു വർദ്ധിപ്പിച്ചു ജീവിതഭദ്രതനേടണമെന്നു നിക്കോബാറികാം തീർച്ചയായും കരുതിയിരിക്കുകയില്ല. അന്നും ഇന്നും സ്വകാര്യസമ്പാദ്യങ്ങളും പ്രതാപവും പെരുപ്പിക്കുന്നതിനുള്ള മനോഭാവം അവരിലില്ല. പിന്നെ ഈ 'കടൽക്കൊള്ളകാം' എന്തിനാണു നടന്നതെന്ന കാര്യം ഇനിയും അജ്ഞാതമായി അവശേഷിക്കുന്നതേയുള്ളൂ. ബ്രിട്ടീഷുകാരുടെ റിപ്പോർട്ടുകളിൽനിന്നു് 1837–നും 1869–നും ഇടയ്ക്കു് ഇരുപത്തിയാറു കപ്പലുകളെ നാട്ടുകാർ തകർക്കുകയുണ്ടായെന്നു കാണാം. പ്രതികാരംചെയ്‌വാൻ അധികാരികളെ പ്രേരിപ്പിച്ചതു് 1866–ൽ ഉണ്ടായ ഒരു സംഭവമായിരുന്നു. അന്നു ഗ്രേററ് നിക്കോബർ ദ്വീപിന്റെ സമീപത്തുവച്ചു് ഒരു കപ്പൽ (Futteh Islam) നാട്ടുകാർ ആക്രമിച്ചു് അതിലെ ഇരുപത്തൊന്നു പണിക്കാരെ വധിച്ചു. അവശേഷിച്ച മൂന്നു നാവികന്മാർ എങ്ങനെയോ കപ്പലുമായി പെനാംഗിലേക്കു പലായനംചെയ്തു. ഈ കുററത്തിനു ശിക്ഷ നല്കാൻ ബ്രിട്ടീഷുകാർ, നാമമാത്രമായിട്ടെങ്കിലും അധികാരം വഹിച്ചിരുന്ന ഡച്ചുകാരുടെ അനുമതിയോടുകൂടി, നടപടിയെടുത്തു. ഇതു സംബന്ധിച്ചുണ്ടായ ആലോചനകളുംമററുമാണു പരമാധികാരത്തെ ഇംഗ്ലീഷുകാരുടെ കൈയിലേക്കു പകർന്നതു്. 1871–ൽ ആൻഡമാൻ ചീഫ് കമ്മീഷണറുടെ അധികാരപരിധി ഇവിടേക്കു വ്യാപിപ്പിച്ചു. അങ്ങനെ ആൻഡമാൻ നിക്കോബർ ദ്വീപുകാം ഒരൊററ ഭരണഘടകമായിത്തീർന്നു.

ഭൂതകാലസംഭവങ്ങളെക്കുറിച്ചു് സ്മരിക്കുന്ന ഈ അവസരത്തിൽ ക്രിസ്തുമതസ്വാധീനത്തിന്റെ വളർച്ചയുടെ കഥ പറയാതിരിക്കുവാൻ തോന്നുന്നില്ല. ബ്രിട്ടീഷുഭരണാധികാരികളുടെ പ്രത്യക്ഷമായ പ്രോത്സാഹനം ഇതിനു് കളമൊരുക്കി. അതിനുമുമ്പു നടന്ന പരിശ്രമങ്ങളുടെ രൂപരേഖ അന്യത്ര സൂചിപ്പിച്ചിട്ടുണ്ടല്ലോ. വേടപ്പൻ സോളമൻ ഈ പ്രദേശത്തേക്കു വന്നതാണു് ഇവിടത്തെ മതപ്രചരണപ്രവർത്തനത്തിലെ ഗണനീയമായ നാഴികക്കല്ലു്. ആ കാര്യത്തിൽ ഒടുങ്ങാത്ത ആവേശം വഹിച്ചിരുന്ന സോളമൻ ആ പ്രസ്ഥാനത്തിനു് ഒരു നവചൈതന്യം വരുത്തി.

പോർട്ട്ബ്ലെയറായിരുന്ന അദ്ദേഹത്തിൻെറ ആദ്യത്തെ പ്രവർത്തനരംഗം. നിക്കോബറിലേക്ക് കൂടെക്കൂടെ സഞ്ചരിച്ച് ചുററുപുറുക്കും ചുണയുമുള്ള കുട്ടികളെ തിരഞ്ഞുപിടിച്ച് പോർട്ട്ബ്ലെയറിലെ ഹാഡോയിലുണ്ടായിരുന്ന വിദ്യാലയത്തിൽ ചേർത്ത് പുതിയ വിദ്യാഭ്യാസത്തിനു് ഏർപ്പാടു ചെയ്തു. ഏതെങ്കിലും കപ്പൽ, കാർ നിക്കോബറിൽ നങ്കൂരമടിച്ചാൽ അതിൽ സോളമൻ കാണുമെന്നു കരുതി, കുട്ടികളെ വിട്ടുപിരിയാനുള്ള മടികൊണ്ടു്, ഗ്രാമത്തലവന്മാർ തങ്ങളുടെ കുഞ്ഞുങ്ങളെ കാടുകളിൽ ഒളിവിൽ പാർപ്പിച്ചിരുന്നത്രേ! എങ്കിലും സോളമൻെറ പിടിയിൽ പല കുട്ടികളും അകപ്പെട്ടു. ആധുനികവിദ്യാഭ്യാസത്തിൻെറ ഇവിടത്തെ അരുണോദയമാണു് സോളമൻെറ പ്രവർത്തനങ്ങൾ കുറിക്കുന്നതു്. സ്കൂളിൽ പഠിച്ചിരുന്ന കുട്ടികളെ റോസ് ദ്വീപിലെ പള്ളിയിൽ കൊണ്ടുപോകുക പതിവായിരുന്നു. ഇങ്ങനെയിരിക്കവേ ഹാഡോയിൽ താമസിച്ചിരുന്ന ചില നിക്കോബാറിക്കുട്ടികൾ നാട്ടിലേക്കു മടങ്ങിപ്പോകുവാൻ അനുവാദം ചോദിച്ചു. എന്നാൽ, അതു് അനുവദിക്കപ്പെട്ടില്ല. സാഹസികരായ അവർ തക്കംനോക്കി കാത്തിരുന്നു. ഒരു രാത്രിയിൽ, ഹാഡോയിൽ കിടന്നിരുന്ന ഒരു വള്ളത്തിൽ കയറി ആരേയും അറിയിക്കാതെ അവർ സ്ഥലംവിട്ടു. വിവരം അറിഞ്ഞപ്പോൾ അധികാരികൾ ആകപ്പാടെ വിഷമത്തിലായി. ദീർഘദൂരം കടൽസഞ്ചാരത്തിനുള്ള കരുത്ത് കുട്ടികൾക്കുണ്ടായിരുന്നില്ലെന്നു് അവർക്കറിവുണ്ടു്. കടലിൻെറ മനോഭാവം ഏതു നിമിഷത്തിലും മാറാം. കുട്ടികൾ കടലിൻെറ കനിവിനു വിധേയരായി വലയുമെന്നു തീർച്ചയാണു്. ഒടുവിൽ ഡെപ്യൂട്ടി കമ്മീഷണർ മററുചില ഉദ്യോഗസ്ഥന്മാരുമൊരുമിച്ച് ഒരു കപ്പലിൽ കുട്ടികളെ തിരയുവാൻ യാത്രയായി. എങ്കിലും അവരെ കണ്ടെത്തിയില്ല. ഈ സംഭവത്തിനുശേഷം സോളമൻെറ പ്രവർത്തനരംഗം കാർ നിക്കോബറിലേക്കു മാററുവാൻ തീരുമാനിച്ചു. ഇങ്ങനെയാണു് ആദ്യമായി ഒരു പള്ളിക്കൂടം കാർ നിക്കോബറിലെ മൂസ്ഗ്രാമത്തിൽ ആരംഭിച്ചതു്. സോളമനായിരുന്ന ഈ പ്രവർത്തനങ്ങളുടെ ജീവാത്മാവും

പരമാത്മാവും. അവിടെ പന്ത്രണ്ടു കുട്ടികളാണുണ്ടായിരുന്നതു്. കുട്ടികളെല്ലാംതന്നെ ഗ്രാമത്തിലെ പ്രമുഖകുടുംബങ്ങളിൽപ്പെട്ടവരായിരുന്നു. ഇവരിൽ പറയത്തക്ക പുരോഗതി നേടാൻ കഴിഞ്ഞതു് റിച്ചാഡ്സണിനു മാത്രമാണു്. മൂസിലെ ഗ്രാമത്തലവൻെറ പുത്രനായ അദ്ദേഹം അസാമാന്യശേഷിയുള്ള ഒരു നേതാവായി വളരുകയും ചെയ്തു. നാട്ടുകാരിൽനിന്നുതന്നെ തിരഞ്ഞെടുക്കപ്പെടുന്ന വ്യക്തികളെക്കൊണ്ടു് സുവിശേഷപ്രചാരണം നടത്തിയാൽ ആ പ്രസ്ഥാനം കൂടുതൽ വിജയിക്കും എന്നു കണ്ട ആദ്യത്തെ വ്യക്തി സോളമനായിരുന്നു. പേരും പെരുമയുമുള്ള കുടുംബങ്ങളിൽനിന്നു് കുട്ടികളെ ഇതിനു് പരിശീലിപ്പിക്കുകയെന്നതായിരുന്നു നയം. ഇതു് എത്രമാത്രം ബുദ്ധിപൂർവ്വകമായ നടപടിയായിരുന്നെന്നു് പില്ക്കാലസംഭവങ്ങൾ തെളിയിച്ചു.

മദിരാശിയിലേക്കുള്ള യാത്രാമദ്ധ്യേ റങ്കൂണിൽവച്ചു് 1909-ൽ സോളമൻ നിര്യാതനായി. ഈ കാലത്തു് റിച്ചാഡ്സൺ അദ്ധ്യാപകവൃത്തിക്കുള്ള ഉപരിപഠനം നടത്തുകയായിരുന്നു. സോളമൻ തുടങ്ങിയ പരിപാടി മുടങ്ങാതെ മുമ്പോട്ടു കൊണ്ടുപോകുവാൻ റിച്ചാർഡ്സൺ മാൻഡലെയിൽനിന്നു് വിദ്യാഭ്യാസം മുടക്കി മടങ്ങി. ഈ മടക്കയാത്രയിൽ റങ്കൂണിൽവെച്ചാണു് ജോർജ്ജ് വൈററ്ഹെഡ് എന്ന പാതിരിയെ അദ്ദേഹം പരിചയപ്പെട്ടതു്. സഫലമായ ഒരു ദീർഘകാലസഹകരണത്തിൻെറ തുടക്കമായിരുന്നു അതു്. നിക്കോബാറിഭാഷയ്ക്കു് ഒരു ലിപിരൂപീകരണവും, സുവിശേഷപുസ്തകത്തിൻെറ പരിഭാഷയും ഇതിൻെറ പ്രത്യക്ഷമുദ്രകളാണു്. ആദ്യമായി അവർ തർജ്ജമ ചെയ്തതു് ആരാധനാഗാനങ്ങളായിരുന്നു. അതിനുമുമ്പുവരെ ഇംഗ്ലീഷിലാണു് കുർബ്ബാന നടത്തിവന്നിരുന്നതു്. പരിഭാഷ വളരെവേഗം ജനങ്ങൾ സ്വീകരിച്ചു. അതിനുശേഷം ആദ്യത്തെ നാലു സുവിശേഷങ്ങൾ തർജ്ജമചെയ്തു. അതു് റങ്കൂണിൽ ബൈബിൾസഭയ്ക്കു്(Bible Society) അയച്ചു് അച്ചടിച്ചു. രണ്ടാംലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ട കാലത്തായിരുന്നു അതു് വിതരണത്തിനു കിട്ടിയതു്. എന്നാൽ അധികം താമസിയാതെ നിക്കോബർദ്വീപുകൾ ജപ്പാൻകാർ

കീഴടക്കി. ഇംഗ്ലീഷിലുള്ള എല്ലാ ഗ്രന്ഥങ്ങളും നശിപ്പിക്കുവാൻ അവർ ശ്രമിച്ചു. വിശുദ്ധഗ്രന്ഥത്തിന്നു നാശം സംഭവിക്കാതിരിക്കുവാൻ അപൂർവ്വം ചില പ്രതികൾ ഭദ്രമായി ചിലർ പൊതിഞ്ഞു് തെങ്ങിന്റെ മണ്ടകളിൽ ഒളിച്ചുവച്ചു. പുസ്തകങ്ങൾക്കു മാത്രമല്ല ദുരേ്യാഗം സംഭവിച്ചതു്. വളരെപ്പേർ ജപ്പാൻകാരുടെ മർദ്ദനമേററു മരിച്ചു. ജപ്പാൻകാരുടെ കൈയിൽനിന്നു് റിച്ചാർഡ്സൺതന്നെ രക്ഷപ്പെട്ടതു് അത്ഭുതകരമായ കഥയാണു്. സ്കൂളുകളും നിരവധി വീടുകളും മാത്രമല്ല മിഷൻ ആശുപത്രിയും ജപ്പാൻകാർ നശിപ്പിക്കുകയുണ്ടായി.

4

# ശിക്ഷാസങ്കേതത്തിൻെറ നിഴൽ

പോട്ട്ബ്ലെയറിൽ ഇംഗ്ലീഷുകാർ സ്ഥാപിച്ചിരുന്ന ശിക്ഷാസങ്കേതം കുപ്രസിദ്ധിയാജ്ജിച്ചിട്ടുള്ളതാണു്. എന്നാൽ അതിൻെറ ഒരു ഇളയസഹോദരൻ നിക്കോബർ പ്രദേശത്തു് ഉണ്ടായിരുന്നെന്ന വസ്തുത അപൂവ്വം ആളുകളേ അറിഞ്ഞിട്ടുള്ളു. പരമാധികാരം ബ്രിട്ടീഷുകാരുടെ കൈയിൽ വഴുതിവീണപ്പോഠം, കമ്മോട്ടാദ്വീപിലാണു് ശിക്ഷാസങ്കേതം സ്ഥാപിക്കുവാൻ തീരുമാനിച്ചതു്. ഇന്നത്തെ നാൻകൗറി തുറമുഖത്തിൻെറ വടക്കുഭാഗത്താണു് അതിൻെറ സ്ഥാനം. പഴയകാലത്തു് മൊറേവിയൻ മിഷനറിമാർ തുടങ്ങിയ താവളത്തിൻെറ എതിർവശത്താണു് ഇതെന്ന കാര്യവും പറയട്ടെ. നാൻകൗറിത്തുറമുഖത്തിൻെറ സമീപദേശങ്ങളിലാണുതാനും, കപ്പലുകഠക്കു് കൂടുതൽ എതിപ്പുകഠ നേരിടേണ്ടിവന്നിരുന്നതു്. ഇതു നിയന്ത്രിക്കാനും ക്രമേണ നിമ്മാജ്ജനംചെയ്യുവാനുംവേണ്ടി, നടപടികഠ എടുക്കുവാൻ ഈ സങ്കേതം ഉപകരിക്കുമെന്നു് അധികാരികഠ ആശിച്ചു. സമീപദേശങ്ങളിലെ സ്ഥിതിവിവരങ്ങഠ നേരിട്ടു നിരീക്ഷിക്കുവാൻ ഈ സങ്കേതം ഉതകി. വിപരീതമെന്നു പറയാവുന്ന ഒരേയൊരു ഘടകം മലമ്പനി മാത്രമായിരുന്നു. നാടു നന്നാകുമ്പോഠം മലമ്പനി സ്ഥലംവിടുമെന്നാണു് അധികാരികഠ കരുതിയതു്.

ശിക്ഷാസങ്കേതത്തിൻെറ സ്ഥാനം നാൻകൗറി തുറമുഖത്തിൻെറ വടക്കേ വക്കിൽ കമ്മോട്ടാദ്വീപിലായിരുന്നെന്നു പറഞ്ഞല്ലോ. അതിൻെറ പേർ 'നാൻകൗറി ശിക്ഷാസങ്കേതം' എന്നായിരുന്നു.* നാൻകൗറി എന്ന പേർ ഇവിടെയുള്ള മൂന്നു ദ്വീപുകളിൽ ഒന്നിൻേറതാണെന്നു് ഓമ്മിക്കു

* Home Department Resolution No. 2016 dated 25th April, 1871.

ക. സ്ഥലം കമ്മോർട്ട ദ്വീപിലായിരുന്നെങ്കിലും സങ്കേതത്തിന്റെ നാമധേയം നാൻകൗറി എന്നുതന്നെ തുടരുവാനുണ്ടായ കാരണം ഇതാണ്. സങ്കേതത്തിന്റെ പ്രദേശപരിധി ഏതാണ്ട് അഞ്ഞൂറ് ഏക്കറായിരുന്നു എന്ന കാര്യവും പ്രസ്താവിക്കട്ടെ.

ഈ സ്ഥലം തിരഞ്ഞെടുക്കുവാനുണ്ടായ കാരണങ്ങൾ ശിക്ഷാസങ്കേതത്തെപ്പററി പിൽക്കാലത്ത് ഇ. എച്ച്. മാൻ തയാറാക്കിയ ഒരു വിവരണത്തിൽ വ്യക്തമായിട്ടുണ്ട്.* ഈ റിപ്പോർട്ടിനെ ആധാരമാക്കിയാണ് ഇവിടെ ചില വിവരങ്ങൾ മുഖ്യമായി പറയുവാൻ ശ്രമിക്കുന്നത്. സമീപദേശങ്ങളെക്കാൾ ഉയന്ന സ്ഥാനമായിരുന്നു ഈ സ്ഥലത്തിനുണ്ടായിരുന്നത്. കാററും വെളിച്ചവും വേണ്ടുവോളം കിട്ടാനുള്ള സൗകര്യം നല്ലതുപോലെയുണ്ട്. സമീപപ്രദേശങ്ങൾ അധികവും പുൽമേടുകളായിരുന്നതിനാൽ സ്ഥലമൊരുക്കുന്നതിനു് അമിതമായ പ്രയത്നം വേണ്ടിവന്നില്ല. അതിനാൽ താവളം നിമ്മിക്കാനുള്ള ചെലവു വളരെ ചുരുങ്ങിയിരിക്കും. പുൽത്തകിടികളിൽ കന്നുകാലികളെ വളത്താൻ സൗകര്യമുണ്ട്. അതേസമയം ചില പ്രതികൂലാവസ്ഥകളും ഈ പ്രദേശത്തിനുണ്ടായിരുന്നെന്ന വസ്തുത വിസ്മരിക്കപ്പെട്ടില്ല. അവയുടെ രൂക്ഷത ക്രമേണ അവക്കു ബോദ്ധ്യമാകാനും ഇടവന്നു. കടലോരങ്ങളിൽ തടിച്ചുകൂടിയ ചളിയിൽ ഉപദ്രവകാരികളായ ജീവികൾ പെരുകിവന്നു. അവയെ പ്രതിരോധിക്കുക വിഷമമേറിയ കാര്യമായി. വടക്കുഭാഗത്തുള്ള ചതുപ്പുനിലം മലമ്പനി പകത്തുന്ന കൊതുകിന്റെ ആസ്ഥാനമായിരുന്നതിനാൽ ജനങ്ങളുടെ ആരോഗ്യം സദാപി ആപത്തിനെ അഭിമുഖീകരിക്കേണ്ടിവന്നു. കൃഷിചെയ്യാൻ ഉതകാത്ത മണ്ണാണ് ഇവിടെയുണ്ടായിരുന്നതു്.

ആദ്യകാലത്തു് ഇവിടെ പണിയിലേപ്പെട്ടവരുടെ അനുഭവങ്ങൾ അത്യന്തം തിക്തങ്ങളായിരുന്നു എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളതു്. ആളുകളുടെ ആരോഗ്യം അനുദിനം അധഃപതിച്ചുകൊണ്ടിരുന്നു. മലമ്പനി ബാധിക്കാ

* Census of India 1901, Vol. III, Part II, Appendix. A.

ത്തവർ നന്നേ ചുരുക്കം. ഈ ദുരിതങ്ങളിൽനിന്നുള്ള മോചനം സ്വതന്ത്രരായ ജോലിക്കാക്ക് ലഭിച്ചിരുന്നതു്, കൂടെക്കൂടെ അവക്കു കൊടുത്തിരുന്ന സ്ഥലംമാററംകൊണ്ടാണു്. ആറു് ആഴ്ചയിൽ ഒരിക്കലെന്ന വ്യവസ്ഥ, കൂടുതൽ ഗതാഗതസൗകര്യങ്ങളുണ്ടായപ്പോരം നാലാഴ്ചയിൽ ഒരിക്കലെന്നു കുറച്ചു. തടവുപുള്ളികളായ ജോലിക്കാർ രോഗികളാകുമ്പോരം ചികിത്സാത്ഥം പോർട്ട്ബ്ലെയറിലേക്കാണു് അയച്ചുവന്നതു്. ശിക്ഷാവിഭാഗത്തിലെ ഉദ്യോഗസ്ഥന്മാരല്ലാത്തവക്കു തുടരെ മൂന്നു മാസവും ചിലപ്പോരം ആറുമാസവും ജോലിചെയ്തു കഴിഞ്ഞാൽ മാററത്തിനു് അവകാശമുണ്ടാകുമായിരുന്നു. എന്നാൽ കുററവാളികളുടെ നില ഇതായിരുന്നില്ല. രോഗത്താലോ മററു കാരണങ്ങളാലോ മാററം ആവശ്യമായിത്തീരാതിരുന്നാൽ സാധാരണഗതിയിൽ അവർ മൂന്നുകൊല്ലം ശിക്ഷാസങ്കേതത്തിൽ കഴിഞ്ഞേ പററൂ. അതിനുശേഷമേ മാററത്തിനു് അഹ്ത ലഭിക്കൂ. ഇങ്ങനെ യോഗ്യത നേടിയ പല കുററവാളികളും പോർട്ട്ബ്ലെയറിലേക്കു പോകാൻ ആഗ്രഹം കാണിച്ചിരുന്നില്ലെന്നുള്ളതു് ഒരു സത്യമാണു്. പോർട്ട്ബ്ലെയറിലെ ജീവിതത്തിൻെറ ഭീകരതകൊണ്ടാകാം ഇതുണ്ടായതു്. ഉദാഹരണത്തിനു് 1888-ലെ കണക്കുകരം പറയട്ടെ. അന്നു് ഫെബ്രുവരിമാസത്തിൽ നാൻകൗറി ശിക്ഷാസങ്കേതത്തിൽ 293 കുററവാളികളാണുണ്ടായിരുന്നതു്. ഇവരിൽ 88 പേർ മൂന്നു സംവത്സരപരിധി കഴിഞ്ഞിരുന്നവരും 20 പേർ അഞ്ചു കൊല്ലം മുതൽ പതിനഞ്ചു കൊല്ലംവരെ മാററമൊന്നുമില്ലാതെ ജീവിച്ചവരുമായിരുന്നു!

കെട്ടിടങ്ങരം, കുളങ്ങരം, കിണറുകരം, നിരത്തുകരം, കടൽഭിത്തികരം, കടൽപ്പാലങ്ങരം തുടങ്ങിയവ ഉണ്ടാക്കുന്നതിനാണു് കുററവാളികളുടെ അദ്ധ്വാനത്തിൻെറ മുക്കാൽ പങ്കും വിനിയോഗിച്ചുവന്നതു്. കെട്ടിടനിമ്മാണത്തിനു വേണ്ടിവന്ന വെട്ടുകല്ലുകരം കിട്ടാൻ വിഷമമായിരുന്നതുകൊണ്ടു് പകരം പവിഴപ്പുററുകളാൽ രൂപംകൊണ്ട കട്ടിക്കല്ലുകളാണു് വെട്ടിയെടുത്തുവന്നതു്. വനം വെട്ടിയഴിച്ചും പുൽമേടുകരം തെളിച്ചും, വിശാലമായ പ്രദേശങ്ങളിൽ ഉപ

യോഗമുള്ള മരങ്ങളും ഫലവൃക്ഷങ്ങളും വെച്ചുപിടിപ്പിച്ചും ഫലവത്താക്കാൻ തടവുപുള്ളികളെ ഉപയോഗിച്ചുപോന്നു. വേപ്പ്, കാററാടി, മഹാഗനി തുടങ്ങിയവ ദ്വീപിൻെറ പല ഭാഗങ്ങളിൽ വേരുപിടിച്ചു. പച്ചക്കറികളും ഫലച്ചെടികളും കൂടാതെ പരുത്തി, പുകയില, കാപ്പി തുടങ്ങിയവയും പരീക്ഷണാർത്ഥം കൃഷിചെയ്തിട്ടുണ്ടു്. കന്നുകാലികളെ വളർത്തുന്നതിന്നു് വേണ്ട ഏർപ്പാടുകളും ഉണ്ടായി. ഇറച്ചിക്കും മററുമായി ഇവിടെനിന്നു് പോർട്ട്ബ്ലെയറിലേക്കു മൃഗങ്ങളെ അയയ്ക്കുന്ന പതിവുണ്ടായി. 1885-ൽ ഇങ്ങനെ 227 മൃഗങ്ങളെ അയച്ചിട്ടുണ്ടെന്നു കാണുന്നു. ഈ ശിക്ഷാസങ്കേതം നിറുത്തിയ കാലത്തു് അതിൻെറ അധീനത്തിൽ 1033 വളർത്തുമൃഗങ്ങളാണു് ഉണ്ടായിരുന്നതു്. കൂടാതെ സ്വാശ്രയശേഷി സമാർജ്ജിച്ച കുററവാളികളുടെ സ്വത്തായി 210 മൃഗങ്ങളും ഇവിടെ ഉണ്ടായിരുന്നത്രേ.

ശിക്ഷാസങ്കേതത്തിലെ ആവശ്യത്തിനുള്ള ശുദ്ധജലം കിണറുകളും കുളങ്ങളും വെട്ടിയാണു് സമ്പാദിച്ചിരുന്നതു്. വെള്ളത്തിൻെറ ശുദ്ധിയെപ്പററി സംശയമുണ്ടായിരുന്നതിനാൽ വെള്ളം തിളപ്പിച്ചാണു് ഉപയോഗിച്ചിരുന്നതു്. അവിടെ നങ്കൂരമടിക്കാറുണ്ടായിരുന്ന കപ്പലുകളുടെ ആവശ്യത്തിനു വേണ്ട വെള്ളം ലോഭമില്ലാതെ ലഭിച്ചിരുന്നു.

സമീപപ്രദേശങ്ങളിൽ നാണ്യവിളകൾ സൃഷ്ടിക്കാനും വളർത്താനും കുററവാളികളുടെ സുസംഘടിതമായ പ്രയത്നമാണു് ഉപയോഗപ്പെടുത്തിയതു്. പരീക്ഷിച്ചവയിൽ പരുത്തിക്കൃഷി പരാജയപ്പെട്ടു. പുകയില പാകപ്പെടുത്താനുള്ള അറിവിൻെറ കുറവുകൊണ്ടു കുറഞ്ഞ നിലയിലുള്ള ഉൽപ്പന്നമാണു സിദ്ധിച്ചതു്. കാപ്പിയുടെ കഥയും ഇതു തന്നെയായിരുന്നു. മററു പലതും വിജയിച്ചു. ഈ കാലത്തു കുടിയിരുത്തിയ സസ്യങ്ങളുടെകൂട്ടത്തിൽ മാവു്, പ്ലാവു്, പുളി തുടങ്ങിയ മരങ്ങളും നിരവധി പൂച്ചെടികളും ഉൾപ്പെടുന്നു. കൂട്ടത്തിൽ കുറെ കളകളും കടന്നുകൂടി!

നാൻകൗറി ശിക്ഷാസങ്കേതത്തിലുണ്ടായിരുന്ന ആളുകളുടെ വിവരംകൂടി ഇവിടെ പ്രസ്താവിക്കട്ടെ. 354 ആളുകളാണു ശരാശരി ഒരു കൊല്ലത്തിൽ അവിടെയുണ്ടായിരു

ന്നതു്. ഉദ്യോഗസ്ഥന്മാരായി, യൂറോപ്യന്മാർ രണ്ടും, അല്ലാത്തവർ രണ്ടും ആണു് ചുമതലപ്പെട്ട സ്ഥാനങ്ങൾ വഹിച്ചിരുന്നതു്. കാവൽപട്ടാളക്കാർ അൻപത്തിയെട്ടും പോലീസുകാർ ഇരുപത്തിരണ്ടും ഉണ്ടായിരുന്ന ഈ ഘട്ടത്തിൽ കുററവാളികളുടെ ശരാശരി എണ്ണം 235 ആയിരുന്നു. ഇവരെക്കൂടാതെ കുററക്കാരല്ലാത്ത 35 പേർകൂടി ഇതിനോടനുബന്ധിച്ച സ്ഥാപനങ്ങളിൽ ജോലിനോക്കിവന്നിരുന്നു.

ഈ സങ്കേതം നിറുത്തലാക്കുന്നതുസംബന്ധിച്ചുള്ള തീരുമാനം ഉണ്ടായതു് 1888 ജൂലൈമാസത്തിലാണു്. സ്ഥാപനങ്ങൾ പോർട്ട്ബ്ലെയറിലേക്കു നീക്കുന്നതിനായിരുന്നു, നിർദ്ദേശം. പൊളിച്ചുനീക്കിയ സാധനസാമഗ്രികൾ അവസാനമായി കപ്പൽകയററിയതു ഡിസംബർ 21–ാംതീയതിയായിരുന്നെന്നു് പഴയ രേഖകളിൽ കാണുന്നു. എന്നാൽ സ്ഥലം ഇതോടെ പരിത്യജിച്ചെന്നു കരുതിക്കൂടാ. ഒരു ഇടക്കാലവ്യവസ്ഥയെന്ന നിലയിൽ സർക്കാർ ഉദ്യോഗസ്ഥനായ ഒരു ചൈനീസ് ദ്വിഭാഷിയെ, താവളത്തിലെത്തുന്ന കപ്പലുകളുടെ വരവുപോക്കുകളുംമററും രേഖപ്പെടുത്തുവാൻ നിയോഗിച്ചു. കച്ചവടക്കാർക്കു വേണ്ട അനുമതി കൊടുക്കാനും അയാൾക്കു് അധികാരം കൊടുത്തിരുന്നു. നാളികേരക്കച്ചവടത്തിലേർപ്പെട്ടിരുന്ന ഭാരതീയരായ ചില കച്ചവടക്കാർക്കു തങ്ങളുടെ തൊഴിൽ അഭംഗം നടത്തുവാനും അനുമതി നല്കി. പരമാധികാരം വച്ചൊഴിയുകയല്ല ബ്രിട്ടീഷുകാരുടെ ലക്ഷ്യമെന്നു് ഇതിൽനിന്നൊക്കെ സ്പഷ്ടമാകുന്നുണ്ടു്. ശിക്ഷാസങ്കേതം സ്ഥാപിച്ചതിൻെറ പിന്നിലുണ്ടായിരുന്ന മുഖ്യമായ താല്പര്യം, കപ്പൽക്കൊള്ളയ്ക്കു വിരാമമുണ്ടായതോടെ സാക്ഷാൽക്കരിച്ചെന്നു പറയാം. ഇതു പത്തൊമ്പതുകൊല്ലക്കാലത്തെ പരിശ്രമംകൊണ്ടാണു് ഒട്ടുമുക്കാലും സാധിച്ചതു്. വമ്പിച്ച മുതൽ മുടക്കിയും ചെലവു വഹിച്ചും വിദൂരസ്ഥമായ സങ്കേതം പുലർത്തേണ്ട അടിയന്തിരാവശ്യം ഒന്നുമില്ലെന്നുള്ള നില വന്നു. വരുമാനത്തിൽ കവിഞ്ഞ ചെലവു വേണ്ടിവന്ന ഒരു താവളം സാമ്പത്തികമായി ഒട്ടും ആകർഷകമായിരുന്നില്ലതാനും.

പോർട്ട്ബ്ലെയറിലെ ശിക്ഷാസങ്കേതത്തിൽ ഭാരത

ത്തിൽനിന്നുള്ള സുപ്രസിദ്ധരായ പല രാഷ്ട്രീയത്തടവുകാരുമുണ്ടായിരുന്നു. അതിനാൽ വൻകരയിലെ ആളുകൾക്ക് ആ കേന്ദ്രത്തെപ്പററി ധാരാളം കാര്യങ്ങൾ കേൾക്കാനിടവന്നു. ഇത്തരം തടവുപുള്ളികൾ നാൻകൗറി പ്രദേശത്തു ജീവിതം തള്ളിനീക്കാൻ ഇടവന്നിട്ടില്ല. അതുകൊണ്ടാണു് ആരുടേയും ശ്രദ്ധയിൽപ്പെടാതെ ഈ തടവുപാളയം നിലനിന്നതു്. ഭാരതീയരുമായി അടുത്ത സമ്പക്കം ഇല്ലാതെ പോയതിനാൽ ആരും ഇവിടത്തെ സ്ഥിതിഗതികളെക്കുറിച്ചു തിരക്കിയതുമില്ല.

ശിക്ഷാസങ്കേതം സ്ഥാപിച്ചശേഷം, പരാമശ്നമഹിക്കുന്ന പ്രാദേശികസംഭവങ്ങൾ പലതും നടന്നിട്ടുണ്ടു്. ബ്രിട്ടീഷുകാരുടെ അധീനതയിൽ ആയെന്നുള്ള മുഖ്യമായ പ്രഖ്യാപനം മദ്ധ്യദ്വീപുകളിൽ മാത്രമേ ഔപചാരികമായി നടത്തിയിരുന്നുള്ളു. തെക്കനും വടക്കനും ദ്വീപുകളിൽക്കൂടി ഇതു ചെയ്യുവാനും അങ്ങനെ പരമാധികാരത്തിൻെറ വിളംബരം എല്ലായിടത്തും എത്തിക്കുവാനും പ്രദേശങ്ങൾ ഏറെറടുക്കുവാനുമായി എച്ച്. എം. എസ്. ഡ്രയാഡ് (H. M. S. Drayad) എന്ന കപ്പൽ 1871–ൽ ഇവിടെ എത്തി. യഥാസ്ഥാനങ്ങളിൽ എത്തി വിളംബരം പ്രഖ്യാപനംചെയ്യുക, ഉപചാരവെടികൾ മുഴക്കുക, ബ്രിട്ടീഷുപതാക ഉയർത്തുക എന്നീ കാര്യങ്ങൾ അതിനു നിയുക്തരായ ഉദ്യോഗസ്ഥന്മാർ നിവ്വഹിക്കുകയുണ്ടായി.

1875–ൽ ഒരു സമ്പൂർണ്ണസൂര്യഗ്രഹണം ഇവിടെ ദൃശ്യമാകുമെന്നു് ശാസ്ത്രകാരന്മാർ നേരത്തെ മനസ്സിലാക്കിയിരുന്നു. അതു നിരീക്ഷിച്ചു വിപുലമായ പഠനങ്ങൾ നിവ്വഹിക്കണമെന്നു ശാസ്ത്രകാരന്മാർ കരുതി. അതിനുവേണ്ടി യൂറോപ്പിൽനിന്നു വാനനിരീക്ഷണവിദഗ്ദ്ധന്മാരുടെ ഒരു സംഘം ഇവിടേക്കു് ഐ. ജി. എസ്. എൻറർപ്രൈസ് (I. G. S. Enterprise) എന്ന കപ്പലിൽ വന്നു. സൂര്യഗ്രഹണം മൂന്നരനിമിഷത്തേക്കു മാത്രമാണു് അന്നുണ്ടായതു്. ഈ സമയത്തു് ആകാശത്തു കാർമേഘപടലങ്ങൾ മൂടിയിരുന്നതിനാൽ അവരുടെ ആശ ഫലിച്ചില്ല. ശാസ്ത്രകാരന്മാർ നിരാശരായി മടങ്ങി.

ഗ്രേററ് നിക്കോബറിലെ ആദിമനിവാസികളിൽ ഒരു കൂട്ടരായ ഷോമ്പൻവർഗ്ഗക്കാരെപ്പററി പല പരാമർശനങ്ങളും പണ്ടുണ്ടായിട്ടുണ്ടെങ്കിലും, യൂറോപ്യന്മാർ അവരിലാരെയും അഭിമുഖമായി കാണുകയുണ്ടായിട്ടില്ല. ഇവരെക്കുറിച്ച പ്രയോജനകരങ്ങളായ വിവരങ്ങൾ സമ്പാദിക്കുവാൻ ഇദംപ്രഥമമായി സംഗതിവന്നതു് എ. ഡി റോപ്സ്റ്റോർഫിനാണ്. ഇതു് 1875 ഏപ്രിലിലായിരുന്നു. ഇങ്ങനെ സമ്പർക്കം സാധ്യമായിത്തീരുന്നതിനുമുമ്പ്, നെഗ്രിറേറാ വർഗ്ഗത്തിൽപ്പെടുന്നവരായിരിക്കാം ഷോമ്പൻവർഗ്ഗക്കാർ എന്നായിരുന്നു വിശ്വാസം. ആൻഡമാൻ ദ്വീപസമൂഹങ്ങളിലെ ആദിവാസികൾ നെഗ്രിറേറാവർഗ്ഗക്കാരായിരുന്നു. അവരുമായി ചാർച്ചയുള്ള വർഗ്ഗമാണു ഷോമ്പൻ എന്നുള്ള വിശ്വാസം ഏറെക്കുറെ മാറി. മംഗോളിയൻ വർഗ്ഗങ്ങളോടാണ് ഈ ആദിവാസികളുടെയും കുലബന്ധമെന്നു വിദഗ്ദ്ധന്മാർ കരുതിത്തുടങ്ങി.

ഈ ദ്വീപുകളെ സംബന്ധിക്കുന്ന വസ്തുനിഷ്ഠങ്ങളായ വിവരങ്ങൾ ശേഖരിക്കുന്നതിൽ സ്തുത്യർഹമായ വിജയം വരിച്ചിട്ടുള്ളവരിൽ ഗണനീയനായ ഒരു വ്യക്തിയാണ് ഡി റോപ്സ്റ്റോർഫ്. ഉത്തരവാദിത്വമുള്ള ഉദ്യോഗം വഹിച്ചിരുന്ന അദ്ദേഹം ഉപകാരപ്രദങ്ങളായ വസ്തുതകൾ എത്രയാണ് സമാഹരിച്ചിട്ടുള്ളതു്! ശാസ്ത്രീയമായ രീതിയിൽ ആദ്യത്തെ കാനേഷുമാരിക്കണക്കുകൾ ഈ ദ്വീപുകളിൽ തയ്യാറാക്കിയതു് 1901–ൽ ആയിരുന്നു. എന്നാൽ അതിനുമുമ്പ് 1883-ൽ റോപ്സ്റ്റോർഫ് സ്ഥിതിവിവരങ്ങൾ പലതും തയ്യാറാക്കുകയുണ്ടായി. ദ്വീപുകളെ സംബന്ധിക്കുന്ന ആദ്യത്തെ സ്ഥിതിവിവരങ്ങൾ അദ്ദേഹത്തിന്റേതാണ്. എന്നാൽ അതു വേണ്ട തോതിൽ പൂർത്തിയാകുന്നതിനു് ഇടവരുന്നതിനുമുമ്പ് ഒരു ഹവിൽദാരുടെ വെടിയേററു് 1883 ഒക്ടോബറിൽ അദ്ദേഹം മരണമടഞ്ഞു. അദ്ദേഹത്തിന്റെ കൃതിയായ 'നാൻകൗറി പ്രാദേശിക ഭാഷാനിഘണ്ടു' മരണാനന്തരപ്രസിദ്ധീകരണമായി പിന്നീടു പുറത്തുവരുകയുണ്ടായി.*

* Dictionary of the Nancowry (Central) Dialect by A. de Reoepstorff (1884).

നിക്കോബറിലെസെററിൽമെൻറ് ആഫീസറുടെ ആവശ്യത്തിനായിട്ടാണു് ഐ. എം. എസ്. നാൻകൗറി എന്ന കപ്പൽ 1884 ഫെബ്രുവരി 4-ാംതീയതി ഇവിടെയെത്തിയതു്. ഈ ദ്വീപസമൂഹത്തിൻെറ ഭരണചരിത്രത്തിൽ പ്രധാനപ്പെട്ട ഒരു സംഭവമാണതെന്നു പറയാം. ദ്വീപുകൾ തമ്മിലുള്ള സമ്പക്കം സ്ഥിരമായ അടിസ്ഥാനത്തിൽ ഉറപ്പിക്കുവാൻ ഇതു വഴിയുണ്ടാക്കി. അധികാരികൾക്കുതന്നെ ദ്വീപുകളെ സംബന്ധിക്കുന്ന സ്ഥിതിവിവരങ്ങൾ സമ്പാദിക്കുന്നതിനും തങ്ങളുടെ നയപരിപാടികൾ തയ്യാറാക്കുന്നതിനും സൗകര്യം നല്കി. കാർ നിക്കോബർ, ചൗറ, ടെറിസാ, ബൊമ്പോക്ക, കച്ചാൽ തുടങ്ങിയ ദ്വീപുകളിലെ ജീവിതത്തെ സംബന്ധിക്കുന്ന വളരെ നിസ്സാരങ്ങളായ വിവരങ്ങൾ മാത്രമേ അതിനുമുമ്പു് ഉണ്ടായിരുന്നുള്ളു. കാർ നിക്കോബറിൽനിന്നു്, ദുർജ്ജനവധത്തെപ്പററി ('Devil murder') ആദ്യമായി അധികാരികൾക്കു വിവരം ലഭിച്ചതു് 1884 മാർച്ചിൽ ആയിരുന്നു.

ദ്വീപുകൾ ശാസ്ത്രീയാടിസ്ഥാനത്തിൽ സർവ്വേചെയ്യാനുള്ള ആദ്യത്തെ പരിപാടി 1886 നവംബറിൽ, ലെ. കേണൽ ജി. സ്ട്രാഹനിൻെറ (Lt. Col. G. Strahan) നേതൃത്വത്തിൽ ആരംഭിച്ചു പൂർത്തിയാക്കി. സർവ്വേയെ ആസ്പദമാക്കി തയ്യാറാക്കിയ ഭൂപടങ്ങൾ സർവ്വപ്രധാനങ്ങളായ രേഖകളാണെന്നുവേണം പറയാൻ. ദ്വീപുകളുടെ ഭൂമിശാസ്ത്രപരമായ സ്ഥാനം, പേരു്, തീരങ്ങളുടെ സ്വഭാവം, രൂപം, ഗ്രാമങ്ങളും അവയുടെ സ്ഥാനവും, കുന്നുകളും നദികളും—എന്നിങ്ങനെ വിവരങ്ങൾ സമഗ്രമായി ഭൂപടങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ടു്.

5

# ഷോമ്പൻ വർഗ്ഗക്കാർ

ഗ്രേററ് നിക്കോബർ ദ്വീപിന്റെ ഉൾപ്രദേശങ്ങളിലെ കാന്താരങ്ങളിൽ നിക്കോബാറികളിൽനിന്നു ഭിന്നരായ ഏതോ ഒരു കൂട്ടം ആദിമജാതിക്കാരുണ്ടായിരിക്കുമെന്നു സംശയിക്കത്തക്ക വിവരങ്ങൾ വളരെ നേരത്തെ പലർക്കും കിട്ടിയിട്ടുള്ളതാണ്. ഈ വർഗ്ഗക്കാരുമായി സമ്പർക്കം സാധ്യമാക്കിത്തീർക്കുവാൻ പഴയകാലത്തു പല പരിശ്രമങ്ങളും നടക്കുകയുണ്ടായി. ഇവരുടെ ആസ്തിത്വത്തെപ്പററി സംശയരഹിതമായ അഭിപ്രായം അവതരിപ്പിച്ച ആദ്യത്തെ വ്യക്തി ഡച്ചുപാതിരിയായിരുന്ന റോസൻ ആണെന്നാണു കാണുന്നത്. ഈ ജാതിക്കാരുടെ ഒരു താവളത്തിൽ ഇദംപ്രഥമമായി കാലുകുത്തുവാനുള്ള പരിശ്രമത്തിൽ വിജയിച്ചതു് അഡ്മിറൽ സ്റ്റീൻ ബില്ലി (Admiral Steen Bille) ആണെന്നു വേണം വിചാരിക്കാൻ. ഡി റോപ്സ്റ്റോർഫിന്റെ പരിശ്രമങ്ങളെപ്പററി മുമ്പു സൂചിപ്പിക്കുകയുണ്ടായി. ഗ്രേററ് നിക്കോബറിലെ ലഫുൾ (Laful) ഗ്രാമത്തിനു സമീപമുള്ള ഒരു കുന്നിൻപ്രദേശത്തു് ഉണ്ടായിരുന്ന ഷോമ്പൻ താവളത്തിൽ കേണൽ കാഡലിനോടൊപ്പം (Col. Cadell) 1881 മാർച്ചിൽ അദ്ദേഹം പിന്നെയും അവരെ കാണുകയുണ്ടായി. 1883–ൽ നടത്തിയ പര്യടനത്തിലാണു ഷോമ്പൻ വർഗ്ഗക്കാരെ കൂടുതൽ അടുത്തറിഞ്ഞതു്. 1884–ൽ മാനും (E. H. Man) 1901–ൽ ബോഡൻ ക്ലോസും (Boden Kloss) 1905–ൽ ആൻഡേർസണും (C. W. B. Anderson) അവരെ സന്ദർശിച്ചിട്ടുള്ളതായിട്ടറിയാം. 1952–ൽ ബി. എസ്. ചെംഗപ്പയും 1965–ൽ ശാസ്ത്രജ്ഞന്മാരുടെ പര്യടനസംഘവും അവരെപ്പററി വിലയേറിയ വിവരങ്ങൾ സമ്പാദിച്ചിട്ടുണ്ടു്. ഇവരൊക്കെ ശേഖരിച്ചിട്ടുള്ള വസ്തുതകളാണ് ഈ

ആദിമജാതിയെപ്പററി നമുക്കു് ഇന്നുള്ള അറിവിൻെറ അടിസ്ഥാനം.

ഷോമ്പൻ വർഗ്ഗക്കാരുടെ ഉത്ഭവത്തെക്കുറിച്ച് കൂടുതലും ഊഹാപോഹങ്ങളും അനുമാനങ്ങളുമാണുള്ളതു്. 1965–ൽ ഗ്രേററു് നിക്കോബർ സന്ദർശിച്ച ശാസ്ത്രജ്ഞന്മാരുടെ പര്യടനസംഘത്തിലെ മാനവജാതിവിജ്ഞാനികൾക്കു് ഷോമ്പൻമാരിൽ അൻപത്തഞ്ചുപേരുടെ രക്തമാതൃകകൾ സമ്പാദിക്കുവാൻ സാധിച്ചു.

കൂണിൻെറ അഭിപ്രായത്തിൽ ഷോമ്പൻജാതിക്കാർ വെഡ്ഡോയ്ഡ് ശാഖ(Veddoid Stock)ക്കാരാണു്.* ഗ്രേററു് നിക്കോബർ പര്യടനസംഘത്തിൽ പെട്ടിരുന്ന അഗ്രവാൾ ആണു് അവരുടെ രക്തവിഭാഗഗവേഷണം നടത്തിയ ആദ്യത്തെ വ്യക്തി. ആകെ അൻപത്തിയഞ്ചു മാതൃകകൾ (Samples) ഡക്കാ ഡയോ (Daka dae), ഡകായിയാ പുതിയ (Dacaia puthea), തടായ് (Tatai) എന്നീ താവളങ്ങളിൽനിന്നു് സംഭരിച്ചു. ഗോക്മാർ, അലക്സാൻഡ്രിയാ, ഗലാതിയാ എന്നീ നദീമുഖങ്ങളിൽനിന്നു് അഞ്ചുമുതൽ പത്തു നാഴികവരെ ഉള്ള ഉൾപ്രദേശത്താണു് ഈ സങ്കേതങ്ങൾ. ബന്ധമില്ലാത്ത വ്യക്തികളിൽനിന്നുമാണു് രക്തമാതൃകകൾ സംഭരിച്ചതു്. ആണിൽനിന്നും പെണ്ണിൽനിന്നും ഇവ നേടി. തെക്കുകിഴക്കേ ഏഷ്യയിലെ ആദിമവാസികളിൽ ഇന്നുവരെ കണ്ടെത്തിയിട്ടില്ലാത്ത ചിത്രമാണു് ഇതു നല്ലിയതെന്നു് എടുത്തുപറയേണ്ടതുണ്ടു്. അൻപത്തഞ്ചു മാതൃകകളെല്ലാം 'ഒ' വിഭാഗത്തിൽ മാത്രം പെടുന്നവയാണെന്നാണു കണ്ടതു്. അവരുടെ രക്തത്തിൽ പി (P) ക്യൂ (Q) ജീൻസ് തീരെയില്ല. ഇവരുടെ പ്രപിതാമഹന്മാരിൽ ഉണ്ടായിരുന്ന ഏ (A) ബി (B) ജീൻസ് തീരെ നിമ്മാജ്ജിതമായതു്, ഒററപ്പെട്ട ജീവിതപരിണാമത്താൽ (Micro evolution) ആയിരിക്കണം. 'സിക്കിൾ സെൽ' (Sickle Cell trait) സവിശേഷതയും നിരീക്ഷണവിധേയമായി. എല്ലാവരിലും സാധാരണ ഹീമോഗ്ലോബിൻ (Normal haemoglobin)

* Races of Europe: Coon, C.S. pp. 16 & 739. (1939).

ആണ്ട് ഉണ്ടായിരുന്നതു്: 'സിക്കിൾ സെൽ' സവിശേഷത തീരെയില്ലെന്നും കാണുന്നു.[1]

ഷോമ്പൻ ജാതിക്കാരുടെ വർഗ്ഗശുദ്ധിയേയാണ്ട് ഇതു സൂചിപ്പിക്കുന്നതെന്നു പറയാം. ഏതെങ്കിലും കാലത്തു് എന്തെങ്കിലും കാരണങ്ങളാൽ വർഗ്ഗസങ്കരം സംഭവിച്ചാൽ അതിന്റെ മുദ്ര മനുഷ്യരക്തത്തിൽ മായാത്തമട്ടിൽ പതിയാതെ പോകുകയില്ല.''[2] ദീർഘകാലമായി ഷോമ്പൻ വർഗ്ഗക്കാർ അന്യരുമായി കലരാതെ 'പരിശുദ്ധരായി' കഴിയുന്നവരാണെന്നർത്ഥം. ഇതുപോലെയുള്ള ജനസമൂഹങ്ങൾ ഭൂമുഖത്തു് ഇന്നു തീരെ കുറവുതന്നെ.

സാഹചര്യങ്ങളുടെ സ്വാധീനത്തിനു വിധേയമാകാതെ, ലളിതമെങ്കിലും നിശ്ചിതക്രമത്തിൽ തലമുറകളിലേക്കു പകരുന്ന അന്തഃശക്തിയാണ്ട് 'രക്തവിഭാഗ'ത്തിന്റെ സവിശേഷത. രക്തവിഭാഗം (Blood Groups) ഓരോ വർഗ്ഗത്തിലും നിശ്ചിതക്രമത്തിലാണ്ട് പ്രകടമാകുന്നതെന്നു് ആധുനികഗവേഷണങ്ങൾ സ്പഷ്ടമാക്കിയിട്ടുണ്ടു്.[3] അമേരിക്കയിലെ റെഡ് ഇൻഡ്യൻ ജാതിക്കാരുടെ കഥയെടുക്കുക. ഇവരിൽ ചില സമൂഹങ്ങളിൽ 'ഒ' എന്ന രക്തവിഭാഗമേ ഉണ്ടായിരിക്കൂ. മററു സമൂഹങ്ങളിൽ 'ഒ' യും കുറെയധികം 'ഏ' വിഭാഗവും കാണും. ശുദ്ധരായ റെഡ് ഇൻഡ്യക്കാരിൽ 'ബി'യോ 'ഏ. ബി'യോ വിഭാഗക്കാരെ കാണുന്നതല്ല. എന്നാൽ ഒരു റെഡ് ഇൻഡ്യക്കാരന്റെ രക്തപരിശോധനയിൽ, അയാളിൽ 'ബി'യോ 'ഏ. ബി'യോ കാണാനിടയായെന്നു കരുതുക. അപ്പോൾ തീർച്ചയാക്കാം, അവൻ യൂറോപ്യന്മാരുമായുള്ള സങ്കരത്തിന്റെ സന്തതിയാണെന്നു്. ഇതുപോലെ ആസ്ട്രേലിയൻ ആദിവാസികളിൽ 'ഒ' വിഭാഗക്കാരും, കുറെ 'ഏ' വി

1 A B O Blood Groups & the Sickle Cell investigations Among the Shompen of Great Nicobar—H. N. Agrawal–Journal of Anthropological Society, No. 1, pp. 149—150.

2 The Distribution of the Human Blood Groups by A. E. Mourant (1954)

3 Genetics and Races of Man by W. C. Boyd. (1950)

ഭാഗക്കാരും ആണ്ട് സാധാരണമായുള്ളതു്. 'ബി' വിഭാഗം തീരെയില്ലതന്നെ. യൂറോപ്പിലും ഏഷ്യയിലും ജനങ്ങളുടെ വർഗ്ഗസങ്കരം തീവ്രമായിത്തീൎന്നിട്ടുണ്ടെന്നു വിശേഷിച്ചു പറയേണ്ടതായിട്ടില്ല. ഉദാഹരണമായി രണ്ടു പട്ടണങ്ങളിലെ കാര്യം പറയട്ടെ. ലണ്ടനിലെ ജനസംഖ്യയിൽ എഴുപതു ശതമാനം 'ഒ' വിഭാഗത്തിലും, ഇരുപത്തിയാറു ശതമാനം 'ഏ' വിഭാഗത്തിലും നാലു ശതമാനം 'ബി' വിഭാഗത്തിലും പെടുന്നു. റഷ്യയിലെ ഖാർക്കോവ് പട്ടണത്തിലെ ശതമാനനില യഥാക്രമം അറുപതു്, ഇരുപത്തിയഞ്ചു്, പതിനഞ്ചു് എന്ന കണക്കിലാണ്. യൂറോപ്പിലെ 'ബി' വിഭാഗം ഹൂണന്മാരുടെയും മംഗോളിയരുടെയും മുദ്രയാണെന്നാണ് ശാസ്ത്രജ്ഞന്മാരുടെ നിഗമനം. അതങ്ങനെ നില്ക്കട്ടെ!

രക്തപരിശോധനയിൽനിന്നു സിദ്ധിച്ച തെളിവു് ഒരുക്കിയ ശിലാതലത്തിൽ നിന്നുകൊണ്ടു ചില നിഗമനങ്ങൾ നടത്തുവാൻ തോന്നുന്നു. കിഴക്കൻ ഏഷ്യൻ ദ്വീപുകളിൽനിന്നു നിക്കോബർ ദ്വീപുകളിലേക്കു് ആദ്യം കുടിയേററം നടത്തിയ ആളുകൾ, അക്കാലത്തു വർഗ്ഗസങ്കരത്താൽ കളങ്കപ്പെട്ടിരുന്നില്ല. ഈ ആദികുലത്തിൽനിന്നു ശാഖ പിരിഞ്ഞു് ഇവിടെ കുടിയേറിയവരുടെ പരമ്പരയായിരിക്കാം ഗ്രേററ് നിക്കോബറിലെ ഷോമ്പൻ വർഗ്ഗക്കാർ. ഇവരുടെ കുടിയേററം അവിടെനിന്നുള്ള ആദ്യത്തേതായിരിക്കും. അതിനുശേഷം പല കാലങ്ങളിലായി പല കുടിയേററപരമ്പരകൾ ഇവിടേക്കു് ഉണ്ടായിക്കാണും. എന്നാൽ ഇങ്ങനെ പിന്നീടു് ഇങ്ങോട്ടു വന്നവർ പഴയ ഷോമ്പൻവർഗ്ഗക്കാരെപ്പോലെ പരിശുദ്ധരായിരിക്കാനിടയില്ല. കിഴക്കനേഷ്യൻ പ്രദേശത്തുണ്ടായ മാററങ്ങളുടെ പരമ്പര എത്രയാണെന്നു് ഓൎമ്മിക്കുക. ഇങ്ങനെ പിന്നീടു വന്നവരിൽനിന്നു് ഒഴിഞ്ഞുമാറി ഷോമ്പൻ വർഗ്ഗക്കാർ വനാന്തരങ്ങളിൽ അഭയം തേടിയിരിക്കും. രണ്ടാമത്തെക്കൂട്ടരും പിന്നീടു വന്നവരുമെല്ലാം, അവരുടെ ആദിമസങ്കേതങ്ങളിൽവച്ചു തന്നെ വർഗ്ഗസങ്കരത്തിനു് വിധേയരായിത്തീൎന്നിരിക്കും. അവർ തങ്ങളുടെ ആദിമതാവളങ്ങളിൽനിന്നു് ഒഴിഞ്ഞുമാ

റാമെന്നു കരുതിയതുതന്നെ മററു ജനസമൂഹങ്ങളുടെ പല പ്രകാരത്തിലുള്ള നിരന്തരസമ്മർദ്ദം സഹിക്കാതെവന്നതു കൊണ്ടാകാം. വിഭിന്നജാതിക്കാർ തമ്മിൽ ഏററുമുട്ടുന്ന വേളകളിൽ വർഗ്ഗസങ്കരത്തിനുള്ള സാഹചര്യം സംഭവിച്ചെന്നു തീർച്ചതന്നെ. വർഗ്ഗസങ്കരത്താൽ പിന്നീടുള്ളവർക്കു കൂടുതൽ ശക്തിയാർജ്ജിക്കുവാനാണ് ഇടവന്നതെന്നു സംശയമില്ല. പുതിയ ആശയങ്ങളും രീതികളും സ്വീകരിക്കുവാൻ ഷോമ്പൻ വർഗ്ഗക്കാരെക്കാരം, അവർക്ക് സംഗതിവന്നിരിക്കും. അതിനാൽ പുതിയ കൂട്ടർക്കു ഷോമ്പൻ വർഗ്ഗക്കാരെ തള്ളിനീക്കുവാൻ വിഷമമുണ്ടായതുമില്ല. പുതിയ കൂട്ടർ കൂടുതൽ പ്രദേശങ്ങളിലേക്കു വ്യാപിക്കാൻ തുടങ്ങി. ഈ വികാസത്തിൽപ്പെട്ടു സ്വന്തം വ്യക്തിത്വം നശിക്കാനിട വന്ന ഷോമ്പൻ വർഗ്ഗക്കാർ പുതിയവരിൽ തിരിച്ചറിയാനാവാത്തവിധത്തിൽ ലയിച്ചു. എന്നാൽ ഇതിനു വിധേയരാകുവാൻ വിസമ്മതിച്ച കുറെപ്പേർ അന്യരുടെ ഇടപെടൽ ഇല്ലാത്ത ഉരംവനങ്ങളിൽ ഒതുങ്ങി ജീവിച്ചു. വിസ്തീർണ്ണമുള്ള ദ്വീപുകളിലേ ഇതിനു സൗകര്യമുണ്ടായിരുന്നുള്ളു. വിശാലമായ ഭൂപ്രദേശങ്ങളില്ലാത്ത ദ്വീപുകളിൽ ഷോമ്പൻ വർഗ്ഗക്കാർ ഇല്ലാതായതിന്റെ കാരണം, ഇതുതന്നെയാകണം. ചെറിയ സ്ഥലങ്ങളിൽ അന്യരുടെ ഇടപെടൽ കാരണം ഇവർ നശിക്കുകയോ, പുതിയ കൂട്ടരിൽ ലയിച്ച് അപ്രത്യക്ഷരാകുകയോ ആണു ചെയ്തതെന്നു പറയാം. സുമാട്രാദ്വീപിന്റെ പശ്ചിമപ്രാന്തങ്ങളിൽ സ്ഥിതിചെയ്യുന്ന ദ്വീപശൃംഖലകളിൽ അധിവസിക്കുന്ന മംഗോളിയൻ വംശജരായ ആളുകളുമായി ഷോമ്പൻ വർഗ്ഗക്കാർക്കു കുറെയൊക്കെ സമാനതയുണ്ട്.* മററു ദ്വീപുകളിലെ ജനങ്ങരം പ്രദർശിപ്പിച്ചിരുന്ന ശത്രുതമൂലം, ഉപദ്രവമൊന്നുമുണ്ടാകാത്ത സങ്കേതങ്ങളിൽ ജീവിതം കഴിക്കുന്നതാണു ഭേദമെന്നു കരുതിയതു കൊണ്ടാകാം ഈ ആദിമവർഗ്ഗക്കാർ ഗ്രേററ്നിക്കോബറിലെ

* The Andaman Islanders by Lidio Cipriani (1966), p. 1.

ഉൾപ്രദേശങ്ങളിലുള്ള വിപിനങ്ങളിൽ ഒതുങ്ങിക്കൂടിയതെന്നുതന്നെയാണു മാനിൻെറയും അഭിപ്രായം.[1]

ഷോമ്പൻ വർഗ്ഗക്കാരിൽത്തന്നെ രണ്ടു് ഉപജാതികളുണ്ടു്. ഇതിൽ ഒരു വിഭാഗക്കാർ മററുള്ളവരുമായി നേരത്തെ കൂടുതൽ ഇണങ്ങിയവരാണു്. ഇക്കൂട്ടരെ ഗ്രേററ് നിക്കോബറിൻെറ തീരപ്രദേശങ്ങളിൽ കാണാം. ജൂബിലി, ഡാഗ്മാർ, അലക്സാൻഡ്രാ ഗലാത്തിയ എന്നീ നദീമുഖങ്ങളിലും ഇവർ താവളമുറപ്പിക്കാറു പതിവുണ്ടു്. വിദേശികൾക്കു് ആദ്യകാലത്തുണ്ടായിട്ടുള്ള സമ്പർക്കങ്ങളെല്ലാം ഇവരുമായിട്ടായിരുന്നെന്നു പറയാം. 'മാവാസ് ഷോമ്പൻ' (Mawas Shompen)—അതായതു് ഇണങ്ങിയ ഷോമ്പൻ എന്നാണു് ഇവരെ പറയുന്നതു്. എന്നാൽ ദ്വീപിന്റെ ഉൾക്കാടുകളിൽ കഴിയുന്നവർ ആദ്യത്തെക്കൂട്ടരെപ്പോലെ ഇണക്കമുള്ളവരല്ല. വിദേശികളോടു മാത്രമല്ല, ഇണങ്ങിയ ഷോമ്പൻവർഗ്ഗക്കാരോടും നിക്കോബാറികളോടും ഇവർ വൈരാഗ്യത്തിലിരുന്നു. വർഗ്ഗശുദ്ധി പുലർത്തിവരുന്ന ആഢ്യന്മാരാണു് ഇക്കൂട്ടർ. ചില കാലങ്ങളിൽ കടലോരങ്ങളിൽ കഴിയുന്നവരോടു് ഇവർ പോരിനു തയ്യാറായിരുന്നെന്നാണു പഴയ രേഖകളിൽ കാണുന്നതു്. 1951–ലെ കാനേഷുമാരി റിപ്പോർട്ടിൽ, ഇക്കൂട്ടർ കടലോരപ്രദേശങ്ങളിൽ ഇത്തരം പ്രവർത്തനങ്ങൾക്കു മുതിരുന്നതു് അവസാനിപ്പിച്ചിട്ടുണ്ടെന്നു രേഖപ്പെടുത്തിയിട്ടുണ്ടു്. സംഘട്ടനങ്ങൾ അത്യന്തം അപൂർവ്വമായിക്കഴിഞ്ഞെന്നർത്ഥം. ബി. എസ്. ചെംഗപ്പ ഇവരുടെ സങ്കേതങ്ങൾ സന്ദർശിക്കുവാനും അവരുമായി സ്നേഹബന്ധം സ്ഥാപിക്കുവാനും 1952–ൽ ശ്രമിക്കുകയും അതിൽ വിജയിക്കുകയും ചെയ്തിട്ടുള്ളതായി എഴുതിയിരിക്കുന്നു.[2]

ഷോമ്പൻ വർഗ്ഗക്കാർ ഇന്നു് എത്ര വരുമെന്നു നിശ്ചിതമായി പറയുവാൻ കഴിവില്ല. അനുമാനത്തെ ആശ്രയി

1 The Nicobar Islands and Their People by. E. H Man, Ch. XVIII.

2 On the Shompen of Great Nicobar by B. S. Chengapa. Census of India 1951, Vol. XVII. Appendix F, p. LXXII.

ച്ച് എണ്ണം തിട്ടപ്പെടുത്തുകയാണ് ഇന്നുവരെ ചെയ്തിട്ടുള്ള ത്. 1905-ൽ ബോഡൻക്ലോസ് കണക്കാക്കിയത് 300-400 വരുമെന്നാണ്. ആദ്യത്തെ കാനേഷുമാരി കണക്കിൽ (1901) അവരുടെ എണ്ണം 348 ആണ്. 1911-ലും 1921-ലും അത് 375 എന്നാണു കാണുന്നത്. 1931-ൽ അത് 200 ആയിരുന്നു. തന്റെ പര്യടനത്തിൽ ചെംഗപ്പയ്ക്ക് 48 പേരെ നേരിട്ട് എണ്ണാൻ സാധിച്ചു. 1951-ൽ അവരുടെ എണ്ണം കേവലം 20 മാത്രമായി. ഏററവും ഒടുവിലത്തെ (1961) കണക്കുകളിൽ അത് 71 ആയിരിക്കുന്നു.

ചെംഗപ്പയുടെ വിവരമനുസരിച്ച് ഡോഗ്മാർപുഴ ക്കരയിലെ ഷോമ്പൻ ജാതിക്കാരിൽ ഒരു വിഭാഗക്കാർ പൊതുവെ ആരോഗ്യം കുറഞ്ഞവരാണ്. താമസിയാതെ അവർ നശിച്ചേക്കാൻ ഇടയുണ്ടെന്നാണ് അദ്ദേഹത്തിന്റെ നിഗമനം. നിക്കോബാറികളുടെ നിലവാരത്തിലേക്ക് ഒരുപക്ഷേ, വരുകയില്ലെങ്കിലും, സാമാന്യം നല്ല തോ തിൽ അവർ അധ്വാനിക്കും. പുരുഷന്മാരുമായി താരതമ്യ പ്പെടുത്തിയാൽ സ്ത്രീകൾ പൊതുവേ ക്ഷീണിതരാണെന്നു തോന്നുന്നു. കടലോരങ്ങളിലെ നിക്കോബാറികളെക്കാൾ ഇരുണ്ട നിറം ഇവർക്കുണ്ട്. തഴച്ച് നീളത്തിൽ വളരുന്ന തലമുടിയുണ്ടെങ്കിലും മുഖത്തും ശരീരത്തിലും രോമം ഇല്ല. കേശം പൊതുവെ കോലനാണെങ്കിലും അത്യന്തം അപൂർവ്വ മായി ചുരുണ്ട മുടിക്കാരെ കണ്ടെത്താം. എന്നാൽ ആൻഡ മാൻ ദ്വീപുകളിലെ ആദിവർഗ്ഗങ്ങളെപ്പോലെയോ, നീ ഗ്രോജാതിക്കാരെപ്പോലെയോ കുററിമുടിയല്ല ഇവരുടേ ത്. ഒററനോട്ടത്തിൽ, മലയൻ ഉപദ്വീപിലെ ചില ആദിമവർഗ്ഗക്കാരെപ്പോലെയാണു തോന്നുക. ആണുങ്ങൾ അരയിൽ വട്ടത്തിൽ തുണി കെട്ടാറുണ്ട്. പെണ്ണുങ്ങൾക്ക് ലുംഗിയോടാണ് ഇന്നു പ്രിയം. തുണി കിട്ടാൻ വിഷമമു ണ്ടാകുമ്പോൾ മരവുരികൊണ്ടാണ് നാണം മറയ്ക്കുക. പെ ണ്ണുങ്ങൾ ഉപയോഗിക്കുന്ന മരവുരിക്ക് ആറു മുതൽ എട്ടടി വരെ നീളവും രണ്ടരയടിയോളം വീതിയും വരും. കാതു കുത്തി മുളകൊണ്ടുള്ള വട്ടം ഇട്ടിരുന്നത് കണ്ടിട്ടുള്ളതായി ബോഡൻ ക്ലോസ് രേഖപ്പെടുത്തിയിട്ടുണ്ട്. ചെംഗപ്പയും

ഇങ്ങനെ ചിലരെ കണ്ടെന്നു് എഴുതിയിരിക്കുന്നു. എന്നാൽ ഈ 'ആഭരണം' ഇന്നു് അസ്വീകാര്യമായിത്തീന്നിട്ടുണ്ടു്. ചിപ്പിയും മററും കോത്തു് ഉണ്ടാക്കുന്ന മാല ധരിക്കുന്ന പതിവു് ആണിലും പെണ്ണിലും ഇല്ലാതില്ല.

ഷോമ്പൻ ജാതിക്കാർ സ്ഥിരതാമസത്തിനു് വലിയ താല്പര്യം കാട്ടാറില്ല. പ്രാകൃതമായ കുടിൽ കെട്ടി ഒരു സങ്കേതം സ്ഥാപിച്ചു് കുറെനാൾ ഒരിടത്തു താമസിച്ചെന്നു വരും. കാട്ടുകമ്പുകൾ കെട്ടി പനയോലയോ ചൂരലിലയോ പുല്ലോകൊണ്ടു മേഞ്ഞതാണു് കുടിലുണ്ടാക്കുക. മൂന്നു മുതൽ എട്ടടിവരെ പൊക്കം വരും. ചെംഗപ്പയുടെ പര്യടനത്തിൽ ഒരിടത്തു മാത്രമേ, സ്ഥിരവാസത്തെ ലക്ഷ്യമാക്കിയുള്ളതെന്നു് അനുമാനിക്കാവുന്ന താവളം, കാണുകയുണ്ടായുള്ളു. അതിനു് നിക്കോബാറികളുടെ വീടുകളുടെ ആകൃതിയും സ്വഭാവവുമാണു് ഉണ്ടായിരുന്നതു്.

ഇണങ്ങിയ മൃഗങ്ങളിൽ നായു് മാത്രമേ അവരുടെ സന്തതസഹചാരിയായി കണ്ടിട്ടുള്ളു. പരിഷ്കാരത്തിലേക്കു കൂടുതൽ കടന്നിട്ടുള്ളവർ പൂച്ച, നാടൻപന്നി, കോഴി തുടങ്ങിയവയെ വളർത്തുന്നതു് അപൂർവ്വമല്ല. കൃഷി നടത്തുന്നതിൽ ഷോമ്പൻ വർഗ്ഗക്കാർ പിന്നാക്കമെല്ലതാനും. പുഴയുടെ തീരങ്ങളിൽ ഇവർ നട്ടുവളർത്തിയിട്ടുള്ള തെങ്ങും കമുകും നാരകവും പുകയിലയും കാണാം. എന്നാൽ കൃഷിയിടങ്ങൾ കൂടക്കൂടെ ഉപേക്ഷിച്ചുകളയുന്നു. വാഴ, മരച്ചീനി, ചേമ്പു്, കാച്ചിൽ, കൈതു തുടങ്ങിയവയും നട്ടുവളർത്താറുണ്ടു്. ഇവരുടെ ഏററവും വലിയ കൃഷിയിടം—ഏതാണ്ടു മൂന്നു് ഏക്രയോളം വരുന്നതു്—ചതുർവ്വേദി മലയുടെ ചരിവിൽ കണ്ടതായി ചെംഗപ്പ പ്രസ്താവിക്കുന്നു. മരങ്ങളും കാട്ടുചെടികളും വെട്ടിമാററുകയാണു്, തീയിട്ടു നശിപ്പിച്ചല്ല, സ്ഥലമൊരുക്കുന്നതു്. മണ്ണിളക്കുന്നതു് മുനയുള്ള കമ്പുകളുപയോഗിച്ചാണു്. കൈത പുതിയതായി നടുന്നതു് പഴയതിന്റെ കൊമ്പു മുറിച്ചായിരിക്കും. സാധാരണയായി ഇവിടെ വളരുന്ന കൈതയിൽ കായ്പിടിക്കുവാൻ 13-ം 14-ം അടി വളരേണ്ടിവരും. എന്നാൽ ഇവർ നടുന്നവ 3-4 അടി

എത്തുമ്പോഴേക്കു് ഫലം പിടിച്ചുതുടങ്ങുന്നു. കുടിലുകളുടെ ചുററുമാണു് വാഴയും ചേമ്പും മററും നടാറുള്ളതു്.

ഒരു സമൂഹത്തിൽ കുട്ടികളും സ്ത്രീകളും പുരുഷന്മാരും അടക്കം 10–15 പേർ അങ്ങേയററം ഉണ്ടായിരിക്കും. ഏററവും പ്രായമുള്ള പുരുഷനാണു് നേതാവു്. അയാളുടെ കർത്തവ്യങ്ങളും അധികാരങ്ങളും എന്തെന്നു് നിശ്ചിതമായിട്ടറിവില്ല. തീരദേശങ്ങളിലും ഉൾവനങ്ങളിലും അധിവസിക്കുന്നവരിൽ ഒരു പുരുഷനു് ഒരു ഭാര്യ എന്ന ക്രമത്തിലേ കണ്ടിട്ടുള്ളു എന്നാണു് ചെംഗപ്പ പറയുന്നതു്. ഭർത്താവും ഭാര്യയും സന്താനങ്ങളും ഒന്നിച്ചു് ഒരു കുടിലിലാണു് താമസം. മററു ബന്ധുക്കൾ അടുത്തു വേറെവേറെ കുടിലിലും. ഒരു സങ്കേതത്തിൽ ആറിൽ കൂടുതൽ ആളുകളെ ചെംഗപ്പ കണ്ടിട്ടില്ല.

ഷോമ്പൻ വർഗ്ഗക്കാരുടെ സങ്കേതങ്ങൾ സന്ദർശിച്ചിട്ടുള്ള യൂറോപ്യന്മാർ പറഞ്ഞിട്ടുള്ളതു്, ഇവർ താരതമ്യേന ഭീരുക്കളാണെന്നാണു്. എന്നാൽ ഈ അഭിപ്രായത്തോടു് ചെംഗപ്പ വിയോജിക്കുന്നു. ഇതിനു് ഉപോൽബലകങ്ങളായി രണ്ടു് സംഭവങ്ങൾ സ്വന്തം അനുഭവത്തിൽനിന്നു വ്യക്തമാക്കിയിട്ടുമുണ്ടു്. അലക്സാൻഡ്രിയാനദിയുടെ തീരത്തു് പര്യടനംനടത്തിയ സംഘത്തിലെ ഒരാളുടെ വിളിക്കു മറുപടിയായി കാട്ടിനുള്ളിൽ ഉണ്ടായിരുന്ന ഒരു ഷോമ്പൻ പുരുഷൻ മറുവിളി നല്കി. തദവസരത്തിൽ അയാളുടെ കൂടെയുണ്ടായിരുന്ന ഭാര്യയേയും കുഞ്ഞുങ്ങളേയും ഒഴിച്ചു മാററിയശേഷം ഏകാകിയായി കുന്തവുമേന്തി പോരിനൊരുങ്ങിവന്നു. മറുകക്ഷിയുടെ സംഖ്യാബലത്തെപ്പോലും കണക്കാക്കാതെയായിരുന്നു അയാളുടെ വരവു്. മറെറാരവസരത്തിൽ ഗലാത്തിയാ കുന്നിൻചരിവിൽ ആയുധധാരികളായി രണ്ടു കുട്ടികൾ പര്യടനസംഘത്തെ ആക്രമിക്കാൻ മുതിർന്നു. സ്വസമൂഹത്തിൻെറ സംരക്ഷണത്തിനായി ഇത്തരം നടപടികൾക്കു മുതിരുന്നതു് ഭീരുത്വത്തിൻെറ ലക്ഷണമല്ലല്ലോ. ഇണക്കമില്ലാത്ത ഷോമ്പൻ വർഗ്ഗക്കാരെ സമീപിക്കുവാൻ, അവരെക്കാൾ ശേഷിയുള്ള നിക്കോബാറികൾക്കാണു പേടി!

സ്നേഹമായിക്കഴിഞ്ഞാൽ, അതിഥികളെ ഉപചാരപൂർവ്വം സ്വീകരിക്കാൻ ഷോമ്പൻവർഗ്ഗക്കാർ താല്പര്യം കാണിക്കുന്നവരാണ്. ലോഭമില്ലാതെ മുറുക്കാൻ കൊടുക്കും. തിന്നാൻ കിഴങ്ങുകളും പഴങ്ങളും സംഭരിച്ച് സമ്മാനിക്കാനും കൗതുകം കാണിക്കും. സ്വന്തം ആവശ്യത്തിനു വെച്ചിരിക്കുന്ന കുന്തം, മരവുരി തുടങ്ങിയവപോലും പാരിതോഷികമായി കൊടുക്കുവാൻ അവർക്ക് മടിയില്ല.

നിക്കോബാറികളുടേതിൽനിന്നു സാരമായ വ്യത്യാസമുള്ളതല്ല ഷോമ്പൻ വർഗ്ഗക്കാരുടെ ജീവിതരീതി. ഇവരുടെ സ്ഥിരാഹാരം മുഖ്യമായി കൈതച്ചക്കയാണ്. മരപ്പട്ടകളിലാണ് പാചകംചെയ്യുന്നത്. അരിച്ചൂരൽകൊണ്ടുണ്ടാക്കിയ കുട്ടകളിൽ കുഴച്ച മണ്ണു പൊതിഞ്ഞു് ഉണക്കിയെടുത്ത്, മൺപാത്രങ്ങൾ നിർമ്മിക്കുന്നുണ്ടെന്നു് ഒരു പണ്ഡിതൻ പറഞ്ഞിട്ടുണ്ടെന്നുള്ള വസ്തുത വിസ്മരിക്കത്തക്കതല്ല.* ഉണക്കച്ചുള്ളികൾ ഉരച്ചാണ് കുറെമുമ്പുവരെ തീ കത്തിച്ചുവന്നിരുന്നത്. ഇതിന്റെ ആവശ്യം ഇന്നു് അപൂർവ്വമായിട്ടേ ഉണ്ടാകാറുള്ളു. കരുതലോടെ തീയ് സൂക്ഷിക്കുന്നതാണ് ശീലം. കാട്ടുപന്നിയെ വേട്ടയാടിയും മീൻ പിടിച്ചും ശുദ്ധജലത്തിൽനിന്നു് നത്തയ്ക്ക സംഭരിച്ചും ആഹാരത്തിന്റെ ഒരു പങ്ക് അവർ സമ്പാദിക്കുന്നു. വെററിലമുറുക്കിനുള്ള ചുണ്ണാമ്പ് കക്ക നീററിയാണുണ്ടാക്കുന്നത്. കുടിക്കാനുള്ള വെള്ളം അത്യന്തം ശുദ്ധമായിരിക്കണമെന്നു് അവർക്ക് നിർബ്ബന്ധമുണ്ട്. കമുകിൻപാളയിലുംമററുമാണ് അതു് സംഭരിച്ചു സൂക്ഷിക്കുന്നത്. കുളി നിർബ്ബന്ധമുള്ള അവർ സൗകര്യം കിട്ടുമ്പോഴൊക്കെ നീരാട്ടം നിർവ്വഹിക്കുകയും ചെയ്യും.

പുറത്തുനിന്നു ചെല്ലുന്നവരോട് ശത്രുതയുള്ളവരാണ് ഷോമ്പൻ വർഗ്ഗക്കാരെന്നുണ്ടായിരുന്ന ധാരണ മാറേറണ്ടതാണ്. ആൻഡമാൻ ദ്വീപസമൂഹങ്ങളിലെ ജറുവകൾ, സെൻറിനലികൾ എന്നിവരെപ്പോലെ ഇവർ പിണക്കം പുലർത്തുന്നില്ലെന്നു് നിസ്സംശയമായി അറിവായിട്ട് അധിക

* The Andaman Islanders by Lidio Cipriani (1966) p. 74.

നാളുകളായിട്ടില്ല. അടുത്ത കാലത്തു് അവരുമായി സമ്പ ക്കംസ്ഥാപിച്ച പര്യടനസംഘങ്ങളുടെയും വ്യക്തികളുടെ യും അനുഭവങ്ങരം അതാണു തെളിയിച്ചിട്ടുള്ളതു്. പുറത്തു നിന്നു വരുന്നവരെ ആദ്യം കണ്ടുമുട്ടുമ്പോരം, സഹകരിക്കാ നുള്ള സന്നദ്ധതയല്ല ആദിവാസികരംക്കു് സ്വാഭാവികമാ യി ഉണ്ടാകാറുള്ളതു്. എന്നാൽ നയവും സ്നേഹവുംകൊണ്ടു് അവരെ പാട്ടിലാക്കുവാൻ വലിയ പാടു വേണ്ടിവരികയി ല്ല. ചെംഗപ്പയുടെ അഭിപ്രായവും, അടുത്തകാലത്തു് ഇവി ടെ പര്യടനംനടത്തിയ ശാസ്ത്രജ്ഞന്മാരുടെ അനുഭവങ്ങളും, ഇതുതന്നെയാണു തെളിയിക്കുന്നതും.



ചിത്രം 9

നാൻകൗറിയിൽനിന്നു രണ്ടു നവവധുക്കൾ ആചാരപ്രകാരമുള്ള വേഷവിധാനങ്ങളോടുകൂടി. അവരുടെ ശിരോലങ്കാരം പ്രത്യേകം ശ്രദ്ധിക്കുക



ചിത്രം 10
ട്രിങ്കററ്ദ്വീപിലെ ഒരു വനിത



ചിത്രം 11

കാർ നിക്കോബറിലെ പെൺകൊടിമാർ കടൽപ്പുറത്തു്



ചിത്രം 12
സൂതികാഗൃഹത്തിൽ

6

# നിക്കോബാറികൾ—
# ചരിത്രം നൽകുന്ന ചിത്രം

നിക്കോബർ ദ്വീപസമൂഹങ്ങളിലെ ആദിവാസികളിൽ, രണ്ടു കൂട്ടരുണ്ടെന്നു് മുൻപു് സൂചിപ്പിച്ചിട്ടുണ്ടല്ലോ. അതിൽ ഷോമ്പൻ വർഗ്ഗക്കാരെപ്പററി ചില വിവരങ്ങൾ പ്രസ്താവിച്ചുകഴിഞ്ഞു. ജനസംഖ്യയിൽ ഭൂരിഭാഗം വരുന്ന നിക്കോബാറികളെപ്പററി ഇനി ചിന്തിക്കേണ്ടിയിരിക്കുന്നു. നിക്കോബർ ദ്വീപുകളിലേക്കു് മനുഷ്യരുടെ കുടിയേററമുണ്ടായതു് ഏതു കാലഘട്ടത്തിലാണെന്നു് നിശ്ചിതമായി പറയാൻ സഹായിക്കുന്ന കരുക്കൾ ചരിത്രകാരന്മാരുടെ പക്കലില്ല. രണ്ടു കൂട്ടരും മംഗോളിയൻ വർഗ്ഗക്കാരുടെ ചാർച്ചക്കാരാണെന്നതു് സംശയമററ കാര്യമാണു്. ആദ്യത്തെ കുടിയേററക്കാർ ഷോമ്പൻ വർഗ്ഗക്കാരാണെന്നും അതിനുശേഷം പല കാലങ്ങളിലായി പലതവണ ഇവിടേക്കു വന്നവരാണു് നിക്കോബാറികളെന്നും മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ. മംഗോളിയൻ വർഗ്ഗജരായ ഇക്കൂട്ടരുടെ വരവിനുമുൻപു് ഇവിടെ നെഗ്രിറേറാ വിഭാഗത്തിലുൾപ്പെട്ടുന്ന ആദിവാസികൾ ഉണ്ടായിരുന്നെന്നു കരുതുന്നവരും ഇല്ലാതില്ല—നിക്കോബാറികളുടെ ചർമ്മവർണ്ണം നെഗ്രിറേറാ വർഗ്ഗക്കാരിൽനിന്നു് തികച്ചും ഭിന്നമാണല്ലോ—ഒന്നു് മഞ്ഞ കലർന്ന വെളുപ്പും മറേറതു് നീലിമതോന്നുന്ന കറുപ്പും. എന്നാൽ മുഖത്തിൻെറ വടിവു്, വലിപ്പം, ശരീരത്തിലെ രോമരാഹിത്യം തുടങ്ങിയവയിൽ രണ്ടുകൂട്ടർക്കും നല്ല സാമ്യമുണ്ടു്. ലിററിൽ ആൻഡമാനിൽ താമസിക്കുന്ന ഓംഗികളുടെ ഓടങ്ങളും നിക്കോബാറികളുടെ വള്ളങ്ങളും തമ്മിൽ മാത്രമല്ല, അവരുടെ പ്രാചീനങ്ങളായ മൺപാത്രങ്ങൾ, ശവസംസ്കാരം, പരേതരുടെ അസ്ഥിസംരക്ഷണാചാരങ്ങൾ തുടങ്ങിയവയും ഏതാണ്ടു് സമാനങ്ങളായിട്ടുള്ളവ

തന്നെ. നിക്കോബർ ദ്വീപുകളിൽ ആദ്യം എത്തിയതു് നെഗ്രിറേറാ വർഗ്ഗജരായിരിക്കാമെന്നും അവരിൽനിന്നു് സങ്കരംമൂലം ചില സവിശേഷതകൾ നിക്കോബാറികളിൽ സംക്രമിച്ചെന്നുമാണു് അനുമാനം. നെഗ്രിറേറാകൾ അവിടെ അന്യംനിന്നുപോകുകയോ, അല്ലെങ്കിൽ ആൻഡമാൻ ദ്വീപുകളിലേക്കു് നീങ്ങുകയോ ചെയ്തിരിക്കണം. കാർ നിക്കോബറിൽ ഈ ആദിമജനങ്ങൾ അധിവസിച്ചിരുന്നതായി കരുതപ്പെടുന്ന ഗുഹകൾ ഉണ്ടെന്നും സൂചനയുണ്ടു്. 'സിപ്രിയാനി ഗുഹ' എന്ന പേരിൽ, കാർ നിക്കോബറിൽ ഇന്നു് അറിയപ്പെടുന്ന സ്ഥലം ഇങ്ങനെയുള്ളതാണെന്നാണു് ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുള്ളതു്. കച്ചാൽ ദ്വീപിലെ വലിയ ഒരു ഗുഹയെക്കുറിച്ചു് മുൻപു പറഞ്ഞതു് ഓർമ്മിക്കുമല്ലോ. ഇത്തരം പ്രാചീനജാതിയെ സംബന്ധിച്ചു് ജനങ്ങളുടെയിടയിൽ ചില പഴയ കഥകളുമുണ്ടു്. ഈ കഥകളിൽ കഴമ്പു് തീരെയില്ലെന്നു കരുതിക്കൂടെന്നാണു സൂചന. നിക്കോബാറികളുടെ വിപരീതമനോഭാവത്താൽ ഇവർ നാടുവിടുകയോ ക്രമേണ നശിപ്പിക്കപ്പെടുകയോ ആയിരിക്കും ഉണ്ടായതു്.*

ഇന്നത്തെ ജനങ്ങൾ അവിടെ പ്രാബല്യത്തിൽ വളരുന്നതിനുമുമ്പു് കാർ നിക്കോബറിൽ ഒരുകൂട്ടം ദുഷ്ടരായ ആളുകൾ ഉണ്ടായിരുന്നെന്നു കാണിക്കുന്ന ഒരു നാടോടിക്കഥ ഇവിടെ പറയട്ടെ. ദ്വീപിന്റെ കിഴക്കേ തീരത്താണു് ഇവർ ഉണ്ടായിരുന്നതു്. എന്നാൽ പുതിയ ആളുകൾ വന്നതോടുകൂടി വടക്കുപടിഞ്ഞാറൻ പ്രദേശങ്ങളിലേക്കു് അവർ ഒഴിഞ്ഞുമാറി. കഥ ഇതാണു്: ''പണ്ടുപണ്ടു് വളരെ ദുഷ്ടരായ ഒരു കൂട്ടം ആളുകൾ കാർ നിക്കോബറിൽ ഉണ്ടായിരുന്നു. ദ്വീപിന്റെ കിഴക്കേ തീരത്തു് സ്ഥിതിചെയ്യുന്ന തമാലു, പൂക്കോവാ എന്നീ ഗ്രാമങ്ങളുടെ ഇടയ്ക്കുള്ള പ്രദേശത്താണു് ഇവർ കഴിഞ്ഞുവന്നതു്. ഈ പ്രാചീനസങ്കേതത്തിന്റെ അവശിഷ്ടങ്ങൾപോലും ഇന്നു കാണാനില്ല. എന്നാൽ അന്നു് 'താറുലോ' (Tarulo) എന്ന പേരിലാണു് അതു് അറിയപ്പെട്ടിരുന്നതു്. കാടന്മാരായ ഇവർ മററുള്ളവ

* The Andaman Islanders by Lidio Cipriani, pp. 139—141.

രെ കഠിനമായി ദ്രോഹിച്ചിരുന്നു. ഉപദ്രവം സഹിക്കാതായപ്പോഠം മററുള്ളവർ സംഘടിച്ച് അവക്കെതിരായി നടപടികളെടുക്കുവാൻ ആരംഭിച്ചു. വളരെപ്പേരെ കൊന്നു. ബാക്കിയുള്ളവർ ചു വോക്‌വോക് (Chu vokvok) എന്ന പ്രദേശത്തേക്ക് പലായനംചെയ്ത്, അവിടെ കുടിലുകഠം കെട്ടി താമസമായി. മനുഷ്യരെ കൊല്ലാൻ ഇവക്ക് യാതൊരു മടിയുമുണ്ടായിരുന്നില്ല. അപരിചിതരെ കണ്ടുമുട്ടിയാൽ അവരെ വധിക്കുകയായിരുന്നു അവരുടെ പതിവ്.

ഒരിക്കൽ രണ്ടു കുട്ടികഠം ഗ്രാമത്തിലെ പൊതുസ്ഥലമായ എൽപ്പാനത്തിലേക്കു പോകുകയായിരുന്നു. പ്രായം ചെന്ന ഒരാഠം അവരെ അനുഗമിച്ചു. മറെറാരു കൊച്ചുകുട്ടിയെ തോളിലേററിയാണു് അയാഠം നടന്നതു്. കുറെ ചെന്നപ്പോഠം കുന്തം കൈയിൽ വച്ചിരുന്ന ഒരു ദുഷ്ടൻ അവരെ പാത്തും പതുങ്ങിയും പിന്തുടരാൻ തുടങ്ങി. അതിനാൽ മററാരും അയാളെ ശ്രദ്ധിക്കാൻ ഇടവന്നില്ല. തക്കം കിട്ടിയപ്പോഠം പുരുഷന്റെ തോളിലിരുന്ന കുട്ടിയെ അയാഠം പുറകിൽക്കൂടി വന്നു കുത്തി. 'അയ്യോ! എനിക്കു കുത്തുകൊണ്ടു.'—എന്നു കുട്ടി നിലവിളിച്ചു. എന്നാൽ കുട്ടിയെ ഇക്കിളിയിട്ടതായിരിക്കുമെന്നു കരുതി കൂടെയുള്ളവരാരും ഗൗനിച്ചില്ല. കുറച്ചുകൂടി മുമ്പോട്ടു പോയപ്പോഠം കുട്ടിക്കു വീണ്ടും ഒരു കുത്തുകൂടി കിട്ടി. അതു മുറവിളികൂട്ടി. രക്തം വാർന്നൊഴുകി. അപ്പോഴാണു കാര്യത്തിന്റെ ഗൗരവം കൂട്ടുകാർക്ക് അറിവായതു്. കുട്ടി മരിച്ചു. അതിനെ ഉപേക്ഷിച്ചിട്ടു മററുള്ളവർ പ്രാണരക്ഷാർത്ഥം ഓടി. ഗ്രാമത്തിലെത്തി വിവരം അറിയിച്ചപ്പോഠം കാട്ടുജാതിക്കാരുടെ വംശവിച്ഛേദം വരുത്തുവാൻ ഗ്രാമവാസികഠം തീരുമാനമെടുത്തു. അവർ ഒന്നുചേർന്നു കാട്ടുജാതിക്കാരുടെ സങ്കേതം വളഞ്ഞു് ഒട്ടുവളരെപ്പേരെ കൊലചെയ്തു. കുറെപ്പേർ പേടിച്ചു കടലിൽ ചാടി നീന്തിനീന്തി ആഴത്തിലേക്കു മുങ്ങിപ്പോയി. പിന്നെ അവരെ കണ്ടിട്ടേയില്ല. ഇവരൊക്കെയാണു സ്രാവുകളായി പരിണമിച്ചതെന്നാണു പറയപ്പെടുന്നതു്. സൗകര്യം കിട്ടുമ്പോഠം ഇന്നും അവ മനുഷ്യരെ ഹിംസിക്കും.''

നെഗ്രിറേറാവർഗ്ഗക്കാർ പ്രാചീനകാലത്തു് ഇവിടെയു

ണ്ടായിരുന്നെങ്കിലും ഇന്നു നിക്കോബർ പ്രദേശത്തു വർഗ്ഗസങ്കരത്തിന്റെ മുദ്രയല്ലാതെ മറെറാന്നും അവരുടേതായി അവശേഷിച്ചിട്ടില്ല. ഷോമ്പൻ വർഗ്ഗക്കാർ ഇവിടെ വന്നതിനെപ്പററിയും അതിനുശേഷം വളരെക്കാലം കഴിഞ്ഞു നിക്കോബാറികൾ കുടിയേറിയതിനെപ്പററിയും മുമ്പു സൂചിപ്പിച്ചല്ലോ. ഷോമ്പൻ വർഗ്ഗക്കാരുടെ പ്രപിതാമഹന്മാർ ഈ ദ്വീപുകളിലേക്കു വന്നതു് പ്രധാനമായി എണ്ണത്തിന്റെ വർദ്ധനവും പുതിയ സ്ഥലങ്ങൾ തേടിപ്പോകേണ്ട അടിയന്തരമായ ആവശ്യവും കൊണ്ടായിരിക്കണമെന്നില്ല. മലയൻ ഉപദ്വീപിലും കിഴക്കൻ ഏഷ്യയിലെ ദ്വീപസമൂഹങ്ങളിലും കഴിഞ്ഞിരുന്ന ഈ വർഗ്ഗക്കാരുടെ മുൻഗാമികൾ, അവിടെ പിന്നീടു് എത്തിയ കുടിയേററക്കാരുടെ സമ്മർദ്ദത്തിനു വിധേയരായി, സ്വന്തം വർഗ്ഗശുദ്ധിയും ജീവിതരീതികളും പരിരക്ഷിക്കാനായി അന്യദേശങ്ങളിലേക്കു നീങ്ങാൻ നിർബ്ബന്ധിതരായി. ഇത്തരം കാരണങ്ങളാൽ കുടിയൊഴിഞ്ഞു പോകുന്ന പതിവു് പ്രാചീനകാലങ്ങളിൽ മാത്രമല്ല, ആധുനികകാലത്തും ഉണ്ടാകാറുണ്ടല്ലോ. സ്വന്തം വിശ്വാസപ്രമാണങ്ങളെ അന്യരുടെ മുമ്പിൽ അടിയറവയ്ക്കുന്നതിനേക്കാൾ ഭേദം, നാടുവിട്ടു് പുതിയ സങ്കേതങ്ങളിലേക്കു് ആവാസം മാററുന്നതാണു് എന്നു കരുതുന്നവർ കുറവല്ല. ഇംഗ്ലണ്ടു്, അയർലണ്ടു് തുടങ്ങിയ രാജ്യങ്ങളിൽനിന്നു് അമേരിക്കയിലേക്കുള്ള കുടിയേററം ഒരു ചരിത്രവസ്തുതയാണല്ലോ. ഇന്നും മനുഷ്യരുടെ ഈ പ്രവണത തീരെ അസ്തമിച്ചിട്ടില്ല. രാഷ്ട്രീയവിശ്വാസങ്ങളെ ആസ്പദമാക്കി എത്രയെത്ര ആളുകളാണു് ജന്മനാടുപേക്ഷിച്ചു് അന്യരാജ്യങ്ങളിൽ അഭയംതേടാറുള്ളതു്! പ്രാചീനകാലത്തു് രാഷ്ട്രീയമോ മതപരമോ ആയ കാര്യങ്ങളെക്കാൾ, വർഗ്ഗശുദ്ധിപരിരക്ഷണമായിരുന്നു ജനങ്ങൾ പവിത്രമായി കരുതിയിരുന്നതു്. വർഗ്ഗശുദ്ധി എന്ന ആശയത്തിൽ എന്തുദ്ദേശ്യമാണു് അന്തർഭവിച്ചിരുന്നതെങ്കിലും ആ ആശയം പ്രാചീനസമൂഹങ്ങളെ വളരെയേറെ സ്വാധീനിച്ചിരുന്നെന്നു തീർച്ചയാണു്. ഗീതയിൽ വർണ്ണസങ്കരം കൊണ്ടുണ്ടാകാവുന്ന ഭവിഷ്യത്തുകളെക്കുറിച്ചു പ്രസ്താവി

ച്ചിട്ടുള്ളത് ഓർമ്മിക്കുമല്ലോ.* ഇതേ മനോഭാവംതന്നെയാ യിരുന്നിരിക്കണം എല്ലാ ജനവിഭാഗങ്ങളിലും പ്രകടമാ യിരുന്നത്. വർഗ്ഗശുദ്ധി പരിപാലിക്കുന്നതിന് ഇതരരാജ്യ ങ്ങളിൽനിന്നും വരുന്നവരെ പോർചെയ്ത് പുറത്തുനിർത്തുക യോ വഴക്കിനും വയ്യാവേലിക്കും പോകാതെ പുതിയ സങ്കേ തങ്ങളിലേക്ക് ഒഴിഞ്ഞുമാറുകയോ ആണല്ലോ ചെയ്യാവു ന്നത്. ഷോമ്പൻവർഗ്ഗക്കാരുടെ പൂരോഗാമികൾ രണ്ടാമ ത്തെ മാർഗ്ഗമായിരിക്കാം അവലംബിച്ചത്. അവരിൽ അവ ശേഷിച്ചിട്ടുള്ള കൂട്ടരെ ഇന്ന് ഗ്രേററ് നിക്കോബർ ദ്വീപി ലെ വനാന്തരങ്ങളിൽ മാത്രമേ കാണുന്നുള്ളു. വൻകരയിലും മററു ദ്വീപുകളിലും ഉണ്ടായിരുന്ന അവരുടെ മുൻഗാമികൾ ചരിത്രത്തിന്റെ അപ്രതിഹതമായ പ്രവാഹത്തിൽപ്പെട്ട് മററു ജനങ്ങളുമായി കലരാൻ സംഗതിയായി. പുതുമകൾ സ്വീകരിക്കുവാൻ സന്നദ്ധരായതിനാൽ ഇവർ ജീവിതസമ രത്തിന് കൂടുതൽ ശക്തരായിത്തീർന്നെന്നു പറയണം. കുടി യേററത്തിലെ പിന്നീടുള്ള തരംഗങ്ങളായി എല്ലാ ദ്വീപുക ളിലും മുന്നേറാനും പ്രതാപം പ്രതിഷ്ഠിക്കുവാനും സാധിച്ച നിക്കോബാറികൾ ഇക്കൂട്ടരായിരിക്കണമെന്നും മുമ്പു സൂചി പ്പിച്ചിട്ടുണ്ട്.

പ്രാചീനസഞ്ചാരികളുടെയും മററു വ്യക്തികളുടെയും വിവരണങ്ങളിൽനിന്നും രൂപംകൊള്ളുന്ന നിക്കോബാറി കളുടെ ചിത്രം എന്താണെന്ന് ഇനി പരിശോധിക്കാം. ടോളമിയുടെ വിവരണങ്ങളിൽ ഇവക്ക് വാലുണ്ടായിരുന്ന തായി പറഞ്ഞുകാണുന്നു. കപ്പലിൽ നിന്നു നോക്കിയ സഞ്ചാരികൾ കൗപീനധാരികളായ നാട്ടുകാരെ കണ്ടിരി ക്കാം. അവരുടെ പിന്നിൽ തൂങ്ങിക്കിടന്നിരുന്ന കൗപീന പുച്ഛം കാററിലുലാത്തുന്നത്, മററുതരത്തിൽ നഗ്നരായിരു ന്ന, അവരുടെ ശരീരാംശമായി നിരീക്ഷകർക്ക് തോന്നിയി രിക്കാം. അജ്ഞാതദേശങ്ങളെക്കുറിച്ച് വിവരങ്ങൾ നല്കു മ്പോൾ അത്ഭുതമുളവാക്കുന്ന ആശയങ്ങൾ കലർത്തുവാൻ കൗതുകമുണ്ടാകുമെന്നുള്ളത് സ്വാഭാവികമാണല്ലോ. ഈ പ്രവണതമൂലമായിരിക്കണം നിക്കോബാറികൾക്ക് വാലു

* അദ്ധ്യായം 1, ശ്ലോകം 40—44.

ണ്ടെന്നു് ടോളമി സൂചിപ്പിച്ചതു്. അടുത്ത സമ്പക്കമുണ്ടാകാതെ ഇങ്ങനെയുള്ള കാര്യങ്ങളുടെ നിജസ്ഥിതി നിർണ്ണയിക്കുവാനും സാധിക്കുന്നതല്ലല്ലോ. വിദേശികളോടു വിപരീതമനോഭാവം നല്ലതുപോലെ പുലത്തിയിരുന്ന കാലത്തായിരിക്കും ആദ്യത്തെ കപ്പൽസഞ്ചാരികാം അവരെ കണ്ടതും. ടോളമിയും കൂട്ടരും ആത്മാത്ഥമായി വിശ്വസിച്ചിരുന്നെങ്കിലും ഇല്ലെങ്കിലും വാലിൻെറ വിവരം തങ്ങളുടെ കുറിപ്പുകളിൽ ഉരംപ്പെടുത്തുവാൻ വിസ്മരിച്ചില്ല

ചീനക്കാരനായിരുന്ന ബുദ്ധഭിക്ഷുവിൻെറ—ഈ സിംഗിൻെറ—വിവരണങ്ങാം സത്യത്തോടു കൂടുതൽ അടുപ്പമുള്ളതായി കരുതാം. ''അവർ നഗ്നരായിരുന്നു. സ്ത്രീകാം അരയ്ക്കു ചുററും ഇലകാം കെട്ടിയാണു നാണംമറച്ചിരുന്നതു്. ദ്വീപിലെ കടലോരങ്ങളിൽ തെങ്ങും കമുകും തഴച്ചുവളരുന്നുണ്ടു്. കൊച്ചു് ഓടങ്ങളിൽ കയറി മാററക്കച്ചവടംനടത്താൻ ധാരാളംപേർ കപ്പലിനെ സമീപിക്കുക പതിവാണു്. നാളികേരം, വാഴക്കുല, ചൂരൽകൊണ്ടു നിമ്മിച്ച സാധനങ്ങാം തുടങ്ങിയവ കൊടുത്തു പകരം ഇരുമ്പു വാങ്ങുകയായിരുന്നു അവരുടെ ലക്ഷ്യം. ഇരുമ്പു് മററു് ഏതിനെക്കാളും അവർ വിലമതിക്കുന്നു. ചൂരൽപ്പണിക്കും ഇവർ വിരുതരാണു്. കച്ചവടഭാഷ നല്ലതുപോലെ വശമുണ്ടു്.''—ഇങ്ങനെ പോകുന്നു ഈ സിംഗിൻെറ വർണ്ണന. ഇതു് ഏ.ഡി. ഏഴാംനൂററാണ്ടിലെ കാര്യമാണു്. ഒൻപതാംനൂററാണ്ടിൽ ഈ പ്രദേശങ്ങളിൽ സമ്പക്കം സ്ഥാപിച്ച അറബിസഞ്ചാരികാം വരച്ചിട്ടുള്ള ചിത്രങ്ങളും ഇതിൽനിന്നു ഭിന്നങ്ങളല്ല. പാശ്ചാത്യസഞ്ചാരികളും തികച്ചും വ്യത്യസ്തങ്ങളായ കാര്യങ്ങളല്ല പറഞ്ഞിരിക്കുന്നതു്.

1688-ൽ ഗ്രേററ് നിക്കോബറിൽ അകപ്പെട്ടുപോയ ഡാമ്പിയർ (Dampier) ഇവരെപ്പററി വിവരിച്ചിട്ടുള്ളതു് ഇവിടെ വിസ്മരിക്കാവതല്ല. വസ്തുനിഷ്ഠമായ നിരീക്ഷണമെന്നു പറയാവുന്ന ആദ്യത്തെ വിവരണമെന്ന നിലയിൽ ഡാമ്പിയർ നല്കിയിട്ടുള്ള വസ്തുതകളിൽ പ്രസക്തങ്ങളായ ഭാഗങ്ങാം ഇവിടെ സൂചിപ്പിക്കട്ടെ.

ഏതെങ്കിലും രാജ്യത്തിലെ പൗരന്മാരെന്ന ബോധം ഈ ആദിമവർഗ്ഗക്കാരിലില്ല. കപ്പലുകൾ ഈവഴിക്കു വരു മ്പോൾ അവർ അതിനെ സമീപിച്ച് സ്വന്തം ഉല്പന്നങ്ങൾ മാററി അവശ്യസാധനങ്ങൾ വാങ്ങുന്നു. ഏതു രാജ്യത്തുനി ന്നാണു കപ്പൽ വന്നിട്ടുള്ളതെന്നോ അതിലെ ആളുകൾ ആരെന്നോ അറിയാൻ മോഹമൊട്ടില്ലതാനും. വെള്ള ക്കാരൊക്കെ അവക്ക് ഒരുപോലെതന്നെ. വച്ചുമാററത്തിനു കൊണ്ടുവരാറുള്ളതു ഫലമൂലാദികളും മീനംബറും (Ambergris) മററുമാണ്. മീനംബർ അവക്കു സുപരിചിതമായ ഉല്പന്ന മത്രേ.* ഇതിൽ കലപ്പു ചേക്കാനും ചിലർ മടിക്കാറില്ല.

കമ്മോട്ടയിൽ വളരെനാൾ കഴിഞ്ഞിരുന്ന രണ്ടു പാ തിരിമാർ ഡാമ്പിയരോടു പറഞ്ഞിട്ടുള്ള കാര്യവും അദ്ദേഹം സൂചിപ്പിച്ചിരിക്കുന്നു. നാട്ടുകാർ സത്യസന്ധരും നല്ല പെ രുമാററമുള്ളവരും അപകടമുണ്ടാക്കാൻ താല്പര്യമില്ലാത്തവ രും ആണെന്നാണു പാതിരിമാരുടെ അനുഭവം. മോഷ ണമോ കൊലപാതകമോ നടത്തുകയില്ല. വിവാഹ ബന്ധം അവക്കുണ്ടെന്നു വേണം അനുമാനിക്കാൻ. ഒരു പുരു ഷനു് ഒരു സ്ത്രീ എന്നതാണു സാധാരണ നിയമം. ഒരു കക്ഷിയുടെ മരണംവരെ അങ്ങനെ തുടരുകയുംചെയ്യുന്നു. വ്യാപാരത്തിൽ സത്യസന്ധതയും കൃത്യനിഷ്ഠയുമുണ്ടു്.

സാമാന്യം ഉയരമുള്ള ശരീരം. രൂപമൊത്ത അവയവ ങ്ങൾ. കറുത്ത കണ്ണു്. ഇടത്തരം നാസിക. നീളമുള്ള കറു ത്ത മുടി. മുഖത്തിനു് ആകെ ചന്തമുണ്ടു്. പെണ്ണുങ്ങൾക്കു പുരികമില്ല. എന്നാൽ ആണുങ്ങൾക്കു് അതുണ്ടുതാനും. അതിനാൽ സ്ത്രീകൾ പുരികരോമം പിഴുതുകളയുകയാണെ ന്നുവേണം കരുതാൻ. ആണുങ്ങൾ കൗപീനമല്ലാതെ മറെറാ ന്നും ധരിക്കുന്നില്ല. അതു് അരയിൽ ചുററിയാണുടുക്കുന്ന തു്. പെണ്ണുങ്ങൾ മുട്ടുവരെ പാവാടപോലെ നീണ്ടുകിടക്കു ന്ന ഒരുതരം ആവരണമാണു് അണിയുന്നതു്.

ഇവരുടെ ഭാഷ മറെറങ്ങും കേട്ടിട്ടില്ലാത്തതാണു്. അ വർ സംസാരിക്കുമ്പോൾ അപൂർവ്വമായി മലയൻഭാഷയിലെ

*. Ambergris—ash grey, inflamable, fragrant substance obtained from whale.

വാക്കുകൾ കേട്ടിട്ടുണ്ട്. ഒന്നുരണ്ടു പോർച്ചുഗീസ് വാക്കുകളും ഡാമ്പിയർ കേൾക്കുകയുണ്ടായി. ഇതുവഴി കടന്നുപോകുന്ന നാവികരിൽനിന്നു് ഇതൊക്കെ കിട്ടിയതാകാം. കപ്പൽ ഇവിടെ നങ്കൂരമടിക്കുമ്പോൾ കൊച്ചു വള്ളങ്ങളിൽ അവർ അതിനെ സമീപിക്കുക പതിവാണു്. മതവിശ്വാസമെന്തെങ്കിലും ഉള്ളതായി തോന്നിയില്ല. അവരുടെ അമ്പലമോ ആരാധനാസങ്കേതമോ വിഗ്രഹങ്ങളോ ഒന്നും കണ്ടിട്ടില്ല.

ദ്വീപിൽ എല്ലാ ഭാഗങ്ങളിലും, പ്രത്യേകിച്ചു കടലോരങ്ങളിൽ, അവർ അധിവസിക്കുന്നു. ഓരോ സങ്കേതങ്ങളിൽ നാലഞ്ചു വീടുകൾ കാണാം. വീടുകൾ കാലിന്മേലാണു് ഉണ്ടാക്കുക. ഉയരമധികമില്ലാത്തതും ചെറുതും ചതുരാകൃതിയോടുകൂടിയതുമാണു വീടു്. ഒരു വീട്ടിൽ ഒരു മുറിയേ ഉണ്ടായിരിക്കു. അതു നിലത്തുനിന്നു് എട്ടടിയോളം പൊങ്ങിയിരിക്കുന്ന തട്ടിലാണു സാധാരണ സംവിധാനംചെയ്തിരിക്കുന്നതു്. അവിടെനിന്നു പിന്നെയും എട്ടടിയോളം ഉയരം കാണും കുമ്പാരത്തിനു്. അകത്തു് ഒതുക്കവും വൃത്തിയും ചിട്ടയുമുണ്ടു്. മേയുന്നതിനു് ഓലയാണു് ഉപയോഗിക്കുന്നതു്.

ആദിവാസികൾ ഏതെങ്കിലും സർക്കാരിന്റെ കീഴിലാണെന്നു് അറിയാൻ സാധിച്ചിട്ടില്ല. ആളുകളെല്ലാം സമത്വമുള്ളവരാണു്. യാതൊരുവിധമായ വലിപ്പച്ചെറുപ്പവും അവർ അംഗീകരിക്കുന്നില്ല. ഓരോരുത്തനും അവനവന്റെ വീടു ഭരിക്കുന്നു. അവരുടെ തോട്ടങ്ങളിൽ തെങ്ങു മാത്രമേയുള്ളു. അവ കടലോരങ്ങളിൽത്തന്നെ. ഉൾപ്രദേശങ്ങളിൽ കാടു തെളിച്ചിട്ടില്ല. തെങ്ങിൻതോപ്പുകളിൽനിന്നു വനത്തിലേക്കു പോകാൻ പ്രത്യേകമായി വഴിയൊന്നുമില്ല. തെങ്ങുകൊണ്ടുള്ള ഏററവും വലിയ പ്രയോജനം കള്ളെടുക്കുവാനാണു്. കള്ളു് അവർക്കു് അത്യധികം പ്രിയമുള്ളതുതന്നെ.

കൈതച്ചെടി (Pandanus) ദ്വീപുകളിൽ കാടുപോലെ വളരുന്നു. അതിന്റെ ചക്ക വേവിക്കാൻ വലിയ മൺകലങ്ങൾ അവർക്കുണ്ടു്. അവയിൽ 12–14 ഗ്യാലൻ വെള്ളം കൊള്ളും. വെള്ളം ഒഴിച്ചു ചക്ക നിറച്ചു തിളപ്പിച്ചു വേവി

ക്കുന്നു. ചക്ക മാറ്റുവപ്പെടുമ്പോൾ പുറന്തൊലി നീക്കി അകത്തെ ദശ ചീകിയെടുക്കുന്നു. പേനാക്കത്തിയുടെമാതിരിയുള്ള തടികൊണ്ടാണു ചീകിയെടുക്കുക. പിന്നീടു മാവ് അപ്പത്തിന്റെ രൂപത്തിലാക്കി സൂക്ഷിക്കും. അല്പം മഞ്ഞനിറം തോന്നിക്കുന്ന ഈ അപ്പക്കട്ടയുടെ രുചി ചീത്തയല്ല. ഇതാണു നാട്ടുകാരുടെ മുഖ്യമായ ആഹാരം. അവർക്കു കാച്ചിലോ ഉരുളക്കിഴങ്ങോ അരിയോ ഉപയോഗിക്കാൻ ഇല്ല. പന്നിയെ വളർത്തുന്ന പതിവുണ്ട്. എന്നാൽ നാം നടത്തുന്ന രീതിയിൽ കോഴിവളർത്തലില്ല. പുരുഷന്മാർ മീൻ പിടിക്കാറു പതിവുണ്ട്. ഓരോ വീട്ടുകാർക്കും ഒന്നോ രണ്ടോ വള്ളങ്ങൾ കാണും. ഉപയോഗിക്കാത്ത അവസരങ്ങളിൽ കരയ്ക്കു കയററിവയ്ക്കുന്നു. മീൻപിടിക്കാൻ ഉപയോഗിക്കുന്ന വള്ളത്തിന്റെ രണ്ടററവും കൂർത്തതാണ്. അതിന്റെ ഒരു വശത്ത് 'ഔട്ട്റിഗർ' (Outrigger) ഉണ്ട്. ചെറുതും ഭാരമില്ലാത്തതുമായതിനാൽ തുഴകൊണ്ടാണ്, പായ്കെട്ടിയല്ല, വള്ളമോട്ടം. എങ്കിലും വള്ളത്തിനു നല്ല ഗതിവേഗമുണ്ട്. സാധാരണവള്ളത്തിൽ 20–30 ആളുകൾക്കു കയറാം. ഒൻപതോ പത്തോ ആണ് ഏററവും കുറവ്. തുഴകൾ വലുതാണ്. മുളകൾ കണക്കിനു കീറി വള്ളത്തിൽ കുറുകെ നിരത്തി കെട്ടി ഇരിക്കാൻ തട്ടുണ്ടാക്കുക പതിവുണ്ട്.

ഡാമ്പിയറുടെ വിവരണത്തിൽനിന്നു ശേഖരിച്ച ചില വസ്തുതകളാണ് ഇതുവരെ പറഞ്ഞത്. 1688–ലെ കാര്യങ്ങളാണിവ.* അതിനുശേഷം സംവത്സരങ്ങളുടെ എത്രയോ ഉദയാസ്തമനങ്ങൾ നടന്നു. എങ്കിലും നിക്കോബറിൽ കാര്യമായ പരിവർത്തനങ്ങളൊന്നും സംഭവിക്കുകയുണ്ടായില്ല. അവരുടെ ആദിമവംശത്തോടു ബന്ധപ്പെട്ട വിവിധ ദേശവാസികളിൽ എന്തെന്തു പരിവർത്തനങ്ങൾ നടന്നു! ചരിത്രത്തിന്റെ ശീഘ്രഗതിക്കൊത്ത് അന്യനാടുകളിൽ അവർ പുരോഗതിയാർജ്ജിച്ചു. എന്നാൽ ഇതൊന്നും നിക്കോബറിൽ ഉണ്ടായില്ല. ഇന്നും അവിടം വലിയ മാററങ്ങൾക്കു വിധേയമാകാതെ അങ്ങനെ നിലനില്ക്കുന്നു.

* See also: Nicobar Islands: Nicolas Fontana: Asiatic Researches, Vol. III, p. 149.

കിഴക്കൻ ഏഷ്യയിലെ ആദിമജനങ്ങളെപ്പററി പഠിക്കു വാൻ ഇവിടെ തുടങ്ങുന്നതാണു നല്ലതെന്നത്രെ പണ്ഡിതന്മാ രുടെയും അഭിപ്രായം.

ഈ സമൂഹങ്ങളിലെ എല്ലാ ദ്വീപുകളിലേയും നി ക്കോബാറികരം ഒരൊററ ജനവർഗ്ഗമാണെന്നതിനെക്കുറിച്ച് ആരും സംശയം പ്രകടിപ്പിച്ചിട്ടില്ല. എന്നാൽ ഇവരുടെ ആദിമകുലം ഏതാണെന്നും എവിടെയാണെന്നും ഉള്ളതി നെപ്പററി ഭിന്നാഭിപ്രായങ്ങളുണ്ട്. നിക്കോബാറികളുടെ ഇടയിലുള്ള പ്രാചീനമായ വിശ്വാസം അവരുടെ നാട്ട് പെഗു–ടെന്നിസാറിയൻതീരത്തെവിടെയോ ആണെന്നാ ണ്. ഇതിന്ന് ഉപോൽബലകങ്ങളായി ശരീരപ്രകൃതി, സാ മൂഹ്യാചാരങ്ങരം, ഭാഷ, സംസ്കാരം തുടങ്ങിയവയുടെ സമാ നതയാണു ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുള്ളതു്. എന്നാൽ സർ റിച്ചാർഡ് ടെമ്പിളിന്റെ അഭിപ്രായം ഇതാണ്: ''ഇതു വരെ മനസ്സിലാക്കുന്നതിന്നു സാധിച്ചിട്ടുള്ള കാര്യങ്ങരം ചൂണ്ടുന്നതു്, ഇൻഡോ–ചൈനീസ് ജനങ്ങളോടാണ്, ടി ബററോ–ബർമ്മീസ്–മലൈ വർഗ്ഗങ്ങളോടോ രാജ്യങ്ങളോ ടോ അല്ല, ഇവരുടെ ബന്ധം എന്നത്രേ.'' ഇതു് 1901–ലെ കാനേഷുമാരിക്കണക്കുകളിൽ ചേർത്തിട്ടുള്ളതാണ്. ഇതിന്നു ശേഷം ഈ അഭിപ്രായവുമായി പലരും വിയോജിച്ചിട്ടു ണ്ടെങ്കിലും തങ്ങളുടെ അഭിപ്രായങ്ങരംക്കു കരുത്തുകൊടുക്കു വാനുതകുന്ന തെളിവുകരം കാഴ്ചവയ്ക്കുവാൻ ഇതുവരെ അവ ർക്കു സാധിച്ചിട്ടില്ലെന്നു പറയേണ്ടിയിരിക്കുന്നു. ഏതായാ ലും കൂടുതൽ തെളിവുകരംക്കുവേണ്ടി നമുക്കു കാത്തിരി ക്കുക.

നിക്കോബാറികരം വ്യക്തമായ ഉപജാതികളായി പിരിഞ്ഞിട്ടില്ല. എങ്കിലും പ്രാദേശികങ്ങളായ പ്രത്യേക തകളെ അടിസ്ഥാനപ്പെടുത്തി അവരെ ആറു വിഭാഗങ്ങളാ യി പറയാം. അവ: (1) കാർ നിക്കോബർ (2) ചൗറ (3) ടെറിസ, ബൊമ്പോക്ക (4) കമ്മോട്ട, ട്രിങ്കററ്, നാൻകൗ റി, കച്ചാൽ (5) ലിററിൽ നിക്കോബർ, ഗ്രേററ് നിക്കോ ബർ, കൊണ്ടൂൽ, മററു ചെറിയ തെക്കൻ ദ്വീപുകരം (6) ഷോമ്പൻ വർഗ്ഗക്കാർ—എന്നാണ്. ഈ ആറു വിഭാഗങ്ങ

ളിൽ പഴയകാലത്തു് അറിയാൻ ഇടവന്നിട്ടുള്ള വ്യത്യാസങ്ങളും സമാനതകളും 1901-ലെ കാനേഷുമാരിക്കണക്കിൽ കാണിച്ചിട്ടുണ്ടു്. ഇതിനുശേഷം കാലം വളരെ കടന്നുപോയി. മാററങ്ങൾ പലതും സംഭവിച്ചു. എങ്കിലും ഇന്നും നമ്മുടെ അറിവു് അധികം മുമ്പോട്ടു പോയിട്ടില്ല. കാലത്തിന്റെ പോക്കിൽ സമൂഹത്തിന്റെ തനതായ സവിശേഷതകൾ ക്ഷയിച്ചു്, എങ്ങോട്ടെന്നു നിശ്ചയമില്ലാതെ, നിക്കോബാറികൾ ഇന്നു ജീവിതത്തിന്റെ നാല്കമുക്കിൽ എത്തിയിരിക്കുന്നു.

നിക്കോബാറികളുടെ രക്തഘടനയെക്കുറിച്ചും മററു് പാരമ്പര്യപ്രവണതകളെ സംബന്ധിച്ചും ഇതുവരെയായി അധികം ആധികാരികപഠനങ്ങൾ നടന്നിട്ടില്ല. നടത്തിയിട്ടുള്ള പഠനങ്ങൾ* നിക്കോബാറികളുടെയിടയിൽ 'ഒ' (O) വിഭാഗക്കാർക്കുള്ള വൈപുല്യമാണു വ്യക്തമാക്കുന്നതു്. തെക്കുകിഴക്കൻ ഏഷ്യയിൽ മറെറങ്ങും ഇല്ലാത്ത ശതമാനം 'ഒ' വിഭാഗക്കാർ, നിക്കോബാറികളിൽ (83.06%) കാണുന്നു. ബർമ്മയുടെ താഴെപ്രദേശങ്ങളിൽനിന്നുള്ള കുടിയേററക്കാരായിരിക്കാം ഇവരെന്ന നിഗമനത്തെ ഇതു സാധൂകരിക്കുന്നില്ല.

---

* (a) Blood Group From Andaman & Nicobar Islands: S. Sarkar,1952. Bulletin of the Department of Anthropological Survey of India: 1 (i) p p. 24–30.

(b) My Contact with the Shompens of Dogmar River, Great Nicobar: R. G. Raja Ram. Ibid: 9 (2) pp. 74—80 (1960).

(c) H. N. Agrawal: Ibid: Vol. XIII, No. 1&2 (1964).

7

# ഗ്രാമവ്യവസ്ഥിതി

നിയമങ്ങളും ചട്ടങ്ങളും അനുശാസിക്കുന്ന കാര്യങ്ങാം ഊജ്ജിതത്തിൽ വരുത്തുന്നതിനു് അധികാരത്തിന്റെ പിൻബലം എപ്പോഴും ഉണ്ടായിരുന്നേ പററു. നാട്ടുനടപ്പുകളും ആചാരങ്ങളും പരമ്പരാഗതമായി ജനങ്ങളുടെ അംഗീകാരം സിദ്ധിച്ചു് പ്രാബല്യത്തിൽവരുകയാണു ചെയ്യുന്നതു്. നിയമം ആദ്യം രൂപംപ്രാപിച്ചതു്, സമൂഹത്തിൽ നിലവിലിരിക്കുന്ന ആചാരങ്ങളും നാട്ടുനടപ്പുകളും സമാഹരിച്ചു് ക്രോഡീകരിച്ചപ്പോഴാണു്. വളരുകയും മാറുകയും ചെയ്തുകൊണ്ടിരിക്കുന്ന സമൂഹത്തിന്റെ നങ്കൂരമായി ആചാരസംഹിതകാം സ്ഥിതിചെയ്യണമെന്നു കരുതിയാണു് യഥാൎത്ഥത്തിൽ അവ ഇപ്രകാരം ക്രോഡീകരിച്ചു സൂക്ഷിച്ചതു്. അധികാരദണ്ഡിന്റെ പിൻബലം കൈവന്നപ്പോാം ഇവ നിയമങ്ങളായിത്തീൎന്നു. ഭാരതത്തിലെ ചരിത്രം നോക്കുമ്പോാം മനുസ്മൃതിയിലും റോമിന്റെ കാര്യം പരിശോധിക്കുമ്പോാം ജസ്റ്റീനിയന്റെ ക്രോഡീകരണത്തിലും ഇത്തരം പരിണാമം നമുക്കു കണ്ടെത്താം. ഹിന്ദുന്യായശാസ്ത്രങ്ങളുടെ മൂലഗ്രന്ഥമായ മനുസ്മൃതിയിൽ രാജാവും പ്രജകളും അന്യോന്യം ചെയ്യേണ്ട ധൎമ്മങ്ങാം, രാജ്യഭരണമുറകാം, വ്യവഹാരന്യായങ്ങാം നടത്തൽ, പ്രജകാം അനുസരിക്കേണ്ട ആചാരങ്ങാം തുടങ്ങിയവ വിശദമാക്കിയിട്ടുണ്ടല്ലോ. സ്മൃതികളിൽവച്ചു് ഒന്നാമത്തേതാണുതാനും മനുസ്മൃതി. സ്വയംഭൂമനു ഉണ്ടാക്കിയതെന്നു വിശ്വസിക്കപ്പെടുന്ന ഇതിന്റെ പഴക്കം നിൎണ്ണയിക്കപ്പെടാനാവാത്തവണ്ണം പ്രാചീനമത്രേ. യൂറോപ്പിലെ നിയമസംഹിതകളുടെ ആധാരശില എന്നു പറയാവുന്ന ജസ്റ്റീനിയന്റെ 'കോർപസ് ജൂറിസ് സിവിലിസ്'* ഏ. ഡി ഒമ്പതാംനൂററാണ്ടിന്റെ അവസാ

* Corpus Juris Civilis

നംവരെ ആധികാരികമായി പ്രാബല്യത്തിലിരുന്നു. ഇങ്ങനെ പൗരസ്ത്യവും പാശ്ചാത്യവുമായ രണ്ടു നിയമസംഹിതാസ്തംഭങ്ങൾ ആചാരങ്ങളും നാട്ടുനടപ്പുകളും ആകുന്ന ഇഷ്ടികയും കുമ്മായവുംകൊണ്ടു് പടുത്തുയർത്തിയിട്ടുള്ളവയാണു്.

പുരോഗതിമൂലം സാമൂഹ്യജീവിതത്തിൽ സങ്കീർണ്ണത പെരുകുമ്പോൾ സ്ഥായിയായ കാര്യങ്ങൾക്കു് ഭാവവ്യത്യാസം സംഭവിക്കാതെയിരിക്കുവാൻ നാട്ടുനടപ്പുകളെയും അനുഷ്ഠാനങ്ങളെയും രേഖാരൂപത്തിൽ സമാഹരിച്ചുവയ്ക്കേണ്ടതു് ഒഴിച്ചുകൂടാത്ത ആവശ്യമായിത്തീരുന്നു. എന്നാൽ, സമൂഹങ്ങളിൽ ഇങ്ങനെയുള്ള സങ്കീർണ്ണതകൾ പ്രത്യക്ഷപ്പെടാതിരിക്കുമ്പോൾ, വലിയ മാററങ്ങളൊന്നുമുണ്ടാകാതെ അതു ശാന്തമായി പ്രവഹിക്കുമ്പോൾ, ഇത്തരത്തിലുള്ള ഒരു ആവശ്യം ഉത്ഭവിക്കുന്നതല്ല. ഇതാണു് നിക്കോബറിൽ സംഭവിച്ചതു്. മാററങ്ങൾ വരുവാൻ അവസരമുണ്ടാകാതെ, ലളിതമായ സംവിധാനത്തോടെയുള്ള സ്വന്തം കൊച്ചു ലോകത്തിൽ, നൂററാണ്ടുകളായി അവർ കഴിഞ്ഞുവന്നു. മററു ജനസമൂഹങ്ങളിൽ രൂപംകൊണ്ടമാതിരി നേതാക്കന്മാരും ഭരണാധിപതികളും ശക്തി സംഭരിച്ചു് ഇവിടെ വളർന്നില്ല. നിക്കോബാറികളുടെയിടയിൽ ജന്മിമാരോ മാടമ്പിമാരോ സംഘത്തലവന്മാരോ രാജാക്കന്മാരോ ഉണ്ടായില്ലെന്നർത്ഥം. ആരുടെയെങ്കിലും ഒരാളുടെ ഉത്തരവിനു വിധേയരായി ജീവിക്കുവാനുള്ള ചുററുപാടു് ഇവിടെ ഒരിക്കലും ഉണ്ടായില്ല. ബഹുജനാഭിപ്രായമാണു് സാമൂഹ്യബന്ധങ്ങളെ നിയന്ത്രിച്ചിരുന്നതു്. അതുതന്നെയാണു് വിധിനിർണ്ണായകമായ ശക്തി പ്രയോഗിച്ചിരുന്നതും.

പ്രാചീനകാലത്തു ഗ്രാമങ്ങളുടെ ഭരണം ഏതുവിധത്തിലായിരുന്നു നടന്നിരുന്നതെന്നു നിശ്ചിതമായി നിർണ്ണയിക്കുന്നതിനു സഹായിക്കുന്ന ആധികാരികങ്ങളായ തെളിവുകളൊന്നും ഇന്നില്ലെന്നു വേണം പറയാൻ. ഭാരതത്തിലെമാതിരി കൂട്ടുകുടുംബവ്യവസ്ഥയും മക്കത്തായവ്യവസ്ഥയും ഇവിടെയുണ്ടായിരുന്നെന്നു പറഞ്ഞുകൂടാ. കേരളത്തിലെ മരുമക്കത്തായംപോലെ പറയാവുന്ന ഏർപ്പാടുകളും ഉണ്ടായിരുന്നില്ല. എന്നിരുന്നാലും ഓരോ ഗ്രാമത്തി

ലും വിവരമുള്ള ഒരു വ്യക്തിക്കു് മററുള്ളവരെ അപേക്ഷിച്ച സ്വാധീനം നേടുവാൻ സൗകര്യമുണ്ടു്. ഒരൊററ ഘടകമെന്ന നിലയിൽ ഗ്രാമം വളരെയൊന്നും നിവ്വഹിച്ചിരുന്നമില്ല. എങ്കിലും ഗ്രാമത്തിനു പൊതുവേ ദേശവും വീടുകളും വള്ളവും മററും എല്ലായിടത്തുമുണ്ടായിരുന്നുതാനും. ഓരോ വീട്ടും അവരവരുടെ അപ്പോഴത്തെ താല്പര്യത്തെ ലക്ഷ്യമാക്കി മാത്രം പ്രവത്തിച്ചു. എന്നാൽ ഇതു വീടുകൾ തമ്മിൽ മത്സരിക്കാനോ മല്ലടിക്കാനോ ഇടവരുത്താത്ത രീതിയിലായിരുന്നു ചെയ്തിരുന്നതു്. പരസ്പരസഹായമില്ലാതെ അവർ ഒന്നും ചെയ്യുന്ന പതിവില്ല. ആ വിധത്തിലാണു് അവരുടെ ആചാരാനുഷ്ഠാനങ്ങളെല്ലാം പരിണാമപ്പെട്ടിട്ടുള്ളതു്. ഒരു കൂട്ടക്കു് മറെറാരു കൂട്ടരുടെയോ കൂട്ടങ്ങളുടെയോ മേൽ പ്രതാപം പ്രതിഷ്ഠിക്കണമെന്നുള്ള മോഹം ഏതെങ്കിലും കാലത്തു് അവക്കു് എവിടെയെങ്കിലും ഉണ്ടായിട്ടുള്ളതിനു് ഉദാഹരണങ്ങളില്ല. മദ്ധ്യദ്വീപുകളിലെ സ്ഥിതിവിവരങ്ങളെപ്പററി 1881 ഡിസംബർ 2-ാം തീയതി ഡി റോപ്സ്റ്റോർഫ് സമപ്പിച്ച ഒരു റിപ്പോർട്ടിൽ നിക്കോബാറികളുടെതു് പൂണ്ണമായി സ്ഥിതിസമത്വ (Communist) സമൂഹമാണെന്നാണു രേഖപ്പെടുത്തിയിട്ടുള്ളതു്.* ബ്രിട്ടീഷുകാരുടെ പരമാധികാരത്തിൽ ദ്വീപുകൾ നിപതിച്ചപ്പോൾ അവരുടെ അധികാരത്തിൻെറ ചങ്ങലകൾ ഉറപ്പിക്കുന്നതിനുവേണ്ടി ഗ്രാമങ്ങളിൽ തലവന്മാരെ ഔപചാരികമായി നിയമിക്കുവാൻ ഒരു പദ്ധതിയുണ്ടാക്കി. അധികാരച്ചങ്ങലയുടെ അററം കെട്ടുന്നതിനുള്ള കുററികളായിട്ടാണു് ഇവരെ ഉത്തരവുമൂലം സൃഷ്ടിച്ചതു്. 1882-ൽ കുററവാളികളുടെ സങ്കേതം നാൻകൗറിയിൽ ആരംഭിച്ചശേഷമാണു് ഇതുണ്ടായതും. ഇതിനുമുമ്പു് നിക്കോബാറി ഗ്രാമസംവിധാനത്തിൽ അധികാരദണ്ഡു ചുഴററുന്ന, ജനങ്ങളുടെ ഹിതാനുവത്തിയല്ലാത്ത, ഗ്രാമത്തലവനെന്നൊരു പദവി ആക്കും ഉണ്ടായിരുന്നില്ല. 1882 ആഗസ്റ്റ് 28-ാം തീയതി അന്നത്തെ ചീഫ് കമ്മിഷണറായിരുന്ന മേജർ ജനറൽ എം.

* Census of India 1901, Vol. III, Part-II, Appendix H.

പ്രോത്തിറോ (Major General M. Protheroe) പുറപ്പെടുവിച്ച നിർദ്ദേശം ഇവിടെ സ്മരണീയമാണ്.* ഗ്രാമീണരുടെ ഇടയിൽ പല കാരണങ്ങളാൽ പ്രശസ്തിയും പെരുമയും സൽപ്പേരും സമാർജ്ജിച്ചിട്ടുള്ള ആളിനെയാണ് തലവനായി തിരഞ്ഞെടുത്തു നിയമിക്കേണ്ടതെന്നായിരുന്നു അനുശാസനം. ഇപ്രകാരം നിയമിതരാകുന്ന ഗ്രാമത്തലവന്മാർക്ക് ഒരു അധികാരപത്രം (Certificate) ഔപചാരികമായി നല്കണമെന്നും വ്യവസ്ഥചെയ്തു. സർക്കാരിൽനിന്നു യൂണിഫാറം കൂടാതെ ബ്രിട്ടീഷ് പതാകയും തോൽബയൻറുള്ള ഒരു നോട്ടുബുക്കും അയാൾ സൂക്ഷിക്കണം. ഏതെങ്കിലും കപ്പൽ കടലോരത്തെ സമീപിക്കുമ്പോൾ പതാക കൊടിമരത്തിൽ ഉയർത്തേണ്ടതാണ്. ബ്രിട്ടീഷുകപ്പലാണെങ്കിൽ കരയ്ക്കു വരുന്ന കപ്പിത്താൻ ഗ്രാമത്തലവൻെറ ബുക്കു വാങ്ങി അവിടെ കണ്ട വസ്തുതകൾ രേഖപ്പെടുത്തും. തലവൻെറ അധികാരപരിധിയിൽ പെടുന്ന പ്രദേശങ്ങളിൽ നിയമസമാധാനങ്ങൾ നിലനിർത്തുന്നതിനു സഹായിക്കാൻ അയാൾ ബാദ്ധ്യസ്ഥനാണ്.

നിർദ്ദിഷ്ടവ്യക്തികൾക്ക് അധികാരപത്രം ആദ്യമായി ദാനംചെയ്യുന്നതിന് ഒരു പ്രത്യേക ചടങ്ങു സംഘടിപ്പിക്കണമെന്നും അതു നിർവ്വഹിക്കാൻ ചീഫ് കമ്മിഷണർ സമാഗതനാകുമെന്നും നിർദ്ദേശക്കുറിപ്പിൽ വ്യക്തമാക്കിയിട്ടുണ്ട്. ഗ്രാമത്തലവന്മാരിൽ അധികാരവും സ്വാധീനവും നിക്ഷേപിക്കുവാൻ സർക്കാരിനു താല്പര്യമുണ്ടെന്ന വിവരം നിക്കോബാറികളെ ധരിപ്പിക്കുന്നതിനുവേണ്ടിയാണ് ഈ ചടങ്ങെന്നും അതിൽ സ്പഷ്ടമാക്കിയിരുന്നു. ഗ്രാമങ്ങളിലെ കാര്യങ്ങൾ ഇവർമുഖേന നടത്തിത്തുടങ്ങുമ്പോൾ അവരുടെ സ്വാധീനവും മാന്യതയും ഉറച്ചുകൊള്ളുമെന്നും ക്രമേണ ഗ്രാമീണർ അവരെ ആ നിലയിൽ അംഗീകരിച്ചുകൊള്ളുമെന്നും അധികാരികൾ വിശ്വസിക്കുകയുണ്ടായി. ഗ്രാമത്തലവൻെറ കർത്തവ്യങ്ങൾ നിയമത്തിലെന്തൊക്കെയാണെന്നുള്ളതു പഴയ ക്രിമിനൽ നടപടിച്ചട്ടം 90-ാംവകുപ്പിൽ സ്പഷ്ടമാക്കിയിരുന്നെങ്കിലും, ആദ്യകാലത്തു് അവർ

* Ibid: Appendix E.

അനുഷ്ഠിക്കേണ്ടതു് അവരുടെ ഗ്രാമത്തിൽ അസാധാരണമായി എന്തെങ്കിലും സംഭവിച്ചാൽ, അധികാരികളെ ആ വിവരം ഉടനെ അറിയിക്കണമെന്നു മാത്രമായിരുന്നു. പരമ്പരാഗതമായി ഇല്ലാതിരുന്ന ഒരു ഏർപ്പാടു് നിക്കോബാറികളുടെ സമൂഹത്തിൽ നട്ടുപിടിപ്പിക്കുവാൻ മനഃപൂർവ്വമുണ്ടായ പരിശ്രമത്തിന്റെ ചരിത്രം കാണിക്കുവാനാണു് ഇക്കാര്യം ഇവിടെ ഇത്രയും സൂചിപ്പിച്ചതു്. നാട്ടുപ്രഭുക്കന്മാർക്കും ജന്മിമാർക്കും നാട്ടുരാജാക്കന്മാർക്കും താങ്ങും തണലും നല്കി ഭാരതം ഒട്ടാകെ സ്വന്തം സ്വാധീനത്തിന്റെ വേരോടിക്കുവാൻ മതിയായ നയപരിപാടികൾ സംവിധാനംചെയ്ത ബ്രിട്ടീഷുകാർ, ഇവിടെ ഇത്തരമൊരു വ്യവസ്ഥിതിയുടെ വിത്തിട്ടു കിളിർപ്പിച്ചു വളർത്തിയെടുത്തതിൽ അത്ഭുതപ്പെടാനൊന്നുമില്ല.

കാർ നിക്കോബറിലെ സ്ഥിതിയെ പ്രധാനമാക്കി ഗ്രാമങ്ങളുടെ പൊതുസ്വരൂപം എങ്ങനെ സാധിച്ചിരിക്കുന്നു എന്നു് ഇനി പരിശോധിക്കാം. ഒരു ഗ്രാമപ്രദേശത്തെ പൊതുവെ എൽപ്പാനം, തുഹെററ്, തുലോംഗ്, തവാററ്— എന്നിങ്ങനെ നാലായി വിഭജിക്കാവുന്നതാണു്. എൽപ്പാനം (Elpanam) എന്നു പറയുന്നതു് ഗ്രാമത്തിന്റെ പൊതുസ്ഥലമാണു്. ഇതു സാധാരണമായി കടലോരത്താണു്. അവിടെ മുഖ്യമായി കാണുന്ന വീടു് (Pati) കടലിനെ ദർശനമാക്കി സ്ഥിതിചെയ്യുന്നു. സമൂഹത്തിന്റെ പൊതുവായ ആവശ്യങ്ങൾ നിറവേററുന്ന സഭകൾ കൂടുന്നതും ആഘോഷങ്ങളും അടിയന്തിരങ്ങളും നടത്തുന്നതുമെല്ലാം എൽപ്പാനത്തിലാണു്. ഗ്രാമത്തിന്റെ പൊതുസ്വത്തായ വള്ളങ്ങൾ ഈ വീടിന്റെ കീഴിലുള്ള സ്ഥലത്താണു് സൂക്ഷിക്കുന്നതു്. വിദേശികൾ ഗ്രാമം സന്ദർശിക്കുവാനെത്തുമ്പോൾ താവളമായി ഉപയോഗിക്കുന്നതും ഈ വീടുതന്നെ. എന്നാൽ അതേ ഗ്രാമത്തിലെ ആളുകളാരും അവിടെ തങ്ങാറില്ല. വള്ളങ്ങൾ നോക്കാനുംമററുമായി പ്രായംചെന്ന ഒന്നോ രണ്ടോ ആളുകൾ അവിടെ കഴിയാറു പതിവാണു്. ഇവരെ 'യോം അപ'' (Yom-ap) എന്നാണു പറയുക. 'വള്ളമൂപ്പീന്നു''—എന്നാണു് വാക്യാർത്ഥം. ഭാര്യയും മക്കളുമൊത്താ



ചിത്രം 13
അമ്മമാരും കുഞ്ഞുങ്ങളും



ചിത്രം 14
അടുക്കളയിൽ



ചിത്രം 15

ടെറിസക്കാരിയായ സുന്ദരി. പെൺകുട്ടികൾ പ്രായമാകുന്ന അവസരത്തിലുള്ള കർമ്മങ്ങളിൽ തല മുണ്ഡനംചെയ്യുന്നതു പ്രാധാന്യമുള്ളതാണു്. വേഷവും ആ അവസരത്തിലേതുതന്നെ.



ചിത്രം 16
വിഭവങ്ങരം ശേഖരിച്ചുകൊണ്ടു മടങ്ങുന്ന വനിത

ണ്ട് അയാറം താമസിക്കാറുള്ളതെങ്കിലും പ്രായമായ മക്കളെ സ്വന്തം വീട്ടിൽത്തന്നെ വിട്ടേക്കുകയേയുള്ളു. എൽപ്പാനം വിട്ട് വള്ളമൂപ്പിൽ എങ്ങോട്ടും പൊയ്ക്കൂടാ. ഒഴിച്ചുകൂടാനാവാത്ത കാര്യങ്ങറംക്കായി പോകേണ്ടിവന്നാൽ മറെറാരാറം പകരം അവിടെ ഉണ്ടായിരിക്കണം. എല്ലാസമയവും എൽപ്പാനത്തിൽ ആളു കാണണമെന്നതാണ് ആവശ്യം. കാർ നിക്കോബറിലെ ഏററവും വലിയ ഗ്രാമമായ മൂസിൽ നാലു വള്ളമൂപ്പിലന്മാരുണ്ട്. വള്ളങ്ങളുടെ സൂക്ഷിപ്പ്, അററകുററപ്പണി, എൽപ്പാനത്തിലെ ശുചീകരണം തുടങ്ങിയവ ഇവരുടെ ചുമതലയിൽ പെടും. സ്വന്തം വീടുവിട്ടാണ് 'പററി'യിൽ തങ്ങുന്നതെങ്കിലും അവർ അവിടെ പാചകം നടത്തിക്കൂടാ. ആഹാരം കഴിയുന്നത്ര, വീട്ടിൽനിന്നുതന്നെ കൊണ്ടുവരണം. സൂക്ഷിപ്പുകാരുടെ ആവശ്യത്തിനു വേണ്ട കള്ള്, അതിനായി ഒഴിച്ചുനിത്തിയിട്ടുള്ള ഒന്നുരണ്ടു തെങ്ങുകളിൽനിന്ന് എടുക്കാവുന്നതാണ്.

എൽപ്പാനത്തിലെ മുഖ്യഗൃഹമായ 'പററി' അതിന്റെ അന്തസ്സിനു യോജിച്ചവിധത്തിലാണ് ഗ്രാമീണർ നിമ്മിക്കുന്നതു്. വള്ളംകളിമത്സരം, ശവസംസ്കാരത്തോടനുബന്ധിച്ചുംമററുമുള്ള ചടങ്ങുകറം തുടങ്ങിയവയ്ക്കു് ആളുകറം സമ്മേളിക്കുന്നതു് ഇവിടെയാണ്. പഴയമട്ടിലുള്ള വീടുകറംക്കു പകരം ആധുനികസമ്പ്രദായത്തിൽ ഓടുമേഞ്ഞു് നിമ്മിക്കുവാനുള്ള താല്പര്യം പ്രകടമായിത്തുടങ്ങിയിട്ടുണ്ട്. സാവായ്ഗ്രാമത്തിലെ 'പററി' ഇതിനൊരുദാഹരണമായി പറയട്ടെ.

'പററി'കൂടാതെ എൽപ്പാനത്തിൽ മററു വീടുകളും ഉണ്ട്. പ്രധാനപ്പെട്ട പററിയിൽനിന്ന് അല്പം നീങ്ങി സ്ഥിതിചെയ്യുന്ന ഈററില്ലങ്ങറം ഇവയിലൊന്നാണ്. ഇതിനെ 'പററിയോംഗി' അഥവാ 'അമ്മവീട്' എന്നാണു വിളിക്കാറുള്ളതു്. പ്രസവത്തിനാണ് ഇവ ഉപയോഗപ്പെടുത്താറുള്ളതു്. കുഞ്ഞുണ്ടായിക്കഴിഞ്ഞു് ആറു മാസംവരെ അവിടെ താമസിക്കാം. ഗ്രാമത്തിലെ ആവശ്യം അനുസരിച്ച് അമ്മവീടുകളുടെ എണ്ണം ഏറിയും കുറഞ്ഞുമിരിക്കും. ശവ

പ്പുറമ്പിന്ന സമീപം, എൽപ്പാനത്തിൽ, മൃതദേഹം മറവു ചെയ്യുന്നതിന്നുമുമ്പ് കിടത്താൻവേണ്ടിയുള്ള വീടുകളാണ് മറ്റൊരിന്നം. പ്രസവവും മരണവും പുലയുള്ള കാര്യങ്ങളായിട്ടാണ് നിക്കോബാറികൾ കരുതാറുള്ളത്. അവ രണ്ടും സാധാരണയായി ആളുകൾ അധിവസിക്കാനുപയോഗിക്കുന്ന ഗൃഹങ്ങളിൽ നടന്നുകൂടാ. അങ്ങനെയായാൽ വീട് അശുദ്ധമായിത്തീരും. അക്കാര്യങ്ങൾക്കുപയോഗിക്കുന്നതിനായി പ്രത്യേകം സങ്കേതങ്ങൾ ഒരുക്കിയിട്ടുള്ളത് ഇതുകൊണ്ടത്രേ.

എൽപ്പാനം വിട്ട് ഉള്ളിലുള്ള പ്രദേശത്താണ് ആളുകളുടെ താമസസ്ഥലങ്ങൾ നിശ്ചയിച്ചിട്ടുള്ളത്. അടുത്തടുത്തു കെട്ടിയിട്ടുള്ള വീടുകളിൽ അവർ താമസിക്കുന്നു. ഒരു കുടുംബത്തിന് ഒരു മുഖ്യഗൃഹവും—തറവാടെന്നു നമ്മുടെ രീതിയിൽ പറയാം—അതിനോടടുത്തു മററു കൊച്ചുവീടുകളും ഉണ്ടായിരിക്കും. അടുക്കള, മററു വീടുകൾ, മുഖ്യഗൃഹം—ഇത്രയും ചേന്ന ഒരു കുടുംബസ്ഥലത്തിനാണ് തുഹററ് (Tuhet) എന്നു പറയുന്നത്. ഇങ്ങനെയുള്ള പല തുഹററുകൾ ഒരു ഗ്രാമത്തിലുണ്ടായിരിക്കുമെന്നു വിശേഷിച്ചു പറയേണ്ടല്ലോ. ഓരോ വീടിന്നു ചുററും തെങ്ങും ഫലവൃക്ഷങ്ങളും ചിലപ്പോൾ പച്ചക്കറിത്തോട്ടവും വച്ചുപിടിപ്പിക്കാറുണ്ട്. കോഴിയേയും പന്നിയേയും വളത്തുന്നതും അപൂവ്വമല്ല. പന്നിയെ ഉൾനാടുകളിലാണ് കൂടുതലായി വളത്താറുള്ളതു്. വീടിന്നടുത്തു് അതിനെ പ്രത്യേകം ശ്രദ്ധയോടെ വളത്തുന്നതു് വിശേഷസന്ദഭ്ങ്ങളിലുംമററും കശാപ്പുചെയ്യുന്നതിനാണ്. ഓരോ കുടുംബത്തിനും അതതിന്റേതായ പേരുണ്ടായിരിക്കും.

തുഹററു കഴിഞ്ഞാൽ വനമേഖലയോളം നീണ്ടുകിടക്കുന്ന പ്രദേശമാണ്, മുഖ്യമായ തോട്ടസ്ഥലമെന്നു പറയാം. ഈ പ്രദേശത്തെ തുലോംഗ് (Thulong) എന്നാണു വിളിക്കുന്നതു്. ഇവിടെ പുല്ലുവളത്തുന്ന പ്രദേശവും കാണാം. അതിന്ന് 'അഫോ' (Afo) എന്നാണു പറയുക. വീടു മേയാനുള്ള പുല്ലു പ്രധാനമായി ഇവിടെയാണു വളരുന്നതു്. ഈ മേഖല ക്രമേണ കാനനത്തിലാണു ചെന്നു ലയിക്കുന്നതെന്നു പറ

യാം. കുററിക്കാട്ടുള്ള മേഖലയെ 'തവററ്' (Tavat) എന്നാണു പേരിട്ടിരിക്കുന്നതു്. ഇവിടെയാണു് അധികമായി പന്നിയെ വളർത്തുക. അല്പസ്വല്പം കൃഷികളും വേലികെട്ടി നടത്താറുണ്ടു്. സൂക്ഷിപ്പിനും പണിയുള്ള കാലത്തു് താത്ക്കാലികമായി ചില കുടിലുകൾ കെട്ടിയിട്ടുണ്ടാകും.

ഒരു താമസസങ്കേതത്തിലെ ആളുകൾ മിക്കവാറുമെല്ലാവരും ബന്ധുക്കളായിരിക്കും. ഇപ്രകാരമുള്ള ഒരു ബന്ധുവിഭാഗത്തെ അവർ പറയുന്നതു് 'കിനേം' (Kinem) എന്നത്രേ. അംഗങ്ങൾക്കു താമസത്തിനു വേറെവേറെ വീടുകളുണ്ടെങ്കിലും ഈ സങ്കേതം ബന്ധുക്കളുടെ പൊതുമുതലാണു്. മുഖ്യകുടുംബത്തിലെ തിരഞ്ഞെടുക്കപ്പെട്ട ആളാണു് അവിടത്തെ, സാമ്പത്തികവും സാമൂഹ്യവുമായ സംഗതികൾക്കുള്ള പൊതുമേധാവി. മുഖ്യകുടുംബത്തിലെ പ്രധാന വീടിനെയും 'പററി' എന്നു പറയാറുണ്ടു്. കുടുംബസമൂഹത്തിന്റെ പൊതുഘടകത്തിന്റെ പ്രതീകമാണു് 'പററി'യെന്നു പറയാം. ഓരോ കിനേമിനും ഓരോ 'പററി'യുണ്ടാകുമെന്നു ചുരുക്കം. അതിലെ മൂപ്പനെ 'മാപററി' (Ma-Pati) എന്നു വിളിക്കുന്നു. കിനേമിലെ എല്ലാ അംഗങ്ങളും ഒരേ ഒരു അടുക്കളയിൽനിന്നാണു് ആഹാരം സ്വീകരിക്കുക.

ഏററവും വലിയ കിനേമിനാണു സ്വാഭാവികമായി എത്രയും ഏറെ തറയുള്ളതു്. അവർക്കു ധാരാളം തെങ്ങിൻതോപ്പും കൃഷിയിടവും വേണ്ടുവോളം പന്നികളും ഉണ്ടാകും. ഇത്തരത്തിലുള്ള കുടുംബസമൂഹത്തിന്റെ നായകനെ 'മാ കു കിനേം' (Ma-Ku-Kinem) എന്നു വിളിക്കുന്നു. ഗ്രാമസഭ (Kam-Ko-Ha)യിലെ നേതാവും അയാൾതന്നെ. മററു കുടുംബത്തിലെ നേതാക്കന്മാരുടെ അംഗീകാരത്തോടെയാണു് അയാൾക്കു് ആ പദവി സിദ്ധിക്കുക. അന്യരുമായി ഇടപാടുകൾ നടത്തുമ്പോൾ ഗ്രാമത്തിന്റെ പൊതുതാല്പര്യങ്ങൾ പ്രത്യേകം മനസ്സിൽ വക്കേണ്ടതാണു്. പ്രാചീനകാലങ്ങളിൽ കപ്പലുകൾ അടുക്കുമ്പോൾ ഇടപാടുകൾ നടത്തിയിരുന്നതു് ഇവർതന്നെ. കാർ നിക്കോബറിൽ ഡച്ചു സമ്പർക്കം ഉണ്ടായിരുന്നകാലത്തു വിദേശികൾ 'മാ കു കിനേമി'നെ 'ക്യാപ്ററൻ' എന്നാണു വ്യവഹരിച്ചതു്. നാ

ട്ടുകാർക്കും അതു സമ്മതമായി. യഥാർത്ഥത്തിൽ ഗ്രാമത്തിന്റെ കപ്പിത്താൻതന്നെയാണു് അയാറം. ഗ്രാമത്തലവന്മാൎക്കു് 'ക്യാപ്റ്റൻ' എന്നു് ഇന്നുള്ള പേർ പതിയാൻ ഇടവന്നതു് ഇപ്രകാരമാണു്.

ഗ്രാമസഭ (Kam-Ko-Ha)യ്ക്കു് അനൗദ്യോഗികമായ അംഗീകാരമേ ഇന്നു് അഡ്മിനിസ്ട്രേഷൻ നല്കിയിട്ടുള്ളു. അതിന്റെ തലവനു നിയമപ്രകാരം വിശേഷാൽ അധികാരങ്ങളോ അവകാശങ്ങളോ ഇല്ലതാനും. കുടുംബസമൂഹത്തിലെ എല്ലാ നായകന്മാൎക്കും ഗ്രാമസഭയിൽ സമത്വമാണുള്ളതു്. ഗ്രാമവും സൎക്കാരും, ഗ്രാമവും അന്യദേശക്കാരും, ഗ്രാമവും അനൗദ്യോഗികസംഘടനകളും തമ്മിലുള്ള എല്ലാ ഇടപാടുകളിലും ഇന്നു ഗ്രാമത്തിന്റെ വക്താവു ക്യാപ്റ്റൻ ആയിത്തീൎന്നിട്ടുമുണ്ടു്. അയാളുടെ സഹകരണവും സന്മനോഭാവവും ഇല്ലാതെ ഗ്രാമത്തിൽ ആൎക്കും ഒന്നും ചെയ്യാവുന്നതല്ല. ഓരോ കിന്നേമും തങ്ങളുടെ സാമൂഹ്യവും സാമ്പത്തികവുമായ കാര്യങ്ങറം സ്വതന്ത്രമായി ആവിഷ്കരിക്കുകയും നിൎവ്വഹിക്കുകയും ചെയ്യും. ഒരു വലിയ കുടുംബസമൂഹത്തിൽ ഒന്നിലേറെ കൊച്ചു കുടുംബങ്ങറം ഉറംപ്പെട്ടിരിക്കുമ്പോറം മുഖ്യകുടുംബത്തിലെ പ്രമാണിയാണു 'തറവാടി'നെ പ്രതിനിധീകരിക്കുന്നതു്. മരണമോ പ്രായാധിക്യമോകൊണ്ടു 'മാപ്ററി' സ്ഥാനമൊഴിയുമ്പോറം, അടുത്തതായി നേതൃത്വമേല്ക്കുന്ന ആളായിരിക്കും പ്രതിനിധിയായിത്തീരുന്നതു്. ഗ്രാമത്തലവനു് 'മാ പാനം' (Ma-panam) എന്ന പേരുമുണ്ടു്. കാർ നിക്കോബറിൽ 'മാ പാന'വും ക്യാപ്റ്റനും ഒരേ അൎത്ഥത്തിൽ ഉപയോഗിക്കുന്നു. ഈ പദവി പരമ്പരാഗതമായി അവകാശപ്പെടാവുന്നതല്ല. ഗ്രാമത്തിലെ പുരാതനവും പ്രമുഖവുമായ കുടുംബസമൂഹത്തിലെ പ്രധാനിയെയാണു് അതിനു സാധാരണമായി നിശ്ചയിക്കുക.

ഗ്രാമസഭയുടെ അധികാരങ്ങറം വ്യക്തമായി വ്യവച്ഛേദിക്കപ്പെട്ടിട്ടില്ല. മോഷണം, തോട്ടങ്ങളെ സംബന്ധിക്കുന്ന തൎക്കങ്ങറം, ലൈംഗികക്കുററങ്ങറം തുടങ്ങിയവയിൽ തീരുമാനം കല്പിക്കുന്നതു സഭയാണെന്നു പറയാം. സഭയു

ടെ ചർച്ചകളിൽ കുടുംബസമൂഹത്തലവന്മാരേ സംബന്ധിക്കു എന്നില്ല. പ്രായംചെന്നു പക്വതനേടിയവർ, ആണായാലും പെണ്ണായാലും, അതിൽ താല്പര്യക്കാരാണെങ്കിൽ പങ്കുകൊള്ളുന്നു. ആവശ്യപ്പെട്ടാൽ ആക്കും അഭിപ്രായങ്ങൾ അവിടെ അവതരിപ്പിക്കുകയും ചെയ്യാം. സ്വമേധയാ ആരെങ്കിലും ഇത്തരം കാര്യങ്ങൾക്കു മുമ്പോട്ടു വന്നാൽ, അവക്കും അവസരംകൊടുക്കും. പരസ്ത്രീഗമനം, വിവാഹാനന്തരവാസം, വിവാഹമോചനം തുടങ്ങിയവയെ സംബന്ധിക്കുന്ന ചർച്ചകളിൽ തല്പരകക്ഷികൾക്കു പങ്കുകൊള്ളാവുന്നതാണു്. പരസ്ത്രീഗമനത്തിനു പണ്ടു വധമായിരുന്നു ശിക്ഷ. ഇന്നു പിഴയോ പ്രഹരമോ മാത്രമേയുള്ളു. ഒരാൾ ഇത്തരം ശിക്ഷയ്ക്കു വിധേയനായാൽ, അയാൾ ഉൾപ്പെടുന്ന കുടുംബസമൂഹത്തിലെ നായകനാണു പിഴ ഒടുക്കേണ്ടതു്. ഗ്രാമസഭ ഒരു സ്വയംഭരണസ്ഥാപനമാണെന്നു് ഇതൊക്കെ തെളിയിക്കുന്നുണ്ടു്. എങ്കിലും അതിനു നിശ്ചിതമായ നടപടിക്രമങ്ങളൊന്നുമില്ല. മാപാനത്തിൻെറ വീട്ടിലോ മറേറതെങ്കിലും അംഗത്തിൻെറ താമസസ്ഥലത്തോ അതു സമ്മേളിക്കും. മിക്കവാറും ദിവസങ്ങളിൽ സായാഹ്നത്തിൽ ഇതുണ്ടാകുന്നു. ചർച്ചചെയ്യുവാൻ ഗൗരവമേറിയ സംഗതികളില്ലെങ്കിൽ നാട്ടുവത്തമാനങ്ങൾ പറഞ്ഞു് അവർ കൂടുമെന്നു മാത്രം.

രണ്ടാം ലോകമഹായുദ്ധകാലത്തു് ഗ്രാമത്തലവന്മാരുടെ ഒരു സംയുക്തസഭ സംഘടിപ്പിക്കേണ്ട ആവശ്യമുളവായി. ഇവരായിരുന്നു ജാപ്പനീസ് അധിനിവേശക്കാലത്തു് ദ്വീപിനെ പൊതുവായി പ്രതിനിധീകരിച്ചു് അധികാരികളുമായി ഇടപാടുകൾ നടത്തിവന്നതു്. ലപ്പാത്തി ഗ്രാമത്തിലെ തലവനെ അന്നു് പൊതുതലവനായി നിശ്ചയിച്ചു. ഏററവും പ്രാചീനമായ കുടിയേററസങ്കേതമെന്ന നിലയിലാണു് ഈ വ്യവസ്ഥ ചെയ്തതു്. ഈ വിധത്തിൽ ദ്വീപിനെ ഒരൊററ ഘടകമെന്ന നിലയിൽ ഒരാൾ പ്രതിനിധീകരിക്കുന്ന ഏപ്പാടു് നിക്കോബറിലെ സാമൂഹ്യവ്യവസ്ഥിതിയിൽ തികച്ചും നൂതനമായ ഒരു ഏപ്പാടായി ഭവിച്ചിരിക്കുന്നു. ഗ്രാമത്തലവന്മാരുടെ സംയുക്തസംഘടനയെ ദ്വീപിലെ പൊതുവായ ഒരു ഉപദേശക

സമിതിയായി ഇന്നു് അനൗദ്യോഗികമായി അംഗീകരിച്ചിട്ടുണ്ടു്.*

കാർ നിക്കോബറിലെ ഗ്രാമവ്യവസ്ഥിതിയെ അധികരിച്ചാണു് ഇതുവരെ ചില കാര്യങ്ങൾ പറഞ്ഞതു്. നിക്കോബാറികളുടെ ജീവിതത്തിൽ എത്രയും പ്രധാനപ്പെട്ട പങ്കുവഹിക്കുന്ന ചൗറദ്വീപിലെ നിലയെപ്പററി ഈ അവസരത്തിൽ അല്പം സൂചിപ്പിക്കുന്നതു് അസ്ഥാനത്തായിരിക്കുകയില്ല. ചൗറദ്വീപിൽ അഞ്ചു ഗ്രാമങ്ങളാണു് പ്രധാനമായിട്ടുള്ളതു്. എല്ലാം കിഴക്കൻതീരത്താണു്. ഓരോ ഗ്രാമത്തിലും പ്രധാനികളായി മൂന്നുപേർ വീതമുണ്ടു്. അതിൽ ഒന്നാമനാണു് ഗ്രാമത്തലവൻ. ഗ്രാമത്തിലെ എല്ലാക്കാര്യങ്ങളിലും അയാൾക്കു മുൻകൈയുണ്ടു്. അവരുടെ ഭാഷയിൽ 'കിവിയെ പാനം' (Kiviye Panam) എന്നാണു് അയാളെ വിവക്ഷിക്കുക. ദ്വീപിനു പൊതുവെ ഒരു നേതാവുണ്ടു്. ഇയ്യാളെ കവിയെ ടക്കാറു (Kaviye Takaru) എന്നാണു പറയുക. ഗ്രാമങ്ങളിലെ ആകെയുള്ള പതിനഞ്ചു പ്രധാനികൾ ഇദ്ദേഹത്തിൻെറ താഴെയാണു്. ഓരോ ഗ്രാമത്തിലെയും പ്രമുഖനായ തലവനു് നിയമസമാധാനത്തിൽ പ്രധാനപങ്കുവഹിക്കാനുണ്ടു്. ഗ്രാമത്തിലെ എല്ലാ സംഘടിതപ്രവൎത്തനത്തിൻെറയും നേതൃത്വം അയാൾക്കു തന്നെ. മററുള്ള രണ്ടുപേർ സഹായികളും. എന്തെങ്കിലും തകരാറു് എവിടെയെങ്കിലും കണ്ടാൽ നേതാവിനെ വിവരമറിയിക്കുവാൻ ഇവർ ബാധ്യസ്ഥരാണു്. എന്നാൽ കാര്യങ്ങളിൽ തീരുമാനമെടുക്കുന്നതു് ഒന്നാമനായിരിക്കും. ഗ്രാമത്തലവൻെറ പദവി മിക്കവാറും ഒരേ കുടുംബക്കാരുതന്നെയാണു് സാധാരണ വഹിക്കുക. വയോജ്യേഷ്ഠാധികാരം അംഗീകരിക്കുന്നതാണു് ദായക്രമം. ഗ്രാമത്തലവൻ മരിക്കുമ്പോൾ അയാളുടെ മൂത്തപുത്രനോ പുത്രന്മാരില്ലെങ്കിൽ മരിച്ചയാളിൻെറ നേരെ അനുജനോ ആണു് പിൻതുടച്ചാവകാശി. സമൂഹത്തിലെ പ്രമാണികളാണു് ഇക്കാര്യം അ

* Territorial Arrangement, Traditions and Village Organisation in Car Nicobar Island by N. K. Syam Chaudhuri—Bulletin of the Department of Anthropology: Vol. IV, No. 1, Jan. 1955.

വസാനമായി നിശ്ചയിക്കുന്നതു്. അവകാശിയായിത്തീരുന്ന ആരം ഉത്തരവാദിത്വങ്ങരം നിർവ്വഹിക്കുവാൻ ശേഷിയുള്ളവനും ജനസമ്മതനുമായിരിക്കണമെന്നു നിർബ്ബന്ധമുണ്ടു്. ഇങ്ങനെയുള്ള ഒരു വ്യക്തി മക്കളിലോ സഹോദരന്മാരിലോ കാണാതിരുന്നാൽ അകന്ന ചാർച്ചക്കാരെ അതിനായി നിശ്ചയിക്കും. 1950-ൽ ചൗറയിലെ നായകനായിരുന്ന ഏകുസി (Ekusi) എന്നയാരം മരിച്ചപ്പോരം അയാളുടെ മൂത്തമകൻ ടച്ചോയി(Tachoi)യാണു് പിന്തുടന്നതു്. 1956-ൽ ടച്ചോയി മരിച്ചു. പിന്തുടച്ച്യ്ക്കു് യോഗ്യതയുള്ള മക്കളാരും അയാരംക്കുണ്ടായിരുന്നില്ല. അതിനാൽ അയാളുടെ മച്ചുനനായ ലോക്ലൗൽ (Lokloul) ആ പദവിയിൽ പ്രവേശിച്ചു. അയാളാണു് ഇപ്പോഴത്തെ നേതാവു്. അയാരംക്കുശേഷം മൂത്തപുത്രൻ അസാററ് കുവോ (Asat-kuo ആയിരിക്കാം പിന്തുടരുക. അഡ്മിനിസ്ട്രേഷൻ ഈ ഏപ്പാടു് അംഗീകരിച്ചിട്ടുണ്ടു്. ചൗറയിൽ സ്ത്രീകളെ ഈ പാരമ്പര്യപദവിക്കു് അർഹരാക്കിയിട്ടില്ല.

എന്തെങ്കിലും വിവാദവിഷയം വിധിക്കായി സമപ്പിച്ചാൽ ദ്വീപിലെ പൊതുനേതാവു് എല്ലാ ഗ്രാമത്തലവന്മാരെയും വിവരം അറിയിച്ചു് തന്റെ വീട്ടിൽ സമ്മേളിക്കുവാൻ ആവശ്യപ്പെടുന്നതായിരിക്കും. നേതാവും പതിനഞ്ചു ഗ്രാമപ്രതിനിധികളും ഉരംപ്പെടുന്ന പൊതുസമിതിയാണു്—ഇതിനു് 'കാൻയു യു' (Kanyu u) എന്നാണു പറയുന്നതു്—കേന്ദ്രാധികാരസ്ഥാനം. സമ്മേളനത്തിൽ വാദിയും പ്രതിയും സന്നിഹിതരാകണം. രണ്ടുകൂട്ടരുടെയും മൊഴിയെടുത്തശേഷം, സമിതിയംഗങ്ങരം പരസ്പരം ആലോചിച്ചു് തീരുമാനമെടുക്കും. നിസ്സാരകാര്യങ്ങരം അവർ ചച്ച് ചെയ്യുന്ന പതിവില്ല. അങ്ങനെയുള്ളവ ഗ്രാമത്തലവന്മാരുടെമുമ്പിൽ കൊണ്ടുചെല്ലുവാനാണു പറയുക. കേസുവിസ്താരത്തിനു ഫീസായി കുററവാളിയെന്നു വിധിക്കപ്പെടുന്ന ആരം ഒരു പന്നിയെയെങ്കിലും കൊന്നു് അതിന്റെ ഇറച്ചി നേതാവിനും സമിതിയംഗങ്ങരംക്കും വിതരണംചെയ്യണമെന്നാണു് ആചാരം. പഴയകാലത്തു് വിവാദത്തിലേപ്പെടുന്നവർ, മല്ലയുദ്ധംനടത്തി കാര്യമൊതുക്കുകയായിരു

ന്നത്രേ പതിവ്. അതിൽ ജയിക്കുന്നവർക്കനുകൂലമായിരിക്കും തീർപ്പ്.[1] കുററത്തിൻെറ ഗൗരവമനുസരിച്ച് തരംതിരിച്ച വ്യവസ്ഥചെയ്തിട്ടുള്ള ശിക്ഷാക്രമങ്ങളില്ല. സമിതിയുടെ വിധി എല്ലാവരും അപ്പാടെ അംഗീകരിക്കുന്നു. മരണശിക്ഷ നല്കാൻ പണ്ട് ഈ സമിതിക്ക് അധികാരമുണ്ടായിരുന്നെന്നാണ് അറിവ്. ഇവരുടെ വിധിയനുസരിച്ച് ആയിരുന്നു ദുർജ്ജനസംഹാരങ്ങൾ (Devil murder) നടത്തിയിരുന്നത്. ഈ അവസരങ്ങളിൽ ചർച്ചകൾ അത്യന്തം രഹസ്യമായിട്ടാണു നടത്തുക. ഇന്ന് ഈ ശിക്ഷാവിധികൾ നിശ്ശേഷം തടയാൻ പരിശ്രമിക്കുന്നുണ്ട്. എന്നാലും അടുത്തകാലത്ത് ചൗറയിലും ഗ്രേററ് നിക്കോബറിലെ കനാല (Kanala) യിലും ഇതു നടന്നിട്ടുണ്ടെന്നാണ് അറിവ്.[2]

കേസുവിസ്താരരീതിക്ക് ഒരുദാഹരണം ഇവിടെ കാണിച്ചുകൊണ്ട് ഈ വിവരണം സമാപിപ്പിക്കാം. എൽഹീററ് (Elheat) എന്ന ഗ്രാമത്തിലെ നിവാസിയായ പരാവിൻ (Parawin) കച്ചാലിലെ കപ്പാംഗാഗ്രാമത്തിൽ വള്ളം പണിയാനായി ഒരു മാസത്തോളം നാടു വിട്ടു താമസിക്കേണ്ടിവന്നു. ഈ കാലത്ത് അയാളുടെ ഭാര്യയായ സിലോക്കി (Siloke) തനിച്ചാണു കഴിയേണ്ടിവന്നത്. അവളുടെ യൗവനവും സൗന്ദര്യവും കണ്ട് അവളിൽ ആകൃഷ്ടനായി, അവിവാഹിതൻ ടാമുയിയാ (Tamuyia). ഇയ്യാൾ ഗ്രാമത്തലവൻെറ പുത്രനായിരുന്നു. ഏകാകിനിയായി താമസിച്ചിരുന്ന സിലോക്കിയെ മിക്കവാറും എല്ലാ രാത്രികളിലും ടാമുയിയാ സന്ദർശിക്കാൻ തുടങ്ങി. അവളെ തൻെറ കാമാർത്തിക്കു വിധേയയാക്കുവാൻ നിരന്തരം ശ്രമിച്ചു. അവൾ ആവുന്നത്ര എതിർത്തുനോക്കിയെങ്കിലും ഒടുവിൽ കാമകിങ്കരനു വിധേയയാകുവാൻ നിർബ്ബന്ധിതയായി. ഇതു പല രാത്രികളിൽ നടന്നു. തൻെറ ഭർത്താവു മടങ്ങിയെത്തുന്നതുവരെ അവൾ സഹിച്ചിരുന്നു. അയാൾ തിരിച്ചെത്തിയപ്പോൾ സിലോക്കി നടന്നതൊക്കെ ഭർത്താവിനെ ധരി

1 Census of India 1931, Vol. II, Part I, p. 70.

2 Some Aspects of the Judicial System in Chowra Island by P. Ganguly A. Pal—Folklore Vol II, No 3, 1961.

പ്പിച്ചു. രോഷാകുലനായിത്തീന്ന പരാവിൻ തന്റെ അമഷം പ്രകടിപ്പിച്ചതു്, സമൂഹസമിതിയോടു പരാതിബോധിപ്പിച്ചാണു്. നേതാവു് സമിതി വിളിച്ചുകൂട്ടി, വാദിയുടെയും പ്രതിയുടെയും മൊഴിയെടുത്തു. ടാമുയിയ, കുററം സമ്മതിച്ചു. എന്തു ശിക്ഷയാണു് കുററവാളിക്കു കൊടുക്കേണ്ടതെന്നു ബോധിപ്പിക്കുവാൻ പരാതിക്കാരനോടു് ആവശ്യപ്പെട്ടു. തന്റെ ഭാര്യയുടെ പാതിവ്രത്യം ഭംഗപ്പെടുത്തിയതിനു് പരിഹാരമായി, അവളെ കല്യാണംകഴിച്ച അവസരത്തിൽ വധുവിന്റെ പിതാവിനു കൊടുത്ത പാരിതോഷികത്തോളം നഷ്ടപരിഹാരം കിട്ടേണ്ടതാണെന്നാണു് അയാൾ ആവശ്യപ്പെട്ടതു്. ഇതു ന്യായമായ അവകാശമായി സമിതി വിധിക്കുകയുണ്ടായി. പ്രതിയായ തന്റെ മകനുവേണ്ടി പിതാവു് മൂന്നു പന്നി, ഇരുപത്തിനാലു ഗജം തുണി, ഒരു വാഴക്കുല എന്നിവ കൊടുത്തു. കൂടാതെ സമിതിയുടെ ഫീസായി ഒരു പന്നിയുടെ ഇറച്ചി അംഗങ്ങൾക്കു് എത്തിച്ചു. അങ്ങനെ കേസു് തീൎന്നു.

8

# ശരീരപ്രകൃതിയും സ്വഭാവസവിശേഷതകളും

നിക്കോബാറികളെക്കുറിച്ച് സമഗ്രമായ ബോധം സമ്പാദിക്കുവാൻ—പ്രത്യേകിച്ച് അവരെ നേരിട്ടു കാണുവാൻ സൗകര്യമുണ്ടാകാത്തവർക്ക്—ഉപകരിക്കുന്നതിന് അവരുടെ ആകാരസവിശേഷതകളെപ്പററിയും മററും സൂചിപ്പിക്കുന്നതു നന്നായിരിക്കുമല്ലോ. ഇക്കാര്യത്തിൽ വളരെ ഏറെ വിവരങ്ങൾ ശാസ്ത്രീയമായി സമ്പാദിച്ചിട്ടുള്ള വ്യക്തി ഈ. എച്ച്. മാൻ (E. H. Man) ആണെന്നു പറയാം. ആ വിവരങ്ങൾ ഏതാണ്ട് എഴുപത്തഞ്ചുകൊല്ലത്തെ പഴക്കമുള്ളവയാണെങ്കിലും സാരമായ വ്യത്യാസങ്ങൾ കൂടാതെ ഇന്നും പ്രയോജനപ്രദമായിരിക്കുന്നുണ്ട്. അദ്ദേഹം നൂററിയൻപത്ു് നിക്കോബാറികളുടെ ആകാരസവിശേഷതകളെ സംബന്ധിക്കുന്ന വസ്തുതകളാണ് സമാഹരിച്ചിട്ടുള്ളതു്. അവയുടെ ശരാശരിയാണ് ഇവിടെ കൊടുക്കുന്ന വിവരങ്ങൾ.

| | ഉയരം | ഇരിക്കുമ്പോഴുള്ള പൊക്കം | പാദം | നെഞ്ച് | തൂക്കം |
|---|---|---|---|---|---|
| പുരുഷൻ | $63\frac{3}{4}''$ | $33\frac{1}{2}''$ | $9\frac{1}{2}''$ | 34 | 136 |
| സ്ത്രീ | $60''$ | $31\frac{1}{2}''$ | $8\frac{3}{4}''$ | ... | 118 |

ശിരസ്സ് വടിവൊത്ത രൂപം പ്രാപിക്കുന്നു. ചുണ്ടിനു പ്രത്യേകത പറയാനില്ല. ചെവികൾ സാമാന്യവലിപ്പമേയുള്ളു. മൂക്ക് വലുതും പരന്നതുമാണ്. താടിയെല്ലുകൾ സ്പഷ്ടമായി മുന്തിയിരിക്കും. പൊതുവേ മുഖം അല്പം പരന്നതും വായ് വലുതും ആണ്. ആകപ്പാടെ ആകാരത്തിന് അധികം അഴകുണ്ടെന്നു പറഞ്ഞുകൂടാ. ചതുരാകൃതിയാണ്, അരക്കെട്ടിന് ഒററനോട്ടത്തിൽ തോന്നുക. പുറത്തിന് ഒരു

കൊച്ചു വളവുണ്ട്. കാല്ല് സാമാന്യത്തിലധികം പുഷ്ടി പ്രാപിക്കുന്നു. പാദം നീണ്ടതത്രേ. മോണയിൽനിന്ന് പല്ല് അല്പം ഉന്തിയിട്ടുണ്ടെന്നു തോന്നും. പല്ലിന്ന് നല്ല ബലമുണ്ട്. അടയ്ക്കാ ചവയ്ക്കുന്ന സ്വഭാവംകൊണ്ട് നിറഭേദം സംഭവിക്കുന്നു. അമ്പതോളം വയസ്സെത്തുമ്പോഴേ മുതൽ പല്ല് അയഞ്ഞുതുടങ്ങും. മഞ്ഞ കലൎന്ന തവിട്ടുനിറമെന്നോ, ചുവപ്പു ഛായയേറിയ തവിട്ടുനിറമെന്നോ പറയാം ചൎമ്മത്തിന്ന്. നല്ല മാൎദ്ദവവും ഉണ്ടതിന്ന്. നല്ലതുപോലെ വിയൎക്കുകയും ചെയ്യും. അവരവരുടേതായ പ്രത്യേക ഗന്ധംകൊണ്ട് ഓരോ ദ്വീപിലേയും ആളുകളെ തിരിച്ചറിയാമെന്ന് ചിലർ അവകാശവാദംനടത്താറുണ്ട്. എന്നാൽ അഴുക്കും വിയൎപ്പും കളഞ്ഞ ശരീരത്തിൽനിന്ന് എന്തെങ്കിലും വിശേഷാലുള്ള ഗന്ധം വമിക്കുന്നുണ്ടോയെന്ന് സംശയമാണ്. നടക്കുന്നത് അയവില്ലാത്ത വിധത്തിലാണെന്നേ തോന്നൂ. എന്നാൽ തെങ്ങുകയററത്തിന്നു ചുറുചുറുക്ക് അവർ കാട്ടാറുണ്ട്. പ്രാധാന്യമുള്ളതെന്നു കരുതുന്ന കാൎയ്യങ്ങൾ താല്പൎയ്യത്തോടെ ചെയ്തുതീൎക്കുന്നതാണ് അവരുടെ പതിവ്. ദൈനംദിനകൃത്യങ്ങൾ ക്രമമനുസരിച്ചു നടത്തുന്ന സ്വഭാവമാണുള്ളത്. ആണും പെണ്ണും ചെയ്യുന്ന ജോലികൾക്ക് നിശ്ചിതമായ വ്യവസ്ഥയുണ്ട്. വള്ളം തുഴയാൻ വൈദഗ്ദ്ധ്യമുണ്ടെങ്കിലും നീന്താൻ നല്ല മിടുക്കില്ല. എങ്കിലും വെള്ളത്തിൽ വീണാൽ രക്ഷപ്പെടാനുള്ള വഴി അവൎക്കറിവുണ്ട്. മീൻപിടിക്കുന്നതു് സാധാരണമാണ്. ചൂണ്ടയിട്ടും കുന്തമെറിഞ്ഞുമാണ് അതു സാധിക്കുന്നതു്. അധികനേരം തുടൎച്ചയായി എന്തെങ്കിലും ചെയ്യുന്നതു ഇഷ്ടപ്പെടാറില്ല. ഭാരം ചുമക്കുമ്പോൾ ഇടയ്ക്കിടെ ഇറക്കി വിശ്രമിച്ചേ ലക്ഷ്യസ്ഥാനത്തിലെത്തിക്കൂ. ആണും പെണ്ണും ഒന്നിച്ചു പണിചെയ്യുവാൻ കൂടുതൽ താല്പൎയ്യമാണ്. എന്നാൽ സ്ത്രീകൾ കുടിവിട്ട് വളരെ ദൂരെ പോകാറില്ല.

നിക്കോബാറികളിൽ ചുരുണ്ടതിലേറെ നീണ്ട മുടിയാണു കാണുന്നതു്. അതു് ഇരുപത്തിയഞ്ചിഞ്ചുവരെ വളരും വെട്ടാതെ വിട്ടാൽ. കറുപ്പേറിയ ചെമ്പൻനിറമാണെങ്കിലും വെളിച്ചെണ്ണ പുരട്ടുമ്പോൾ നല്ല കറുപ്പുതോന്നും. ശരീ

രത്തിൽ അധികം രോമമില്ല. മുടി പററെ വെട്ടിയാൽ ബ്രഷ്പോലെ നില്ക്കുന്നതു കാണാം. താടി വളത്താറില്ല. നര പ്രത്യക്ഷപ്പെടുന്നതു് സാധാരണമായി അമ്പതിനുശേഷമേയുള്ളു. സ്ത്രീകൾ മുടി വളത്തുന്നതു് അപൂർവ്വമാണു്. എന്നാൽ പരിഷ്കാരികൾ ഇന്നു കഴുത്തുവരെ വെട്ടിയിട്ടോ, പിന്നിലേക്കു പകുത്തു പിന്നിയോ മുടി വളത്തുന്നുണ്ടു്.

സമ്പൽസമൃദ്ധിയുള്ള ഒരു നാട്ടിൽ നിത്യജീവിതം നയിക്കുന്ന നിക്കോബാറികൾക്കു് അത്യധ്വാനത്തിന്റെ ആവശ്യമില്ലെന്നു പറയാം. പ്രകൃതിയുടെ ദയാദാക്ഷിണ്യങ്ങൾ കാരണം ലോഭമില്ലാതെ സിദ്ധിക്കുന്ന വിഭവങ്ങൾ വേണ്ടുവോളം അനുഭവിച്ചു് ലളിതവും ആയാസരഹിതവുമായ ജീവിതം നയിക്കുന്നതിനാണു് അവർക്കു താല്പര്യം. അവരെക്കാൾ പരിഷ്കാരികളെന്നഭിമാനിക്കാറുള്ള ആളുകൾ ബോധപൂർവ്വം വേല ഒഴിവാക്കുവാൻ ശ്രമിക്കുന്ന രീതി ഇവർ അഭ്യസിച്ചിട്ടില്ല. നേരമ്പോക്കു പറഞ്ഞും നർമ്മഭാഷണം ആസ്വദിച്ചും ആണു് അവർ വേലചെയ്യുന്നതു്. മുഷിവു് ഉണ്ടാക്കുന്ന വേലകൾ ഇഷ്ടമല്ല. ചങ്ങാതിമാരെക്കൂടാതെ നിക്കോബാറികൾ കഠിനങ്ങളായ അദ്ധ്വാനത്തിനു് ഒരുമ്പെടാറു പതിവില്ല. കാലാവസ്ഥയും സാമൂഹ്യവ്യവസ്ഥയും ഈ മനോഭാവം അവരിൽ വരുത്തിയതിൽ സാരമായ പങ്കുണ്ടെന്നു പറയാം.*

കുട്ടിക്കാലംതൊട്ടു് തെങ്ങുകയററം ശീലിക്കാറുള്ളതിനാൽ കാലിനു് ശക്തിയും വലിപ്പവും വരുന്നതു് സ്വാഭാവികമാണല്ലോ. ചുമടു് തലയിലേററിക്കൊണ്ടു പോകുന്ന ശീലം അവർക്കില്ല. ബലമുള്ള കമ്പിന്റെ രണ്ടററത്തു തൂക്കി തോളിലാണു് ഭാരം കൊണ്ടുപോകുന്നതു്. സാമാന്യം നല്ല ഭാരമുള്ള ചുമടുവഹിക്കാൻ കെല്പുണ്ടു്. ഒരു പുരുഷൻ 1—1½ ഹൻഡ്രഡ്‌വെയിററ് വരെയും സ്ത്രീ അതിൽ ⅔ വരെയും ശരാശരി ഭാരമെടുക്കും. പുരുഷന്റെ ഒത്തചുമടു്, അറുപതു പൊതിക്കാത്ത തേങ്ങയോ എണ്പതു പൊതിച്ച തേങ്ങയോ ആണെന്നു പറയാം. ദീർഘദൂരം കാൽനടയായിപ്പോകാൻ

* In the Nicobar Islands by George Whitehead (1924) p. 54

താല്പര്യം കുറയും. ഓട്ടത്തിന്ന മിടുക്ക പോരാ. ചാട്ടത്തിന്റെ നിലയും അതുതന്നെ. എന്നാൽ വടംവലിയും ഗുസ്തിയും അവക്ക് പ്രിയമുള്ള കായികവിനോദങ്ങളാണ്. ശരീരത്തിൽ പൊതുവേയും ഭുജത്തിൽ പ്രത്യേകിച്ചും മാംസപേശികൾക്കുള്ള പുഷ്ടിയാണ് ഇതിന്നാധാരം.

കാഴ്ചശക്തിയും ശ്രവണശേഷിയും യൂറോപ്യന്മാരുമായി താരതമ്യപ്പെടുത്തിയാൽ മെച്ചമാണെങ്കിലും ആൻഡമാനിലെ ആദിവാസികളുടെ ഒപ്പമെത്തിയിട്ടില്ലാ എന്നാണ് മാനിന്റെ അഭിപ്രായം. സൂക്ഷ്മമായ ഘ്രാണശേഷിയുണ്ട്. രുചിച്ചറിയാനുള്ള കഴിവ് പിന്നാക്കംതന്നെ. അടയ്ക്കാ ചവയ്ക്കുന്നതിനാൽ വായിലെ തൊലി മരവിക്കുന്നതു് സാധാരണമാണ്. വെയിൽ നേരിട്ട് ഏല്ക്കുന്നതു് ഒഴിവാക്കാൻ ഇവർ പ്രത്യേകം ശ്രദ്ധിക്കുന്നു. മിക്കവാറും രാത്രികാലങ്ങളിൽ സംഘംചേൎന്ന് ആടിപ്പാടി മേളിക്കാനോ മീൻപിടിക്കാനോ അവർ കൗതുകം കാണിക്കാറുണ്ട്. അതിനാൽ പകൽ കൂടുതലും കുംഭകൎണ്ണസേവതന്നെ. വിശപ്പു സഹിക്കാനുള്ള ക്ഷമയില്ല. വേണ്ടപ്പോഴൊക്കെ എന്തെങ്കിലും തിന്നും. മുറുക്കിനും പുകവലിക്കും എപ്പോഴും ഉത്സാഹംതന്നെ.

ആയുർദൈൎഘ്യത്തിൽ നിക്കോബാറികൾ മററു് ആദിമ ജനവൎഗ്ഗങ്ങളെക്കാൾ അനുഗൃഹീതരാണെന്നാണ് മാനിന്റെ സ്ഥിതിവിവരങ്ങൾ കാണിക്കുന്നതു്. അതു് ഇന്നും ശരിയാണുതാനും. തുറസ്സായ സ്ഥലങ്ങളിലുള്ള ജീവിതരീതി, മെച്ചപ്പെട്ട ആവാസകേന്ദ്രങ്ങൾ, ആവശ്യത്തിനുതകുന്ന സമ്പൂൎണ്ണാഹാരം, മനോവിഷമങ്ങൾക്ക് വഴിനല്കാത്ത സാമൂഹ്യബന്ധങ്ങൾ, ആകാംക്ഷയില്ലാത്ത ജീവിതം, എന്നിങ്ങനെ പലതും ഇതിന്ന് കാരണമായി പറയാവുന്നതാണ്. പരിഷ്കാരവുമായുണ്ടായ സമ്പൎക്കംമൂലം ചില സാംക്രമികരോഗങ്ങൾ ഇവരിൽ ഇന്നു കുടിയുറപ്പിച്ചിട്ടുണ്ട്. അന്ധവിശ്വാസങ്ങൾ അടിയറപറഞ്ഞുതുടങ്ങിയിട്ടുള്ളതിനാൽ രോഗങ്ങളോടുള്ള മനോഭാവത്തിന്ന് അതിവേഗത്തിൽ മാററം ഉണ്ടാകുമെന്നു തീൎച്ചതന്നെ. വൃദ്ധജനങ്ങളോടു സ്നേഹവും സഹാനുഭൂതിയും ബഹുമാനവും അവൎക്കുണ്ട്.

ത്തങ്ങൾ അന്യർക്ക് ഭാരമാണെന്നുള്ള തോന്നൽ, വൃദ്ധരിൽ വരുത്താതിരിക്കുന്നതിൽ സാമൂഹ്യമര്യാദകൾക്ക് പ്രധാനമായ പങ്കുണ്ടെന്നു പ്രത്യേകം പറയട്ടെ.

എടുത്തുകാണിക്കേണ്ട ഒരു സവിശേഷത നിക്കോബാറികളുടെ നേരും നെറിയും ലളിതജീവിതവും ആണ്. ഒരു സമൂഹമനോഭാവമെന്ന തോതിൽ ഈ ഗുണങ്ങൾ രൂഢമൂലമാകുവാൻ ഇടവന്നിരിക്കുന്നതു്, തലമുറ തലമുറയായി വളന്നിട്ടുള്ള ആചാരമര്യാദകളും ജീവിതചര്യകളുംകൊണ്ടാണെന്നു പറയാം. ആദ്യകാലംമുതൽ അന്യജനങ്ങളുമായുള്ള സമ്പക്കമുണ്ടായിട്ടും ധനമോഹവും സ്വാത്ഥതാല്പര്യങ്ങളും അവരുടെ ജീവിതത്തിൽ വേരുപിടിച്ചിട്ടില്ല. സത്യവും നന്മയും അടിസ്ഥാനമാക്കി ജീവിക്കുന്നതുകൊണ്ടു് ആപത്തൊന്നുമുണ്ടാകാനില്ലെന്നാണു് അവരുടെ സാധാരണ മനോഭാവം. ദീഘകാലം അവരുടെയിടയിൽ ജീവിക്കാനിടവന്നിട്ടുള്ളവർ ആരും അവർ വഴക്കാളികളും കുററവാസനയുള്ളവരും ആണെന്നു പറഞ്ഞിട്ടില്ല. കപ്പൽച്ചേതംമൂലം അവരുടെ ദ്വീപുകളിൽ അഭയം തേടിയിട്ടുള്ള ഹതഭാഗ്യരായ നാവികന്മാരോടു് സ്നേഹവും സൗമനസ്യവും മാത്രമേ അവർ കാണിച്ചിട്ടുള്ളു. ബോധപൂവ്വമുള്ള പ്രചോദനങ്ങളാലാണു് അവർ നേരും നെറിയും ഉള്ളവരായിത്തീന്നിട്ടുള്ളതെന്നു കരുതാൻ നിവൃത്തിയില്ല. താരതമ്യവിവേചനംകൊണ്ടു് തെററും ശരിയും തിരിച്ചറിഞ്ഞു് ശരിയെയാണു് സ്വീകരിക്കേണ്ടതെന്നു് ഉറപ്പുവന്നതുകൊണ്ടോ, നന്മചെയ്യുന്നതാണു് പരലോകത്തിലേക്കു പ്രയോജനമെന്നു വിശ്വസിക്കുന്നതുകൊണ്ടോ ഒന്നുമല്ല, ഈ നല്ല സ്വഭാവം അവക്കു വന്നുചേന്നതു്. ഇങ്ങനെയുള്ള സൽഗുണങ്ങളെ പ്രോത്സാഹിപ്പിക്കുന്നതിനു് അവക്കു് വിശേഷവിധിയായി പ്രവത്തനങ്ങളൊന്നുമില്ലതാനും. എന്നിരുന്നാലും സാമൂഹ്യസദാചാരത്തെയും സൽപ്രവൃത്തികളുടെ മഹത്വത്തെയും പററി അതിവിപുലമായി പ്രചരണം നടത്തുന്ന ജനവഗ്ഗങ്ങൾക്കു് ഇരുപതാംനൂററാണ്ടിലും നേടാൻ സാധിച്ചിട്ടില്ലാത്ത പ്രശംസനീയമായ ഒരു ജീവിതനിലവാരം, പ്രത്യേക ഉപാധികളെയൊന്നും ആശ്രയിക്കാതെ, നിക്കോബാറി

കാം കരുപ്പിടിച്ചിട്ടുള്ളതു് എങ്ങനെയെന്നു് പഠിക്കുന്നതു് അത്യന്തം പ്രയോജനപ്രദമായിരിക്കും. മനോവ്യഥയോ ഭാവിയെപ്പററിയുള്ള കടുത്ത ആശങ്കകളോ കൂടാതെ ജീവിതം നയിക്കുവാൻ ഇവക്കു സാധിക്കുന്നതെന്തുകൊണ്ടാണു്? അത്യാഗ്രഹവും മത്സരവും സ്വാർത്ഥതാല്പര്യങ്ങളും ജീവിതവിജയത്തിനു് ഒഴിച്ചുകൂടാനാവാത്ത ഉപാധികളെന്നു തോന്നും ആധുനികപരിഷ്കാരത്തിൻെറ പതാക വഹിക്കുന്ന പല ജനസമൂഹങ്ങളുടേയും പോക്കു കാണുമ്പോാം. ഇത്തരക്കാരുമായുള്ള സമ്പക്കത്താൽ നിക്കോബാറികാംക്കുണ്ടാകുന്ന നഷ്ടമെന്തായിരിക്കുമെന്നു് ഭാവിയേ ഉത്തരം പറയൂ. നാണയത്തിൻെറ ഉപയോഗം മൃതദേഹത്തോടുകൂടി ശവക്കുഴിയിൽ മൂടാനാണെന്നു് പണ്ടു വിശ്വസിച്ചിരുന്ന ഇവരുടെ പിൻമുറക്കാർ പണത്തിൻെറ മായാശക്തിക്കു് ക്രമേണ വിധേയരായി വരികയാണു്.

നിക്കോബാറികളുടെ സമൂഹജീവിതത്തിൽ ഇനിമേൽ വിപ്ലവകരമായ മാററം വരുത്തുന്ന ഘടകങ്ങാം നാണയവും മതവും മരുന്നുഗുളികയും ആയിരിക്കും. ഇവ മൂന്നുമാണു് അവരുടെ സമൂഹത്തെ രൂപാന്തരപ്പെടുത്തുന്ന പ്രേരണാശക്തികളുടെ പ്രതീകങ്ങാം. നാണയത്തിൻെറ രംഗപ്രവേശം തലമുറതലമുറയായി നടന്നുവരുന്ന മാററക്കച്ചവടവ്യവസ്ഥിതിയെ പാടേ മാററിമറിക്കും. ആവശ്യത്തിനുവേണ്ടുന്ന സാധനങ്ങാംക്കു പ്രാധാന്യം കല്പിക്കപ്പെടുന്ന പ്രവത്തനമാണല്ലോ മാററക്കച്ചവടം. ലാഭത്തെക്കാളേറെ സമൂഹത്തിൻെറ ആവശ്യങ്ങാംക്കാണു് ഇതിൽ പ്രാധാന്യം. 'ആവശ്യം' വഴിമാറിക്കൊടുത്തു് 'ലാഭം' കുടിയുറപ്പിക്കുവാൻ പണത്തിൻെറ വരവു വഴിതെളിക്കും. സമൂഹബന്ധങ്ങളെ കെട്ടിയുറപ്പിക്കുന്നതിൽ അത്യന്തം പ്രധാനപ്പെട്ട പങ്കുവഹിക്കുന്ന വിശ്വാസങ്ങളും ആചാരങ്ങളും മതപരിവത്തനത്തോടുകൂടി നിഷ്കാസിതമാകും. ജനങ്ങളുടെ അന്ധവിശ്വാസങ്ങളെ ആശ്രയിച്ചു സമൂഹത്തിൽ മൂലക്കല്ലായി നില്ക്കുന്ന മന്ത്രവാദിവൈദ്യനെ മരുന്നുഗുളിക സ്ഥാനഭ്രഷ്ടനാക്കും. ഇതൊക്കെ ആദിമസമൂഹത്തെ പിടിച്ചുകലുക്കുന്ന ശക്തികളായി ഇന്നു പ്രവത്തിച്ചുതുടങ്ങിയിട്ടുണ്ടു്.

വ്യാജപ്രവൎത്തനത്തിനുള്ള പ്രവണത നിക്കോബാറി കളിൽ അത്യന്തം അപൂൎവ്വമായിട്ടേ പ്രകടമാകാറുള്ളു. മോഷ ണംനടത്തുന്നവൻ തന്റെ കൃത്യം എപ്പോഴെങ്കിലും പുറ ത്തുപറയും. കുററാരോപണമുണ്ടായാൽ തെററുകാർ അതു സമ്മതിക്കുന്നതിനു മടിയും കാണിക്കുകയില്ല. ഇന്നും അ ധികമൊന്നും മാറിയിട്ടില്ലാത്ത ചൗറയിലെ ടാഹിയാലാ (Tahiala) ഗ്രാമത്തിലെ സിയ്യാലുലു (Seialulu) എന്നയാറം ചെയ്ത ഒരു മോഷണക്കുററം ഉദാഹരണത്തിനായി ഇവിടെ പറയട്ടെ. കോയ് (Koy) എന്നയാറം തന്റെ ഒരു പന്നിയെ കാണാതായിരിക്കുന്നു എന്ന് ദ്വീപിലെ നേതാവിനോടു പരാതിപ്പെട്ടു. അതിനു തലേന്നാറം വൈകുന്നേരം ഗ്രാമ ത്തിലെ സിയ്യാലുലു എന്നയാറം ഈ പന്നിയെ തേങ്ങാ ക്കൊത്തു കൊടുത്തുകൊടുത്ത് അയാളുടെ താമസസ്ഥല ത്തേക്ക് ആകൎഷിച്ചു കൊണ്ടുപോയതാണ്. ഒരു പന്നി യെ അയാറം കൊല്ലുന്നതും ഇറച്ചി ഒരുക്കുന്നതും അന്നു രണ്ടു പേർ കണ്ടു. എന്നാൽ അതിൽ വിശേഷവിധിയായി അവ ൎക്ക് അന്ന് ഒന്നും തോന്നിയില്ല. എന്നാൽ പരാതിയെപ്പ ററി കേട്ടപ്പോറം അവൎക്ക് സിയ്യാലുലുവിന്റെ പെരുമാ ററത്തെപ്പററി സംശയംതോന്നി. അക്കാര്യം അവർ നേതാ വിനെ യഥാകാലം അറിയിക്കുകയുംചെയ്തു. നേതാവു ദ്വീ പിലെ സമിതി വിളിച്ചുകൂട്ടി, സങ്കടക്കാരനായ കോയി യേയും സംശയിക്കപ്പെട്ട സിയ്യാലുലുവിനെയും സാക്ഷി കളേയും വിസ്തരിച്ചു. സിയ്യാലുലു ആദ്യം കുററം നിഷേ ധിച്ചെങ്കിലും ഒടുവിൽ അതു് ഏററു. പ്രതിയുടെ പ്രവൃത്തി അത്യന്തം ആക്ഷേപാൎഹമാണെന്നും, കുററംചെയ്യുക മാത്രമ ല്ല, സത്യം മറച്ചുപിടിക്കാൻ ശ്രമിച്ചു സമിതിയെ തെററാ യ തീരുമാനമെടുക്കാൻ പ്രേരിപ്പിക്കുകയും ചെയ്തിരിക്കുന്നു എന്നും അവർ പ്രസ്താവിച്ചു. ഇത്തരം പെരുമാററത്തെ നി രുത്സാഹപ്പെടുത്തത്തക്കവിധം മാതൃകാപരമായ ശിക്ഷ നല്കേണ്ടതാണെന്നാണ് അവർ വിധിച്ചതു്. അതനുസരി ച്ചു ദ്വീപിലെ നേതാവിന്റെ വീടിനു സമീപം ഒരു നല്ല കൂടു പണിതീൎത്തു കുററക്കാരനെ അതിൽ രണ്ടു ദിവസം പാ ൎപ്പിക്കുകയുണ്ടായി. ആ രണ്ടു ദിവസം അയാറംക്കു കൂട്ടിൽ

നിന്നു് ഒരു നിമിഷംപോലും ഇറങ്ങാൻ അനുമതികൊടുത്തില്ല. അയാളെ സൂക്ഷിക്കുവാൻ കാവൽക്കാരനെ ഏർപ്പാടുചെയ്തിരുന്നു. രണ്ടുദിവസം കഴിഞ്ഞു നേതാവിന്റെ വീട്ടിൽ കഠിനമായ വേലയ്ക്കു പത്തു ദിവസത്തേക്കു് അയാളെ നിയോഗിച്ചു. തോട്ടപ്പണി, വിറകുവെട്ടു്, വെള്ളംകോരൽ എന്നിവയാണു് അയാൾ ചെയ്തതു്. അതു തീർന്നപ്പോൾ, ഇത്തരം കുററം മേലിലാവർത്തിച്ചാൽ അസിസ്റ്റൻറു കമ്മീഷണറുടെ മുമ്പിൽ ഹാജരാക്കി കൂടുതൽ കഠിനമായ ശിക്ഷയ്ക്കു വിധേയനാക്കുമെന്ന താക്കീതുകൊടുത്തു വിട്ടയച്ചു.*

നിക്കോബാറികളുടെയിടയിൽ മോഷണം അധികം നടക്കാത്തതിന്റെ കാരണങ്ങൾ പലതാണു്. ഇതു് ഇവരെക്കുറിച്ചു കൂടുതൽ വിവരങ്ങൾ വ്യക്തമാകുമ്പോൾ മനസ്സിലാകുന്നതാണു്. മോഷ്ടിക്കുന്ന മുതൽ എന്തു ചെയ്യുവാനാണു്? അത്തരം സാധനങ്ങൾ അന്യർ സ്വീകരിക്കുവാൻ വിമുഖരാണു്. മോഷണവസ്തു ഒളിച്ചുവയ്ക്കുവാൻ ഇടവുമില്ല. നിക്കോബാറികളുടെ വീടുകളിൽ ഓരോരുത്തക്കു മാത്രമായി പ്രത്യേകം പ്രത്യേകമുള്ള മുറികളുമില്ല. വീട്ടിലുള്ള ഏതൊരാളിന്റെയും എല്ലാക്കാര്യങ്ങളും എല്ലാവരും അറിയാതെ നിവൃത്തിയില്ലതാനും.

കുററാരോപണത്തോടു് നിക്കോബാറികളുടെ മനോഭാവവും ഇവിടെ പ്രസക്തമാണു്. ഇതു സംബന്ധിച്ചു വൈററു്ഹെഡു് നല്കിയിട്ടുള്ള ചില ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കാം. ഒരുദിവസം മൂസ്ഗ്രാമത്തിലെ തലവൻ അനന്തിരവനുമായി വൈററു്ഹെഡിനെ സമീപിച്ചു. അവൻ രണ്ടുതവണ നാളികേരം കട്ടതുകൊണ്ടാണു പിടികൂടിയതു്. കുററം ഏല്ക്കുവാൻ അവൻ മടികാണിച്ചില്ല. ആദ്യത്തെ തവണ അവനെ ശാസിച്ചു വിട്ടയച്ചതാണു്. രണ്ടാമതും മോഷണം ആവർത്തിച്ചപ്പോൾ മൂപ്പന്മാർ അടിശിക്ഷ വിധിച്ചു. എന്നാൽ ഇക്കാര്യം മജിസ്രേട്ടിന്റെ ശ്രദ്ധയിൽ കൊണ്ടുവരുവാൻ അവർ താല്പര്യം കാണിച്ചില്ല. ''അങ്ങനെ ചെയ്തു് അവനെ കുററവാളിയാക്കുവാൻ ഞങ്ങൾക്കു്

* Some Aspects of the Judicial System in Chowra Island by P. Ganguly & A. Pal—Folklore, Vol. II, No.1, 1961.

ആശയില്ല.''—എന്നാണു പ്രായംചെന്ന ഒരാറം അഭിപ്രായപ്പെട്ടതു്. നിരന്തരശിക്ഷകൊണ്ടു മാത്രം ഒരുത്തൻെറ കുററവാസന നിഹനിക്കപ്പെട്ടുമെന്നു് അവക്കു പക്ഷമില്ല. ഗ്രാമദോഷത്തിലൂടെ അത്തരക്കാരെ വീണ്ടെടുക്കുകയാണു് അവരുടെ മുഖ്യമായ പദ്ധതി. ഇങ്ങനെ ചെയ്തശേഷം ആ നാളികേരകള്ളൻ ഒരിക്കലും മോഷണത്തിനു തുനിഞ്ഞിട്ടേയില്ല. അവൻ പശ്ചാത്തപിച്ചെന്നുവേണമല്ലോ കരുതാൻ.

മറെറാരവസരത്തിൽ വൈററ്ഹെഡിനു നേരിട്ടനുഭവപ്പെട്ട ഒരു സംഭവംകൂടി രേഖപ്പെടുത്തട്ടെ. പലപ്പോഴും മോഷണംചെയ്തിട്ടുള്ള ഒരാളെ ഗ്രാമീണർ അദ്ദേഹത്തിൻെറ മുമ്പിൽ കൊണ്ടുചെന്നു. ഹാൻറ് (Hant) എന്നായിരുന്നു അവൻെറ പേർ. ആളുകളുടെയിടയിൽ അവനു സല്പേരുണ്ടായിരുന്നില്ല. അവനെ വിസ്തരിച്ചപ്പോഠം, അവൻ നല്കിയ വിവരങ്ങളൊക്കെ കള്ളമാണെന്നു വൈററ്ഹെഡിനു തോന്നി. അക്കാര്യം അവനോടു തുറന്നു പറഞ്ഞപ്പോഠം അവൻ നല്കിയ മറുപടി ഇതായിരുന്നു: ''ഒരിക്കൽ ഞാൻ ചെയ്ത തെറെറാക്കെ സത്യമായി വിസ്തരിച്ചു തുറന്നു പറഞ്ഞു. ആ കേസിനു് എനിക്കു് അടിശിക്ഷ കിട്ടി. പിന്നൊരിക്കൽ ഇതുപോലെ ഒരു കുററം ഏററപ്പോഠം എന്നെ അവർ നാൻകൗറിയിലെ ശിക്ഷാസങ്കേതത്തിലേക്കു പറഞ്ഞയച്ചു. മൂന്നാമത്തേക്കേസിനും ഞാൻ കള്ളംപറഞ്ഞില്ല. അതിൻെറ ഫലമായി പോർട്ട്ബ്ലെയറിലെ ജയിലിൽ പാക്കേണ്ടിവന്നു. അതുകൊണ്ടു് ഞാൻ കരുതി, ഇനി കള്ളം പറയാൻ സമയമെത്തിയിരിക്കുന്നു എന്നു്.''* കളങ്കം അധികം വ്യാപിച്ചിട്ടില്ലാത്ത ഒരു ആദിവാസിയുടെ മാനസികപ്രപഞ്ചത്തിലേക്കു് ഈ സംഭവം ചൊരിയുന്ന വെളിച്ചം എത്രയാണെന്നു് ഇവിടെ വിവരിക്കേണ്ടതില്ല.

ലൈംഗികബന്ധങ്ങളിൽ കശ്നമായ വ്യവസ്ഥകഠം നിക്കോബാറികഠക്കു് ഉണ്ടെന്നു തീച്ചപറയാവുന്നതല്ല. സമുദായത്തിൽ സ്ത്രീയും പുരുഷനും സമത്വമനുഭവിക്കുന്നു. പരസ്ത്രീഗമനം അസാധാരണമല്ല. ഭാര്യമാരുടെ പെരുമാററ

* In the Nicobar Islands by George Whitehead—p. 211.

ത്തെപ്പററി വലിയ വിശ്വാസമില്ലാത്തതിനാലാണു നാട്ടുവിട്ട ഭർത്താക്കന്മാർ ദീർഘകാലം കഴിയാത്തതെന്നു് ഒരാൾ പ്രസ്താവിച്ചിട്ടുള്ളതിൽ പതിരുണ്ടെന്നു പറഞ്ഞുകൂടാ! മിക്കപ്പോഴും ഭാര്യതന്നെ തന്റെ രഹസ്യവേഴ്ചയുടെ കഥ ഏററുപറയും. ഭർത്താവിനുണ്ടാകുന്ന ക്ഷോഭം അയാൾ പ്രകടമാക്കുന്നതു ഭാര്യയോടു പകപോക്കിയല്ല. അവളെ ദേഹോപദ്രവമേല്പിക്കുകയുമില്ല. മറിച്ചു് ആത്മനിന്ദ നിർവ്വഹിച്ചു സ്വന്തം പ്രതിഷേധം പ്രകടമാക്കുന്നു. ഭർത്താവു് ദുർമ്മാർഗ്ഗിയായാൽ പ്രതിഷേധിക്കുന്ന ഭാര്യമാർ കുറവാണു്. ഭർത്താവു ഭാര്യയോടുള്ള അപ്രിയംകാരണം അന്യസ്ത്രീയുമായി സഹവസിക്കുന്നതു് ഭാര്യ പൊറുക്കുകയില്ല. വെറും 'നേരംപോക്കിൽ' കവിഞ്ഞു് അത്തരം ബന്ധങ്ങൾ വളർത്തിക്കൂടെന്നേയുള്ളു. വിവാഹമോചനം വിഷമമുള്ള കാര്യമല്ല. രണ്ടു കക്ഷികളും സമ്മതിച്ചാൽ അതു് എളുപ്പം നടക്കും—പ്രത്യേകിച്ചു സന്താനങ്ങളില്ലെങ്കിൽ. എന്നാൽ കുട്ടികളുള്ളവർ ഇണപിരിയുന്നതു്, മുതിർന്നവരുടെ തീരുമാനമുണ്ടായ ശേഷമേ, പാടുള്ളു. ക്രിസ്തുമതാനുയായികളുടെയിടയിൽ ഏകപത്നീവ്രതം നിർബ്ബന്ധമായിട്ടുണ്ടു്.

അവഹേളനം നിക്കോബാറികൾ സഹിക്കുകയില്ല. മനഃപൂർവ്വം അപകീർത്തിപ്പെടുത്തുന്നതു് അവർ പൊറുക്കുന്നതുമല്ല. പ്രായംചെന്നവരെ ആക്ഷേപിക്കുന്നതു ഗ്രാമസഭയുടെ മുമ്പിൽ ചർച്ചനടത്താവുന്ന കുററമാണു്. ശിക്ഷ മിക്കപ്പോഴും ഒരു പന്നിയെ കൊടുക്കണമെന്നു വിധിച്ചോ മററു പിഴകൾ ചുമത്തിയോ ആയിരിക്കും. കുററവാളി പന്നിയിറച്ചി എല്ലാവർക്കും എത്തിക്കണം. അതിനോടുകൂടി വാദിയും പ്രതിയും രമ്യതയിലെത്തി എന്നറിയിക്കുന്ന വിവരംകൂടി ഉണ്ടാകും. പാകംചെയ്ത പന്നിയിറച്ചി ഇരുകക്ഷികളും ഒരേ പാളപ്പാത്രത്തിൽനിന്നു കഴിക്കേണ്ടതാണു്. പ്രതിക്കു ശിക്ഷയിൽ എതിരഭിപ്രായം ഉണ്ടായിരുന്നാൽപോലും സമൂഹപ്രതിനിധികളുടെ വിധി അയാൾ ശിരസാ വഹിക്കും. സ്നേഹിതന്മാരോടോ ബന്ധുജനങ്ങളോടോ അമർഷവും അതൃപ്തിയും ഒരാൾക്കുണ്ടായാൽ അതു പ്രകടമാക്കുന്നതു സ്വന്തം സമ്പാദ്യങ്ങൾ നശിപ്പിച്ചോ സ്വശരീര

പീഡ ചെയ്യോ ആണ്. പരേതനായ പിതാവിനെ അവ ഹേളിച്ചതിലുള്ള പ്രതിഷേധം ഒരാം ഒരിക്കൽ പ്രകടമാക്കിയതു്, ശവക്കുഴിയിൽനിന്ന പിതാവിൻെറ അസ്ഥി മാന്തിയെടുത്തു കടലിൽ എറിഞ്ഞാണ്! ഇങ്ങനെ ചെയ്താൽ പരേതൻെറ പ്രേതാത്മാവു തെററുകാരൻെറമേൽ പകപോക്കിക്കൊള്ളുമെന്നാണ വിവക്ഷ. ആത്മരോഷം പ്രകടിപ്പിക്കാൻ സ്വന്തം വിരൽ അരിഞ്ഞുകളയുന്നതും, തെങ്ങും വാഴയും മുറിച്ചിടുന്നതും അസാധാരണമല്ല.

ആൺകുട്ടികരം സാധാരണമായി പ്രായമാകുന്നതു് പതിനാലുവയസ്സിലും, പെൺകുട്ടികരം പതിമൂന്നവയസ്സിലും ആയിരിക്കുമെന്നാണ വയ്പു്. പതിനെട്ടോളമാകുമ്പോരം ആൺകുട്ടിക്കും പതിനേഴെത്തുമ്പോരം പെൺകുട്ടിക്കും പൊക്കം പൂണ്ണമായി എത്തിക്കഴിയും. പൂണ്ണവളച്ച് യഥാക്രമം 22–നം 21–നം ആണെന്നും പറയാം. വാദ്ധക്യം പ്രാപിച്ചവരുടെകൂട്ടത്തിൽ. കൂടുതൽ അവശേഷിക്കാറുള്ളതു് സ്ത്രീകളാണ്. പ്രസവശേഷി പതിനഞ്ചുമുതൽ നാല്പതു വയസ്സുവരെയുണ്ടാകും. കുട്ടികളുടെ എണ്ണം സാധാരണ തീരെ കുറവല്ല. ധാരാളം സന്താനങ്ങളുൽപാദിപ്പിക്കുന്ന അമ്മമാർ അതിൽ അഭിമാനംകൊള്ളാറുണ്ടു്. ആൺകുഞ്ഞുങ്ങളോടു വിശേഷിച്ച പ്രതിപത്തിയൊന്നുമില്ല. എന്നാൽ പെൺകുട്ടികളോടു കൂടുതൽ മമതയുണ്ടുതാനും.

നിക്കോബാറികരം ആഹാരത്തിന മുഖ്യമായി കരുതുന്നതു് നാളികേരവും കൈതച്ചക്കയിൽനിന്നെടുക്കുന്ന ന്നൂറും പന്നിയിറച്ചിയും ആണെന്നു പറയാം. വിശേഷാവസരങ്ങളിലെ അടിയന്തിരങ്ങരംക്കു് ഇവ നിബ്ബന്ധമായിട്ടുണ്ടായിരിക്കും. പച്ചക്കറികളും പഴവഗ്ഗങ്ങളും ഉപയോഗിക്കുന്നതിനു് ഇന്നു താല്പര്യം വളരുന്നുണ്ടു്. പാലിനോടു വളരെ പ്രിയമില്ല. കള്ളുകുടി എല്ലാവരും നടത്തും. വിദേശമദ്യങ്ങളോടുള്ള മമതയും ചില്ലറയല്ല.

9

# ജനനംമുതൽ മരണംവരെ

എല്ലാ മനുഷ്യരും തങ്ങളുടെ ജീവിതത്തിലെ സുപ്രധാനങ്ങളായ ഘട്ടങ്ങളിൽ ചില പ്രത്യേകമായ അനുഷ്ഠാനങ്ങൾ നടത്തിവരാറുണ്ടല്ലോ. ഇതിൽനിന്നു ഭിന്നരല്ല നിക്കോബാറികളും. ഇത്തരം ചടങ്ങുകൾക്ക് കല്പിക്കപ്പെടുന്ന പ്രാധാന്യം എന്തുതന്നെയായാലും അവ സാധാരണക്കാരന്റെ ജീവിതത്തിൽ ആസ്വാദ്യത ആവിഷ്കരിക്കുവാൻ അത്യന്തം ഉപകരിക്കുന്നുണ്ടെന്നുള്ളതാണ് ഒരു സവിശേഷത. വ്യക്തികൾതമ്മിൽ പരസ്പരസമ്പർക്കങ്ങൾവഴി സ്ഥാപിക്കുന്ന കണ്ണികൾ ദൃഢപ്പെടുത്താനും സൗഹൃദത്തെ അരക്കിട്ടുറപ്പിക്കുവാനും ഇവ പ്രയോജനപ്പെടുന്നു. ദൈനംദിന പ്രവർത്തനങ്ങളിൽ നിമഗ്നരായിരിക്കുമ്പോൾ ഉളവായേക്കാവുന്ന വിരസതയിൽനിന്ന് ജീവിതത്തെ മോചിപ്പിച്ച് സൗഹൃദത്തിന്റെ സൗരഭ്യം പൂശി ശാലീനത വർദ്ധിപ്പിച്ച് അതിനെ മധുരതരമായ സാഹചര്യങ്ങളിലേക്ക് ആനയിക്കാറുള്ളത് ഇത്തരം ചടങ്ങുകളാണല്ലോ. നിക്കോബാറികളുടെ ജീവിതത്തിലെ എല്ലാ പ്രധാനപ്പെട്ട ദശാസന്ധിയിലും ഇത്തരം ആചാരാനുഷ്ഠാനങ്ങൾക്ക് ഇടം ഇട്ടിരിക്കുന്നു. ജനനം, വളച്ച്, മരണം എന്നീ മൂന്നു തട്ടുകളിലായി പരന്നുകിടക്കുന്ന ജീവിതത്തിന് ഗഹനമായ അർത്ഥവും ഭാവഗാംഭീര്യവും നല്കുന്നതിനുള്ള ഒരു വിഭവമാണ് ആ അനുഷ്ഠാനങ്ങളെന്നും ധരിച്ചിട്ടുണ്ടെന്നുള്ളതിൽ സംശയമില്ല.

പ്രസവം, ആസന്നമെന്നു ബോധ്യപ്പെട്ടാൽ ഗർഭിണിയെ ഈററുപുരയിലേക്ക് ആനയിക്കും. ഭർത്താവാണ് കൂടെ പോകുക. ഈററുപുരകൾ ഗ്രാമത്തിന്റെ പൊതുസ്വത്താണ്. ഗർഭംധരിച്ചെന്ന് അറിവായാൽ പിന്നെ സ്ത്രീ കട്ടത്ത വേലകളൊന്നും ചെയ്യുകയില്ല. അമ്മ വിയർക്കുന്നതു ശിശുവിന് വിപത്തുവരുത്തുമെന്നാണ് വിശ്വാസം. ഇതുപോ

ലെ ഭർത്താവിനും ചില വിലക്കകളുണ്ട്. അദ്ധ്വാനമുള്ള പണികളൊന്നും അയാറം ചെയ്യാൻ പാടില്ല. ഭർത്താവും ഭാര്യയും ചേർന്ന് ബന്ധുമിത്രാദികളുടെ വീടുകളിൽ വിരുന്നു കയറിയും വിശ്രമിച്ചുമാണ് ഗർഭകാലമത്രയും കഴിയുക. ചൗറയിൽ ഇന്നും മന്ത്രവാദിവൈദ്യൻ ഗർഭിണിയെ പരിചരിക്കുന്ന പതിവുണ്ട്. കരിക്ക്, കുരുത്തോല, വെളിച്ചെണ്ണ തുടങ്ങിയവ അയാറംക്ക് വീട്ടുകാർ കൊടുക്കും. ചില പച്ചിലമരുന്നുകറം അരച്ച് പന്നിച്ചോരയിൽ ചാലിച്ചുണ്ടാക്കിയ പൂച്ച് ഗർഭിണിയെ മലർത്തിക്കിടത്തി, വയററിൽ തടവിപ്പുരട്ടുന്നു. ഇതു കഴിഞ്ഞാൽ അവറം കുളിച്ചു ശുദ്ധയായി, ഉദരം മറയ്ക്കത്തക്ക നീളത്തിൽ ഒരു തുണി തോളിൽനിന്നു തൂക്കിക്കൊണ്ടാണ് പിന്നീട് നടക്കുന്നതു്. ഗർഭസ്ഥനായ ശിശുവിൻെറ രക്ഷയ്ക്കാണ് ഇതെന്നത്രേ സങ്കല്പം. ഈററുനോവു തുടങ്ങുമ്പോഴോ അതിനു ശേഷമോ, വിശേഷവിധിയായിട്ടൊന്നും ചെയ്യാറില്ല. പ്രസവം കടുത്ത അരിഷ്ടത കൂടാതെ നടക്കുവാൻ, വീട്ടിനുള്ളിൽ കെട്ടിവെച്ചിട്ടുള്ള എല്ലാ സാധനങ്ങളും അഴിച്ചിടും. ഗർഭകാലത്തു് വീട്ടിൽ ഒന്നും മുറുക്കിക്കെട്ടുകയില്ല. കയറു കെട്ടുന്നതും സാധനങ്ങറം മുറുക്കിയടച്ചുവയ്ക്കുന്നതും പ്രസവത്തിനു വിഷമംവരുത്തുമത്രേ! പ്രസവത്തിനു് അരിഷ്ടത കൂടുന്നെന്നു കണ്ടാൽ ഭർത്താവു് ഓടിനടന്ന് എവിടെയെങ്കിലും ഇങ്ങനെ കെട്ടിവച്ചിട്ടുള്ള സാധനങ്ങളുണ്ടോ എന്നു പരിശോധിക്കും. പെട്ടികറം തുറന്നു വെയ്ക്കുന്നു. കമഴ്ത്തിവച്ചിട്ടുള്ള വള്ളങ്ങറം മലർത്തിയിടും. ചൗറയിൽ മന്ത്രവാദിവൈദ്യൻ ചില മൂലികകളുടെ ചാറ് സ്ത്രീക്കു കൊടുക്കുന്നതും ചില പ്രത്യേകകർമ്മങ്ങറം ചെയ്യുന്നതും പതിവാണ്. പഴയകാലത്തു് വയററാട്ടികളാണ് പ്രസവപരിചരണം നടത്തിയിരുന്നതു്. ആശുപത്രികളുള്ള ദ്വീപുകളിൽ പരിചയസമ്പന്നരായ പ്രസൂതികളുടെ സഹായം തേടാൻ ആളുകറം ഇന്നു വിമുഖരല്ല. അതിനൊന്നും സൗകര്യമില്ലാത്ത സ്ഥലങ്ങളിൽ പഴയ രീതിതന്നെയാണു തുടരുന്നതു്. കുഞ്ഞു പിറന്നുകഴിഞ്ഞാൽ ആറുമാസംവരെ ഈററുപുരയിൽ അമ്മ

യും കുഞ്ഞും താമസിച്ചെന്നു വരും. പ്രസവാനന്തരം മാതൃമരണവും ശിശുമരണവും നിക്കോബറിൽ കുറവല്ല.

അമ്മയേയും കുഞ്ഞിനേയും കാവികൊണ്ടു തിരുമ്മുന്ന ഏർപ്പാടുണ്ടു്. അവർ അണിയുന്ന തുണികൾ കാവിമുക്കിയതായിരിക്കണമെന്നും ചിലയിടങ്ങളിൽ നിർബ്ബന്ധംവച്ചിരിക്കുന്നു.* പെററുകിടക്കുന്നവർക്കു് പുലയുള്ളതുകൊണ്ടു് കുറെനാൾ തന്നത്താനെ ആഹാരം എടുത്തു കഴിക്കുകയില്ല. കൈകൊണ്ടു് അവർ ആഹാരം തൊട്ടുകൂടാ. പരിചരിക്കുന്ന സ്ത്രീകളോ ഭർത്താവോ ആണു് ആഹാരം വാരിക്കൊടുക്കുന്നതു്. മാതാവിനെ കുളിപ്പിക്കാനും എണ്ണതേപ്പിക്കാനും പരിചാരികമാർ സഹായിക്കുന്നു. എന്നാൽ, വേലക്കുള്ളോന്നിനും കൂലി ആരും വാങ്ങുന്നതല്ല. അതു കൊടുക്കാൻ ആരെങ്കിലും ശ്രമിക്കുന്നതു് മര്യാദകേടായിട്ടേ കരുതൂ. ഭാര്യയുടെ സഹായത്തിനു് ഭർത്താവു് സദാപി സന്നദ്ധനായി ഹാജരുണ്ടായിരിക്കും. കുഞ്ഞിനു് ഒരു മാസം പ്രായമാകുന്നതുവരെ കഠിനപ്രയത്നങ്ങളൊന്നും പിതാവു ചെയ്തുകൂടാ. അങ്ങനെ ചെയ്യുന്നതും വെയിലേല്ക്കുന്നതും കടലിൽ കുളിക്കുന്നതും കുഞ്ഞിനു് ദീനമുണ്ടാക്കുമത്രേ!

കുഞ്ഞിനു പേരിടുന്നതു് പിറന്നാലുടനെയാണു്. അതു ചെയ്യുന്നതു പിതാവായിരിക്കും. ഈ പേരു കൂടാതെ ശിശുവിനു് സ്നേഹിതന്മാരോ ബന്ധുജനങ്ങളോ ഒരു ഓമനപ്പേരുകൂടി കൊടുക്കാറുണ്ടു്. ഇതു് ഇഷ്ടാനുസരണം മാററാം. പ്രേതാത്മാക്കൾ ആളിനെ തിരിച്ചറിയാതിരിക്കുന്നതിനാണു് പേരുമാററം നടത്തുന്നതു്. ശരിയായ പേർ കഴിയുന്നത്ര രഹസ്യമായിട്ടേ വച്ചിരിക്കൂ. നാമകരണച്ചടങ്ങിനു് സദ്യയുണ്ടായിരിക്കും. പേരിട്ടു കഴിയുമ്പോൾ പെണ്ണുങ്ങൾ വട്ടമിട്ടിരുന്നു് കരഞ്ഞുതുടങ്ങും. നടുക്കു് ഒരു കിണ്ണം വച്ചിട്ടുണ്ടാകും. സദ്യവട്ടങ്ങളിൽനിന്നെല്ലാം ഒരു പങ്കു് കിണ്ണത്തിലേക്കിടുന്നു. കുഞ്ഞിനു ഭാഗ്യംവരട്ടെ എന്നാശംസിച്ചാണു് വിഭവാംശം അർപ്പിക്കുന്നതു്. ചടങ്ങു തീർന്നാൽ പാത്രമടയ്ക്കും. ആഹാരവിഭവാംശങ്ങൾ കടലി

* The Nicobar Islands and their People by E. H. Man: Ch. XII.

ലെറിയും. വിപത്തുവരുത്തുന്ന പ്രേതാത്മാക്കളെ ഒഴിച്ചു കളയാനുള്ള കർമ്മവും അന്നുതന്നെ നടക്കുന്നതാണ്.

കുഞ്ഞ് നടന്നുതുടങ്ങുന്ന കാലത്താണ് ചൗറയിൽ അതിനു പേരിടുന്നതു്. ഈ അടിയന്തിരത്തിൽ മന്ത്രവാദി വൈദ്യൻ മുഖ്യാതിഥിയായിരിക്കും. ചില മൂലികകൾ ചതച്ച് കോഴിച്ചോരയിൽ ചാലിച്ച് തയ്യാറാക്കുന്ന പൂച്ച് കുട്ടിയുടെ ശരീരത്തിൽ, ഗ്രാമത്തിലെ ഏററവും നല്ല മനുഷ്യൻ, പുരട്ടുന്നതാണ്. അയാളുടെ മാതൃകയിൽ സൽപുരുഷനായി കുട്ടി വളരണമെന്നാണ് സങ്കല്പം.

എല്ലാ ദിവസവും ചൂടുവെള്ളത്തിൽ കുളിപ്പിക്കുന്നു. വെള്ളം ചൂടാക്കാനുപയോഗിക്കുന്ന വിറക് പ്രത്യേകജാതി മരത്തിന്റേതായിരിക്കണമെന്നു ചിലർ വിധിക്കാറുണ്ട്. കുളിപ്പിക്കുന്നതിനുമുമ്പ് കുഞ്ഞിന്റെ ശരീരമാസകലം വെളിച്ചെണ്ണ പുരട്ടി മൃദുവായി തടവും. ചൗറയിൽ നിർമ്മിച്ച കൊച്ചു മൺപാത്രത്തിൽ വേണം വെള്ളം പകരാൻ. ചില ഇലമരുന്നുകൾ ചതച്ചുപിഴിഞ്ഞു് എടുത്ത നീരിൽ കരിക്കിൻചിരട്ട അരച്ചുചേർത്തു് മഞ്ഞളോ കാവിയോ കലർത്തി കോഴിരക്തവും ഒഴിച്ച് തയ്യാറാക്കുന്ന ലേപനം കുഞ്ഞിന്റെ ശരീരത്തിൽ പുരട്ടുന്ന പതിവും ചിലയിടങ്ങളിലുണ്ട്.

ഒന്നോ രണ്ടോ മാസമാകുമ്പോൾ കുഞ്ഞിന്റെ കാതു കുത്തും. കാതിൽ ഒരു പ്രത്യേകതരം ചെടിയുടെ കമ്പാണ് ഇടുക. പരിഷ്കാരം കടന്നുതുടങ്ങിയിട്ടുള്ള ദ്വീപുകളിൽ സ്ത്രീകൾ കാതിൽ 'തുക്ക്'' ഇടുന്ന പതിവുണ്ടായിട്ടുണ്ട്. പ്രസവം കഴിഞ്ഞു മൂന്നുമാസമായാൽ സ്വന്തം വീട്ടിലേക്കു പോകാം. ഈററുപുരയിൽ കഴിയുന്ന കാലത്തു് ഉപയോഗിച്ച സാധനങ്ങളൊന്നും തിരിച്ചുകൊണ്ടുപോകുകയില്ല. അവയൊക്കെ അശുദ്ധമായിത്തീർന്നിരിക്കുന്നു എന്നാണ വിശ്വാസം. അത്തരം സാധനങ്ങൾ ഉപയോഗിക്കുന്നവരും അശുദ്ധരായിത്തീരും.

മുലപ്പാൽ കൂടാതെ കുഞ്ഞിനു കൊടുക്കുന്ന ആദ്യത്തെ ആഹാരം, എത്രയും വിളവുകുറഞ്ഞ കരിക്കിന്റെ വഴുക്കലാണ്. ഇതും കൈതച്ചക്കയുടെ നീരും കലർത്തി, ചിരട്ടയിൽ

കുറുക്കിയെടുക്കുന്ന ഒരുതരം ആഹാരവും കൊടുക്കാറുണ്ട്. അഞ്ചാറുവയസ്സാകുന്നതുവരെ കുഞ്ഞിന്ന് മീൻ കൊടുക്കുക യില്ല. കുഞ്ഞുങ്ങളോട്ട് വളരെ വാത്സല്യവും സ്നേഹവും ഉള്ളവരാണ് നിക്കോബാറികൾ. എങ്കിലും അമ്മയുടെ കഠിനകൃത്യത്തെപ്പററി വിവരിക്കുന്ന ഒരു നാടോടിക്കഥ കേട്ടിട്ടുണ്ട്: ''പണ്ടുപണ്ട് ഒരച്ഛനും അമ്മയും മൂന്നു മിടുക്ക ന്മാരായ കുട്ടികളും ഒരു ഗ്രാമത്തിൽ സുഖമായി താമസി ച്ചിരുന്നു. ഒരുദിവസം അച്ഛൻ മീൻപിടിക്കാൻ പോയി. യാത്രയാകുന്നതിനുമുമ്പ് അയാൾ ഭാര്യയോടു പറഞ്ഞു: 'കുഞ്ഞുങ്ങളോടു പറയണം, അവരുടെ അച്ഛൻ മടങ്ങിയെ ത്തുന്നതുവരെ കാത്തിരിക്കാൻ. വേണ്ടത്ര ചിരട്ട സംഭരിച്ചു വയ്ക്കാനും പറയണം. പിടിച്ചുകൊണ്ടുവരുന്ന മീൻ പൊരി ക്കാനാണ്, കേട്ടോ!'

ചിരട്ട പെറുക്കാൻ കുട്ടികളെ അമ്മ പറഞ്ഞയച്ചു. മൂന്നുപേരും ചേർന്ന് പറമ്പിൽ കിടന്നിരുന്ന ചിരട്ടകൾ ശേഖരിച്ച് അമ്മയ്ക്കു കൊടുത്തു. അപ്പോൾ അമ്മ കത്തി തേച്ചു മൂർച്ച കൂട്ടിക്കൊണ്ടിരിക്കുകയായിരുന്നു. അതിനുശേ ഷം മൂത്ത കുട്ടിയോടു പറഞ്ഞു, ചിരട്ട കൂട്ടി തീകത്തിക്കാൻ. അവൻ ചിരട്ട കൂട്ടിവച്ചു. അവനെ വളരെ സ്നേഹം തോന്നു ന്ന തരത്തിൽ വിളിച്ച് അമ്മ പറഞ്ഞു:

'മോനെ! നിന്റെ തലമുടി വളരെ വളർന്നുപോയല്ലോ. ഇങ്ങടുത്തു വരു! അതു വടിച്ചുകളയട്ടെ!'

പാവം കുട്ടി! അവൻ അമ്മയുടെ അടുത്തുവന്ന് തല കുനിച്ചുകാണിച്ചു. അവൾ മുടി വടിച്ചുവടിച്ച് ഒടുവിൽ അവന്റെ തലതന്നെ മുറിച്ചു.

പിന്നെ, രണ്ടാമത്തെ കുട്ടിയെ വിളിച്ച് ആ കഠിന കൃത്യംതന്നെ ആവർത്തിച്ചു.

ഏററവും ഇളയവനെ വളരെ നയത്തോടെ വിളിച്ച പ്പോൾ അവൻ പറഞ്ഞു: 'വേണ്ടാ! വേണ്ടാ! ഞാൻ വരു ത്തില്ല. എന്റെ ചേട്ടന്മാരോടു കാണിച്ചതു് എന്നോടും ചെയ്യാനല്ലേ?'

അമ്മ വിട്ടില്ല: 'ഇല്ല മോനെ! നീയല്ലേ എന്റെ ഓമനക്കുഞ്ഞ്. നീയല്ലേ എനിക്ക് അടയ്ക്കാ പെറുക്കിത്ത

രാറുള്ളത്. വത്രു!' എന്തിന്, വിദ്യകാം പ്രയോഗിച്ച് അവനെയും മാതാവു കൊന്നു. മൂന്നുപേരേയും അവരാം തീയിലിട്ടു.

മീൻപിടിക്കാൻ പോയ പിതാവു കുറെക്കഴിഞ്ഞു തിരിച്ചെത്തി. വന്നയുടൻ അയാറം ഭാര്യയെ വിളിച്ചു കുഞ്ഞുങ്ങളെ തിരക്കി: 'എന്റെ പൊന്നുമക്കളെവിടെ?'

'എന്തോ എനിക്കറിഞ്ഞുകൂടാ. അവർ കാട്ടിൽ കളിക്കാൻപോയിരിക്കും.'

അയാറം കുട്ടികളെ ഉറക്കെ വിളിച്ചു. ആരും വിളികേട്ടില്ല. 'പിള്ളേളരെവിടെ? ഒരു മീണ്ടാട്ടവുമില്ലല്ലോ?'

'വെള്ളം കോരാൻ പോയതാകാം. എനിക്കറിഞ്ഞുകൂടാ! പെട്ടിയുടെ പുറകിൽ ഒളിച്ചുകളിക്കുന്നുണ്ടാകാം.'

അയാറം നോക്കി. കുട്ടികളെ എങ്ങും കണ്ടില്ല. അവർ വരട്ടെയെന്നു കരുതി അയാറം കാത്തു. വിശപ്പുകൊണ്ടു് അയാറം കാര്യമങ്ങു മറന്നു. ഭാര്യ ആഹാരം വിളമ്പിയതു് ആത്തിയോടെ കഴിച്ചു. തീററി കഴിഞ്ഞു കൈനനച്ചു വന്നപ്പോറം ഭാര്യ പറഞ്ഞു: 'നിങ്ങളുടെ പിള്ളേരുടെ ഇറച്ചിയാണു നിങ്ങറം തിന്നതു് ഓമ്മിച്ചോളു!' അതു പറഞ്ഞതും ഒരു മീൻപരുന്തിന്റെ വിളി അവറം വിളിച്ചതും ഒപ്പമായിരുന്നു. പരുന്തായി ചിറകടിച്ചു് ഉയന്നു പടിഞ്ഞാറേക്കു പറന്നു.

പാവം മനുഷ്യൻ! അയാറം ഇതികത്തവ്യതാമൂഢനായി അല്പനേരം ഇരുന്നുപോയി. ഭിത്തിയിൽ തലതല്ലിക്കൊണ്ടു് അയാറം കരയാൻ തുടങ്ങി. കരഞ്ഞുകരഞ്ഞു കണ്ഠമിടറി ഒരു കൂമൻ മൂളുന്ന മട്ടിലെത്തി ശബ്ദം. അയാറം അങ്ങനെ കൂമനായി മാറി. ഇന്നും കൂമൻ മൂളുന്ന പതിവു നിത്തിയിട്ടില്ല. കാണുന്നോരെയൊക്കെ തുറിച്ചുനോക്കിക്കൊണ്ടു് അതു് ഇരുന്നു മൂളുന്നു. അയാളുടെ ഭാര്യ മീൻപരുന്തായി മത്സ്യം പിടിച്ചു കടലോരങ്ങളിൽ കഴിയുകയാണു്.''*

ഇത്തരം കഥകളുണ്ടെങ്കിലും അവ അസാധാരണങ്ങളായ പ്രവത്തനങ്ങളെ മാത്രമാണു സൂചിപ്പിക്കുന്നതെന്നു പറ

* In the Nicobar Islands by G. Whitehead, p. 245.

യാതെ തരമില്ല. പെണ്ണുങ്ങളെ കളിയാക്കാൻ വിരുതന്മാർ ഇങ്ങനെയുള്ള കഥകരം ചമയ്ക്കാറുണ്ടല്ലോ!

അമ്മമാർ കുഞ്ഞുങ്ങരംക്കു രണ്ടു വർഷത്തോളം മുലപ്പാൽ കൊടുക്കുന്നതാണു പതിവ്. ഇരട്ടപ്രസവങ്ങരം അപൂർവ്വമാണ്. അതു സംഭവിക്കുന്നതു അശ്രീകരമാണെന്നാണു വിശ്വാസം. അമ്മയുടെ പാതിവ്രത്യത്തെപ്പററി സംശയിക്കാനും അതു് ഇടവരുത്തും. ഇരട്ടക്കുഞ്ഞുങ്ങരം ഒന്നിച്ചുവളരുന്നതു വൈഷമ്യമാണെന്നും ഇളയതിനെ കൊല്ലാതെ മൂത്തതു ജീവിക്കുകയില്ലെന്നും ചിലയിടങ്ങളിൽ വിശ്വാസമുണ്ടു്. ഇത്തരം ആശയങ്ങരം ഉരംക്കൊള്ളുന്ന നാടോടിക്കഥകരം ഉണ്ടുതാനും. ഇരട്ടക്കുട്ടികരംക്കു് അഭിപ്രായൈക്യം ഉണ്ടാകുകയില്ലെന്നാണു മറെറാരു വിശ്വാസം.

കുട്ടികരം വളരുന്നതനുസരിച്ചു വിവിധ ഘട്ടങ്ങളിൽ നടത്തേണ്ട അടിയന്തിരങ്ങരം പറയത്തക്കതായിട്ടില്ല. പിറന്നാളിനു വിശേഷിച്ചു് ആഘോഷങ്ങരം നടത്തുന്നതും പതിവില്ല. വിദ്യാരംഭമോ ഉപനയനമോ ഒന്നുമില്ലതാനും. എന്നാൽ കുറെ പ്രായമായശേഷം ആൺകുട്ടികരം ചൗറയിലേക്കു പോകേണ്ടതാണെന്നാണ് ഒരാചാരമുള്ളതു്. എല്ലാ കൊല്ലവും വേനൽക്കാലത്തു്, കാലാവസ്ഥ അനുകൂലമായ ഘട്ടത്തിൽ, ഓരോ ഗ്രാമത്തിലേയും ആളുകരം ചൗറയിലേക്കു പോകണമെന്നാണു വ്യവസ്ഥ. അക്കാലഘട്ടത്തിലാണ് ആദ്യമായി അവിടേക്കു 'തീർത്ഥയാത്ര' നടത്തുന്ന ചെറുപ്പക്കാർ പോകാറുള്ളതു്. ഈ 'കന്നിഅയ്യപ്പ'ന്മാർക്കു റാ മാൽ (Ra-mal) എന്നാണു പറയുന്നതു്. യാത്രതിരിക്കുന്നതിനുമുമ്പു പൂവൻകോഴിയുടെ കഴുത്തു വെട്ടി റാ മാലിന്റെ ശിരസ്സിൽ ഒഴിക്കുന്നു. അതിനുശേഷം എൽപാനത്തിലെ പുലയില്ലാത്ത വീട്ടിൽവച്ചു സദ്യനടത്തും. ചോരതളിക്കാൻ വെട്ടിയ കോഴിയുടെ ഇറച്ചി സദ്യയിലെ മുഖ്യവിഭവമാണ്. വാഴയില ചെറുതായി കീറി കോർത്തുണ്ടാക്കുന്ന ഒലമാല യാത്രക്കാർ ധരിക്കണം. ചൗറയിലെത്തിയശേഷം വേണ്ടപ്പെട്ടവർക്കെല്ലാം റാ മാലിനെ പരിചയപ്പെടുത്തുന്നതാണ്. ചൗറക്കാർ റാമാലുകളുടെ ശരീരത്തിൽ കോഴിച്ചോര തർപ്പണംചെയ്യും. കൂടാതെ അവരുടെ തലയിൽ

കോഴിമുട്ട ഉടയ്ക്കുന്നതുമാണു്. കടലോരത്തുള്ള എൽപാനത്തിലായിരിക്കും അതിഥികൾ തങ്ങുന്നതു്. ഈ തീർത്ഥയാത്രയ്ക്കുശേഷം മടങ്ങിയെത്തിയാൽ ശുദ്ധീകരണകർമ്മങ്ങൾക്കു് അവർ വിധേയരായിത്തീരണം. ചൂടുവെള്ളത്തിലാണു കുളി. രണ്ടുമൂന്നുദിവസം എൽപാനത്തിൽത്തന്നെ താമസം. വീട്ടിലേക്കു പോകുന്നതിനുമുമ്പു വേണ്ടപ്പെട്ടവർ എത്തി 'കന്നിഅയ്യപ്പ'ൻെറ തലയിൽ കോഴിമുട്ട ഉടയ്ക്കണം. അതോടെ കർമ്മങ്ങളെല്ലാം കഴിയുകയും ചെയ്യും. വീട്ടിലെത്തിയാൽ സദ്യമേളങ്ങൾ ഉണ്ടാകുന്നതാണു്. യോഗ്യതയംഗീകരിക്കപ്പെട്ട യുവാക്കന്മാരുടെ പംക്തിയിൽ ഇതോടെ ഈ ചെറുപ്പക്കാരനേയും ഉൾപ്പെടുത്താൻ ഇനി വിഷമമില്ല.

പെൺകുട്ടി 'പ്രായ'മായെന്നു തെളിഞ്ഞാൻ ആ വസ്തുത അഗണ്യമായി തള്ളിക്കളയുന്നതു പതിവല്ല. ഇതു മിക്കവാറും മററു് എല്ലാ ജനവിഭാഗങ്ങളിലുമുള്ള കാര്യമാണല്ലോ. പരിഷ്കാരികളെന്നു സ്വയം അഭിമാനിക്കുന്ന ജനസമൂഹങ്ങളുടെ ആദ്യകാലചരിത്രത്തിലും ഇത്തരം അടിയന്തിരങ്ങൾ നിലവിലുണ്ടായിരുന്നു. നമ്മുടെയിടയിൽ ഓരോ ജാതിക്കാരിലും ഇതിനു ഭിന്നരൂപങ്ങളുണ്ടെന്നു മാത്രം. ഉന്നതവിദ്യാഭ്യാസം സമ്പാദിച്ചിട്ടുള്ളവർപോലും ഇതു് അനുഷ്ഠിക്കാറില്ലേ? സ്ത്രീയുടെ ധർമ്മശരീരത്തിൻെറ പ്രത്യേകതയിൽ നിന്നും ഉളവാകുന്ന ഒരു സാധാരണസംഭവത്തെ ആചാരാനുഷ്ഠാനങ്ങളുമായി ബന്ധിപ്പിക്കുവാനും, വിശേഷിച്ചു് എടുത്തുകാട്ടുവാനും ഇടവന്നിട്ടുള്ളതു് എന്തുകൊണ്ടാണെന്നു് ഇവിടെ തിരക്കേണ്ട കാര്യമില്ല. ഏതു സമൂഹത്തിലും ഇതിനു് അന്ധവിശ്വാസങ്ങളുമായിട്ടാണു കൂടുതൽ ബന്ധമെന്നുള്ളതിൽ സംശയമില്ല. ദേവീക്ഷേത്രങ്ങളിൽപ്പോലും (പുറത്തുമാറുംകാലത്തു്) സ്ത്രീകൾക്കു പ്രവേശനം അനുവദിച്ചിട്ടില്ലല്ലോ നമ്മുടെ നാട്ടിൽ!

പെൺകുട്ടി ഋതുവായാൽ ആ വിവരം സമൂഹത്തിലുള്ളവരെ അറിയിക്കുവാനും, അവൾ വിവാഹത്തിനു യോഗ്യയായിരിക്കുന്നു എന്നു പ്രഖ്യാപിക്കുവാനുമായി മാതാപിതാക്കന്മാർ ഒരു വിഭവസമൃദ്ധമായ സദ്യ ഏർപ്പാടുചെയ്യുന്ന പതിവു് നിക്കോബാറികളുടെയിടയിലുണ്ടു്. ബന്ധുജന

ങ്ങളും മിത്രവൃന്ദവും ഭർത്താവാകാൻ യോഗ്യത നേടിയ യുവാക്കന്മാരും ഇതിൽ സംബന്ധിക്കുന്നു. ഈ അവസരത്തിൽ ഋതുമതിക്ക് പാരിതോഷികങ്ങൾ കൊണ്ടുചെല്ലണമെന്നുള്ളതു നിർബ്ബന്ധമാണ്. സമ്മാനങ്ങൾ, അതിഥികൾ എത്തുന്ന ദിവസം സായാഹ്നത്തിലോ അടുത്ത പ്രഭാതത്തിലോ ആണ് പെൺകുട്ടിക്കു കൊടുക്കുന്നതു്. ബന്ധുക്കളല്ലാത്തവർ പാരിതോഷികങ്ങൾ കൊണ്ടുചെല്ലുന്നതു സദാചാര വിരുദ്ധമാണ്. പാരിതോഷികങ്ങളിൽ പ്രാധാന്യമുള്ളവ ജവുളിത്തരങ്ങളായിരിക്കും. അതിഥികൾ ആഗതരാകുന്നതിനുമുമ്പ് പെൺകുട്ടിയുടെ തലമുടി വടിച്ചുകളയുന്നു. വടിച്ചെടുത്ത മുടിക്കെട്ട് അവളുടെ മാതാവ് പൊതിഞ്ഞു സൂക്ഷിക്കുന്നതാണു പതിവ്. അമ്മയും മോളും രമൃതയിലിരിക്കുന്ന കാലമത്രയും അതു സൂക്ഷിക്കുന്നതാണ്.

സാധാരണമായി അതിഥികൾ സായാഹ്നത്തിലാണു വന്നുകൂടുന്നതു്. എന്നാൽ അടുത്ത പ്രഭാതംവരെ അവർക്ക് ആഹാരമൊന്നും കൊടുക്കുന്ന പതിവില്ല. അതിനാൽ വയറു നിറച്ച് വല്ലതും കഴിച്ചിട്ടേ അവർ വരാറുള്ളു. അല്ലെങ്കിൽ തിന്നാനുള്ള വക പൊതികെട്ടി കൊണ്ടുവരും. ആതിഥേയന്റെ മേൽനോട്ടത്തിൽ സദ്യവട്ടങ്ങൾ ഒരുക്കുന്നതു സ്ത്രീകളാണ്. ഒരുദിവസത്തോളം ഉണ്ടും ആടിയും പാടിയും ഇടയ്ക്കിടെ ഉറങ്ങിയും എല്ലാവരുമൊന്നിച്ച് സമയം ചെലവഴിക്കുന്നു. ഋതുമതി എങ്ങും ഇറങ്ങുന്നതല്ല. തുണികൊണ്ടു മുഖമൊഴിച്ച് എല്ലാടവും പൊതിഞ്ഞ് അകത്തമ്മയായി അവൾ വീട്ടിൽക്കഴിയുന്നു. കുടിലു വിട്ട് ഏകാകിനിയായി ഇറങ്ങിക്കൂടാ. എന്തെങ്കിലും ആവശ്യത്തിനു പോകേണ്ടിവന്നാൽ അമ്മയോ അതുപോലെ പ്രായമുള്ള മററു സ്ത്രീയോ കൂടെയുണ്ടായിരിക്കണമെന്നാണു ചട്ടം. രണ്ടാംദിവസമേ അതിഥികൾ പിരിയൂ. ഈ ദിവസങ്ങളിലും തുടന്ന് ഏതാണ്ട് ഒരാഴ്ചയോളവും വീട് കുരുത്തോലയുംമററുമുപയോഗിച്ച് അലങ്കരിച്ചിരിക്കും. മന്ത്രവാദി വൈദ്യനും ശിഷ്യഗണങ്ങളും അലങ്കാരങ്ങൾ അണിഞ്ഞാണ് അടിയന്തിരത്തിൽ ഭാഗഭാക്കുകളാകുന്നതു്. അവക്കു പങ്കുകൊള്ളുവാൻ ആചാരമനുസരിച്ച് അവകാശമുണ്ട്.

വിൻഗയിച്ച് (Wingaich) എന്നറിയപ്പെടുന്ന ഈ അടിയന്തിരം പെൺകുട്ടിയുടെ ജീവിതത്തിലെ പ്രധാനപ്പെട്ട ഒരു നാഴികക്കല്ലാണ്.* ഇതു കഴിഞ്ഞാൽ അവരംകൾ തലമുടി വളത്താം. അവളിൽ ആസക്തിയുള്ള യുവാക്കന്മാർ മുമ്പോട്ടു വരുമ്പോഠം കൊച്ചുവള്ളമുണ്ടാക്കുക, വീടുകെട്ടുക തുടങ്ങി ചില നിർദ്ദിഷ്ടവേലകരം നിർവ്വഹിക്കുവാൻ നിയോഗിക്കപ്പെടുന്നു. യുവാവിന്റെ ആത്മാത്ഥതയും കഴിവുകളും തെളിയിക്കുവാനുള്ള അവസരമുണ്ടാക്കുവാനാണ് ഇതു ചെയ്യുന്നതു്. വരന്റെ യോഗ്യതകരം തൃപ്തികരമാണെന്നു നിശ്ചയംവരുത്തുവാൻ മാതാപിതാക്കന്മാക്ക ബാധ്യതയുണ്ട്. ഭാര്യയെ സംരക്ഷിക്കുവാനുള്ള കെല്പുണ്ടോ എന്നുള്ളതാണ് പ്രധാനം. കൃഷി, മീൻപിടുത്തം, നായാട്ട്, മററുപണികരം തുടങ്ങിയ കാര്യങ്ങളിൽ വരനുള്ള കഴിവു തിരക്കിയറിയുന്നു. സ്ത്രീധനമെന്ന ഏപ്പാടില്ല. വിവാഹത്തിനു വിശേഷവിധിയായി കമ്മങ്ങളോ സദ്യയോ മററു് ഏപ്പാടുകളോ പണ്ടു സാധാരണമായിരുന്നില്ല. വരനു് വധുവിന്റെ വീട്ടിൽ താമസിക്കാവുന്നതാണ്. വധുവിനു വേണമെങ്കിൽ വരന്റെ വീട്ടിലും പോകാം. ഇതുമല്ലെങ്കിൽ പുതിയതായി വീടുകെട്ടി അവക്ക താമസം തുടങ്ങാം. ചൗറയിൽ വരൻ പ്രതിശ്രുതവധുവിന്റെ മാതാപിതാക്കന്മാക്ക തുണിയും ആഭരണങ്ങളുംമററും പാരിതോഷികമായി സമപ്പിക്കണം. ഇതു വരന്റെ കഴിവിനെ തിട്ടപ്പെടുത്താനുള്ള ഏപ്പാടാണ്. വരൻ കൊടുക്കുന്ന ആടയാഭരണങ്ങരം വധു അണിയുമ്പോരം വിവാഹകമ്മം പൂത്തിയാകും. കേരളത്തിലെ ചില ഗിരിവഗ്ഗക്കാക്കിടയിൽ ഇതുപോലെയുള്ള ആചാരം ഇന്നും നിലവിലുണ്ട്.

യുവതീയുവാക്കന്മാർ തമ്മിലുള്ള സമ്പക്കത്തിന്റെ ആരംഭം സമൂഹനൃത്തങ്ങരം അരങ്ങേറുന്ന അവസരങ്ങളിലാണ് അധികവും സംഭവിക്കുന്നതു്. കാമിനീകാമുകന്മാർ പിന്നീടു രഹസ്യസങ്കേതങ്ങളിൽ സമ്മേളിച്ചുതുടങ്ങും. വേർപെട്ടു ജീവിക്കുവാൻ വയ്യാത്തവണ്ണം പ്രേമബന്ധം വികസിക്കുമ്പോരം കാമിനിയുടെ അനുമതിനേടി എല്ലാ

* Nicobar Islands and their People by E. H. Man, Ch. XIII.

രാത്രികളിലും അവൻ അവളെ വീട്ടിൽ ചെന്നു സന്ദർശിച്ചു തുടങ്ങും. ഇതുതന്നെ ഏതാണ്ട് ഒരു മാസത്തോളം തുടരുമ്പോൾ പെൺവീട്ടുകാർ യുവാവിന്റെ വീട്ടുകാരെ വിവരം അറിയിക്കുന്നു. അപ്പോൾ ആൺവീട്ടുകാർ യുവതിയെ തങ്ങളുടെ വീട്ടിൽ പാർക്കുവാൻ ക്ഷണിക്കുകയും അവൾ അതിനു സന്നദ്ധയായി അവിടേക്ക് താമസം മാററുകയും ചെയ്യും. പയ്യന്റെ പിതാവ് വിവരം കുടുംബനാഥനെ ധരിപ്പിക്കുമ്പോൾ, അയാൾ അക്കാര്യം ഗ്രാമത്തലവനെ തെര്യപ്പെടുത്തുന്നു. യുവതീയുവാക്കന്മാർ ആരംഭിച്ച മമതാബന്ധത്തെ ദാമ്പത്യത്താൽ ബലിഷ്ഠമാക്കുന്നതിന് അദ്ദേഹം അനുമതി നല്കുന്നതിനു മടികാററില്ല. അതിനുശേഷം രണ്ടു കക്ഷിക്കാരുടെയും കുടുംബക്കാർ വിവാഹത്തിനുള്ള ദിവസം നിശ്ചയിക്കും. യുവാവിന്റെ കുടുംബത്തിലെ അംഗങ്ങളെല്ലാം തങ്ങൾക്കു സാധിക്കുന്ന പാരിതോഷികങ്ങൾ അയാൾക്കു സമ്മാനിക്കും. പന്നി, കോഴി, ജവുളിത്തരങ്ങൾ ഇങ്ങനെ പലതുമാണ് സമ്മാനങ്ങൾ. വിവാഹത്തിനുള്ള ഏർപ്പാടുകൾ പൂർത്തിയായാൽ പെൺകുട്ടിയെ ആൺവീട്ടുകാർ അവളുടെ വീട്ടിലേക്ക് മടക്കിയയയ്ക്കും. അവളെ അങ്ങോട്ടു കൊണ്ടുപോകുന്നത് മററു സ്ത്രീകളാണ്. അവിടെ എത്തിയാൽ വധൂവരന്മാരുടെ തല മുണ്ഡനംചെയ്യുന്നു. അവർ വെളുത്ത കോടിക്കുപ്പായങ്ങൾ ധരിക്കും. വീടിന്റെ ഒരു കോണിൽ വെള്ളത്തുണികൊണ്ടു മറച്ച്, അവരെ അന്യരിൽനിന്നകററിനിത്തും. മറച്ചിട്ടുള്ള ആ കോണിലിരുന്ന് നവദമ്പതിമാർ പൊരിച്ച പന്നിയിറച്ചി ആഹരിക്കണം. അതു കഴിഞ്ഞാൽ അവരെ മന്ത്രവാദിവൈദ്യൻ സമുദ്രസ്നാനത്തിന്നായി ആനയിക്കും. ജലക്രീഡ കഴിഞ്ഞു മടങ്ങിയെത്തുമ്പോൾ കല്യാണസദ്യ തുടങ്ങും. അതിഥികൾ നവദമ്പതിമാക്ക് പാരിതോഷികങ്ങൾ നല്കുന്നത് ഈ അവസരത്തിലാണ്. സദ്യകഴിഞ്ഞു് ആളുകൾ ഉറക്കം പിടിക്കുന്ന തക്കംനോക്കി, രാത്രിയിൽ ഒരു നിശ്ചിതസമയത്തു് ആരുമറിയാതെ നവദമ്പതിമാർ അപ്രത്യക്ഷരാകണം. പിന്നെ നാലഞ്ചുദിവസം അവരുടെ അജ്ഞാതവാസക്കാലമാണ്. ഈ കാലഘട്ടത്തിൽ വരൻ വധുവിന്

മൂന്ന്' ഉപദേശങ്ങൾ നല്കണമെന്നാണ്' ആചാരം. അവ: (1) അവിവാഹിതയായ യുവതിയെപ്പോലെ അവൾ ഇനി മേൽ പെരുമാറിക്കൂടാ. (2) അടയ്ക്ക ചവച്ച്' ദന്തം കറുപ്പിക്കണം. (3) നൃത്തം ചെയ്തുകൂടാ. ദമ്പതിമാർ തല മുണ്ഡനം ചെയ്യുന്നത്', ജീവിതത്തിൽ ഒരു പുതിയ അദ്ധ്യായം തുടങ്ങിയതിന്റെ സൂചനയായിട്ടാണ്'. അതിനുശേഷം പക്വമതികളായ, ഭാര്യാഭർത്താക്കന്മാരായി ഉത്തരവാദിത്വത്തോടെ ജീവിക്കുവാൻ അവർ നിർബ്ബന്ധിതരാണെന്നു പറയേണ്ടതില്ല. അജ്ഞാതവാസം അവസാനിക്കുമ്പോൾ അവർ വീട്ടിലേക്കു മടങ്ങും.* ഈ പറഞ്ഞ കാര്യങ്ങൾ ചൗറദ്വീപിലെ നടപടികളാണെന്ന്' എടുത്തുപറയട്ടെ.

മററു പലതിലുമെന്നപോലെ വിവാഹാചാരങ്ങളിലും സാരമായ വ്യത്യാസങ്ങൾ നിക്കോബറിൽ സംഭവിച്ചിട്ടുണ്ട്'. ക്രിസ്തുമതം സ്വീകരിച്ചിട്ടുള്ളവരിലാണ്' മാററങ്ങൾ സ്പഷ്ടമായി കാണുന്നത്'. പഴയ ആചാരനിമ്നഗ പുതിയ ദേശങ്ങളിൽക്കൂടി പ്രവഹിക്കുമ്പോൾ നൂതനഭാവങ്ങൾ കൈക്കൊള്ളുവാൻ ഇടവരുമല്ലോ. ഇതുതന്നെയാണ്' ഇവിടെ സംഭവിച്ചിട്ടുള്ളതും. ജീവിതസഖാവിനെ തിരഞ്ഞെടുക്കുവാൻ പഴയ സമൂഹം നല്കുന്ന സ്വാതന്ത്ര്യം പെൺകുട്ടികൾക്ക്' അവരും നല്കുന്നുണ്ട്'. എന്നാൽ മൂത്തവരുടെ അനുമതിയും ആശീർവ്വാദവും ആർജ്ജിച്ച്' മതാചാരമനുസരിച്ച്' പള്ളിയിൽവച്ച്' പുരോഹിതന്റെ കാർമ്മികത്വത്തിൽ വേണം ദാമ്പത്യമാരംഭിക്കുവാൻ. ഒരു യുവാവിന്' ഏതെങ്കിലുമൊരു പെൺകൊടിയിൽ പ്രതിപത്തി തോന്നിയാൽ തന്റെ ഇംഗിതം അവളെ രഹസ്യമായി അറിയിക്കും. പ്രണയാഭ്യർത്ഥന സ്വീകാര്യമായാൽ അവൾ വിവരം മാതാപിതാക്കന്മാരെ ധരിപ്പിക്കുന്നതാണ്'. യുവതീയുവാക്കന്മാരുടെ കുടുംബങ്ങൾ ഇക്കാര്യത്തെപ്പററി ഒന്നിച്ചിരുന്ന്' ആലോചിച്ചശേഷമാണ്' അന്ത്യതീരുമാനം കൈക്കൊള്ളുന്നത്'. രണ്ടു കൂട്ടരും യോജിപ്പിലെത്തിയാൽ വിവാഹം വിളംബംവിനാ നടക്കുന്നതാണെന്നു പറയേണ്ടതില്ല. ഒരു കക്ഷിക്കാക്കു മാത്രമേ പുതിയ ബന്ധത്തിൽ

---

* Nicobar Islands by K. K. Mathur (1967), p. 195.



ചിത്രം 17
പ്രേതാത്മാക്കളെ ഓടിക്കാനുള്ള കോലങ്ങളുംമററും



ചിത്രം 18
ചൗറ ദ്വീപിലെ ഒരു 'മന്ത്രവാദി വൈദ്യൻ'
പാരമ്പര്യവേഷത്തിൽ



ചിത്രം 19

ചറയിലെ മന്ത്രവാദിവൈദ്യൻ ഒരു രോഗിയെ പരിശോധിക്കുന്നു



ചിത്രം 20
രോഗമോചനത്തിനുവേണ്ടി ഒരുക്കിയിട്ടുള്ള ഏപ്പ്പാടുകളം
അവശനായ രോഗിയേയും കാണാം.

താല്പര്യമുള്ളെന്നുവരികിലും മിക്കവാറും അതു നടക്കാറുണ്ടു്. അപ്പോഠം അനുകൂലിച്ചവരുടെ കൂട്ടത്തിലേക്കാണു് നവാഗതൻ പ്രവേശിക്കുന്നതു്. രണ്ടുകൂട്ടരും വിപ്രിയമായ നിലപാടു സ്വീകരിച്ചാൽ വിവാഹം നടക്കുന്നതല്ല. മുതിർന്നവരുടെ അഭിപ്രായത്തെ നിഷേധിച്ചു് എന്തെങ്കിലും ചെയ്യുന്ന പതിവു് നിക്കോബാറികഠംക്കില്ല. പ്രണയനൈരാശ്യം സംഭവിച്ചു് വേദനയുടെ ചുഴിയിൽ നിപതിക്കുവാൻ നിർബ്ബന്ധിതരായിത്തീരുന്ന ഹതഭാഗ്യരുടെ ഹൃദയവേദന വാചാലമായി വ്യക്തമാക്കുന്ന ശോകഗാനങ്ങഠം ഇവരുടെ ഇടയിൽ കുറവല്ല.

ദാമ്പത്യജീവിതത്തിൽ ഭാര്യാഭർത്താക്കന്മാക്കു് സമത്വമാണുള്ളതു്. ഭർത്താവിന്റെ സഹായിയും സുഹൃത്തുമാണു് ഭാര്യ. മികച്ച സൗന്ദര്യമോ സ്വത്തോ കഴിവോ ഉള്ള സ്ത്രീക്കു് കുടുംബകാര്യങ്ങളിൽ മുൻകൈ കിട്ടാറുള്ളതു് അപൂർവ്വമല്ല. കുഞ്ഞുങ്ങളുണ്ടായാൽ ദാമ്പത്യം, ഭംഗമുണ്ടാകാതെ ജീവിതാവസാനംവരെ തുടരും. എന്നാൽ ന്യായമായ കാലയളവിൽ സന്തതികളുണ്ടാകാതിരുന്നാൽ വിവാഹമോചനം കൂടാതെ കഴിയുവാൻ വഴിയില്ല. ഈ ചുററുപാടിൽ പലപ്പോഴും സ്ത്രീയാണു് പുതിയ സഖാവിനെ തേടുക. വിധുരനോ അവിവാഹിതനോ ആകാം നവവരൻ. വിവാഹമോചനം മദ്ധ്യദ്വീപുകളിൽ സാധാരണസംഗതിയാണു്. മുപ്പതു മുപ്പത്തിയഞ്ചു വയസ്സു തികയുന്നതിനുമുമ്പു് ആണും പെണ്ണും രണ്ടുമൂന്നു കൂട്ടുകെട്ടെങ്കിലും കഴിഞ്ഞിരിക്കും. കൂടുതൽ വിവാഹം കഴിഞ്ഞിട്ടുള്ള പെണ്ണിനു് ഊററം കൂടും! കാർ നിക്കോബറിലാണു് സ്ഥായിയായ ദാമ്പത്യങ്ങഠം താരതമ്യേന ഇന്നു കൂടുതൽ. ദമ്പതിമാരുടെ സ്വത്തുക്കഠം സംബന്ധിച്ച ചില വ്യവസ്ഥകഠം വിവാഹമോചനത്തിനുമുമ്പു് ഉണ്ടാക്കുക പതിവാണു്.

വിധവകളെ പരിരക്ഷിക്കുന്നതിൽ പ്രശംസനീയമായ പാരമ്പര്യമാണു് നിക്കോബാറികളിലുള്ളതു്. പുനർവിവാഹത്തിനുള്ള സ്വാതന്ത്ര്യം അവക്കു് അംഗീകരിച്ചിട്ടുണ്ടു്. അതിൽ നിർണ്ണായകമായ തീരുമാനമെടുക്കുന്നതു് വിധവതന്നെയാണു്. എന്നാൽ പരേതനായ ഭർത്താവിന്റെ

പേരിലുള്ള എല്ലാ അടിയന്തിരങ്ങളും അവസാനിച്ചശേഷമേ അങ്ങനെ ചെയ്യാവൂ. അതിന്ന് സാധാരണമായി ഒന്നു രണ്ടു സംവത്സരങ്ങൾ കഴിയുകയും വേണം.

സ്വന്തം സുഖത്തെ മാത്രം ലക്ഷ്യമാക്കി അന്യനാട്ടിൽ ദീർഘനാൾ കഴിയുന്ന ഭർത്താവിനെ ഉപേക്ഷിച്ച് പുതിയൊരു പുരുഷനെ സ്വീകരിക്കുവാൻ ഭാര്യയെ ആരും തടസ്സപ്പെടുത്തുകയില്ല. ഇതുപോലെ ന്യായമായ ഏതു കാരണത്താലും വിവാഹബന്ധത്തിന്ന് ഏതു കക്ഷിക്കും വിരാമമിടാം. തന്റെ ആശയത്തെ സ്ത്രീ പരസ്യമായി പ്രകടമാക്കുന്നതു് ഭർത്താവു നല്കിയ ആടയാഭരണങ്ങൾ ഉപേക്ഷിച്ചാണു്. എന്നാൽ ഇരുകക്ഷിയും സമ്മതിച്ച് വിവാഹബന്ധം പരിത്യജിക്കുമ്പോൾ വിശേഷിച്ചൊന്നും ചെയ്യുന്നതല്ല. ജനിച്ച കുടുംബത്തിലേക്കു് സ്ത്രീ സ്ഥിരതാമസത്തിനു തിരിച്ചുപോകുമ്പോൾ മോചനം ഫലവത്തായിത്തീരുന്നു.

പ്രായപൂർത്തിയായശേഷം വളരെനാൾ അവിവാഹിതരായി ജീവിക്കുന്നവരുടെ എണ്ണം താരതമ്യേന കുറവാണു്. കുടുംബജോലികൾ ഭാര്യയും ഭർത്താവും പങ്കിട്ടാണു് നടത്തുന്നതു്. എങ്കിലും വീട്ടിനുള്ളിൽ കൂടുതൽ ഉത്തരവാദിത്വങ്ങൾ വീട്ടമ്മയ്ക്കുതന്നെ. ആഹാരം പാകപ്പെടുത്തുക, വളർത്തുമൃഗങ്ങളെ പരിപാലിക്കുക, കൃഷിപ്പണിയിൽ സഹായിക്കുക, വെള്ളം സംഭരിക്കുക തുടങ്ങി പലതുമുണ്ടു് അവൾക്കു ചെയ്യാൻ. ചൗറയിൽ മൺപാത്രങ്ങളുണ്ടാക്കുന്നവർ കൂടുതലും സ്ത്രീകൾതന്നെ. ദൈനംദിനജീവിതത്തിൽ കഠിനങ്ങളായ പണികളിലാണു് പുരുഷന്മാർ ഏർപ്പെടുന്നതു്. കുടുംബജീവിതം പൊതുവെ സുഖപൂർണ്ണമത്രേ. ആണ്ടിലെല്ലാക്കാലങ്ങളിലുമുള്ള അടിയന്തിരങ്ങളും സദ്യകളും സാമൂഹ്യവിനോദങ്ങളുമൊക്കെ കുടുംബജീവിതമെന്ന പട്ടിൽ തുന്നിച്ചേർക്കുന്ന കസവുകളാണെന്നു പറയാം. കുഞ്ഞുങ്ങളോടുള്ള പ്രതിപത്തി അതിനെ കൂടുതൽ ധന്യമാക്കിത്തീർക്കുന്നു. ബന്ധുമിത്രാദികളോടുള്ള മമതാബന്ധത്തിനും ഇതിൽ മികച്ച പങ്കുണ്ടു്.

സാധാരണക്കാരുടെ ജീവിതവൃത്തികൾ പലതാണു്.

എങ്കിലും ഒരാഠം ഏതെങ്കിലും ഒരു പണിക്കാരനാണെന്നു മാത്രം പറയാവുന്ന തരത്തിൽ തൊഴിൽവിഭജനം സമൂഹത്തിൽ രൂപംപ്രാപിച്ചിട്ടില്ല. വള്ളക്കാരനെന്നോ കൊല്ലനെന്നോ കൃഷിക്കാരനെന്നോ കച്ചവടക്കാരനെന്നോ ഒരാളിനെ ഒതുക്കി പറയാവുന്നതല്ല എന്നത്ഥം. ഈ പണികളൊക്കെ എല്ലാവരും ചെയ്യും. ജോലിവിഭജനവും തുടന്ന് അതതു തൊഴിലിലുള്ള വൈദഗ്ദ്ധ്യസമ്പാദനവും ആവശ്യമായിത്തീരത്തക്ക തോതിൽ സമൂഹജീവിതം രൂപംകൊണ്ടിട്ടില്ലാത്തതാണ് ഇതിനു കാരണം.

സമൂഹത്തിലെ പ്രധാന ദിവ്യനാണ് മന്ത്രവാദിവൈദ്യൻ (Menluana). അയാഠംക്ക് വ്യക്തിജീവിതത്തിലും സമൂഹവ്യവസ്ഥിതിയിലും പല കത്തവ്യങ്ങളും അനുഷ്ഠിക്കാനുണ്ട്. അതിനെപ്പററി പല സന്ദർഭങ്ങളിലായി ഈ പഠനത്തിൽ പ്രസ്താവിച്ചിട്ടുമുണ്ട്. 'മെൻലുവാനാ' ആയിത്തീരുവാൻ താല്പര്യമുള്ളവർ അതിനായി ശിക്ഷണവിധേയരാകേണ്ടതാണ്. ഇത്തരം 'ശിഷ്യരെ' മാഫായ് (Mafai) എന്നാണു വിളിക്കുന്നതു്. ആഗ്രഹമുള്ളപക്ഷം ഏതു പ്രായത്തിലും മാഫായ് ആയിത്തീരാം. എന്നാൽ ആ 'കുല' ത്തിൽ പ്രവേശിച്ചാൽ അടുത്ത പടിയിലേക്ക് —മെൻലുവാനാ പദത്തിലേക്ക്—പ്രവേശിക്കണമെന്ന് നിബ്ബന്ധമില്ല. എത്രകാലം കഴിഞ്ഞിട്ടാണ് മാഫായ് മൂത്ത് മെൻലുവാനയായി പരിണമിക്കുന്നതെന്ന് നിശ്ചിതവ്യവസ്ഥകളുമില്ല. മാഫായ് ആയിത്തീരുവാനുള്ള ആശ പ്രകടമാക്കിയാൽ, ബന്ധുക്കഠം അയാളുടെ കിടക്കയ്ക്കു ചുററും കോലങ്ങഠം ഒരുക്കിവയ്ക്കുന്നു. ആവശ്യത്തിനുള്ള മദ്യവും അവിടെത്തന്നെയുണ്ടായിരിക്കും. ഭൂതപ്രേതാദികളെ ഒഴിച്ചുനിത്തുന്നതിനുപകരിക്കുന്നതെന്നു വിശ്വസിക്കപ്പെടുന്ന ആഭരണങ്ങഠം ശരീരത്തിൽ അണിയുന്ന പതിവുമുണ്ട്. വെള്ളിയിലുണ്ടാക്കിയതോ വെള്ളി പൂശിയതോ ആയ തളയും വളയും ആണ് ഇതിൽ പ്രധാനം. മെൻലുവാനയുടെ വെള്ളിക്കമ്പും ഭൂതപ്രേതാദികളെ വധിക്കാനുള്ള പേനാക്കത്തിയും ഒരുകുപ്പി മദ്യവും എപ്പോഴും അയാളുടെ കൈവശം

കാണും. മാഫായിയെ വെയിലേല്ക്കാതെ കസേരപ്പല്ല
ക്കിൽ ഗ്രാമംതോറും എഴുന്നള്ളിക്കാറു പതിവുണ്ട്.

മാഫായ് ആയിത്തീരുന്നതിന്ന് ചില നിശ്ചിതക
ർമ്മാനുഷ്ഠാനങ്ങളുണ്ട്. ഇവ നടത്തുന്നത് ഇടവപ്പാതിക്കാ
ലത്താണ്. ഗ്രാമത്തിലുള്ളവരെല്ലാവരും ചടങ്ങുകളിൽ
സംബന്ധിക്കും. ആളുകൾ കൂടിക്കഴിഞ്ഞാൽ, തലയിൽക്കൂ
ടി ഒരു ചുവന്ന തുണി പുതച്ചുകൊണ്ട് മാഫായ്‌വർഗ്ഗത്തി
ലേക്കു പ്രവേശിക്കേണ്ടവൻ, അരങ്ങത്തു വന്ന് അങ്ങോട്ടു
മിങ്ങോട്ടും താളക്രമത്തിന്ന് ചവിട്ടിനടക്കുന്നതാണ്. ആ
രപൂർവ്വമാണ് അടിവെച്ചു നടക്കുന്നത്. സൽപ്രേതാത്മാക്ക
ളുടെ സഹായം കൈവരാൻ നമസ്കരിക്കുന്നു. അവയുടെ സ
ഹായത്താൽ പ്രഗത്ഭനായ ഒരു മന്ത്രവാദിയായിത്തീരാനു
ഇടവരുത്തണമെന്നാണു പ്രാർത്ഥന. ഗുരുവായ മന്ത്രവാദി
വൈദ്യൻ ശിഷ്യന്റെ ശരീരത്തിൽ വർണ്ണധൂളികൾ തൂവു
ന്നു. കുടിൽ വേണ്ടതോതിൽ നേരത്തെ അലങ്കരിച്ചിരി
ക്കും. ആകപ്പാടെ പ്രധാനപ്പെട്ട ഒരു ആഘോഷത്തിന്റെ
അന്തരീക്ഷമാണ് ഉണ്ടാവുക. മററു കർമ്മങ്ങൾ കഴിഞ്ഞാൽ
സദ്യയായി. അതിന്നുശേഷം മന്ത്രോച്ചാരണംപോലെ തോ
ന്നുന്ന പാട്ട് എല്ലാവരും മൂളിത്തുടങ്ങും. പിന്നെ ആട്ടം കഴി
ഞ്ഞിട്ടേ ആളുകൾ പിരിയൂ.

പെൺകുട്ടികളും സ്ത്രീകളും ആൺകുട്ടികളും പുരുഷന്മ
എല്ലാം മാഫായ് ആകാനുള്ള യോഗ്യതയുണ്ട്. എന്നിരു
ന്നാലും ഇതിൽ സ്ത്രീകൾ താരതമ്യേന കുറവായിട്ടേ കാണാ
റുള്ളു. ആരോഗ്യം കുറവുള്ളവർ ഇതിനു കൂടുതൽ താല്പര്യം
കാണിക്കുന്നു. അവരെ അതിനു പ്രേരിപ്പിക്കാൻ അന്യർ
മനഃപൂർവ്വം ശ്രമിക്കാറുമുണ്ട്. മാഫായ് ആയിത്തീരാൻ
വിചാരിക്കുന്നയാൾ നെടുനീളത്തിൽ മലന്നുകിടക്കും.
മററുള്ളവർ അയാളുടെ അടുത്തു വാഴയിലയും മററും നിര
ത്തിയിടുന്നു. അതിൽ ചിലതിൽ കോഴിത്തുവലും മററും
ഒരുക്കിയിടാറുണ്ട്. അടുത്ത പ്രഭാതത്തിൽ ആഭരണങ്ങളും
കോടിത്തുണിയും അണിയിച്ച് അയാളെ ഒരുക്കുമെന്നും
മുമ്പു പറഞ്ഞല്ലോ. നാണയങ്ങൾ കോർത്തു മാലയുണ്ടാക്കി
കൈയിലും മെയ്യിലും കെട്ടുന്നു. ഇങ്ങനെ സർവ്വാഭരണ

വിഭൂഷിതനായിട്ടാണ് ഇവരെ കസേരപ്പല്ലക്കിൽ എഴുന്നള്ളിക്കുന്നത്. കുറെദിവസം കഴിഞ്ഞു മന്ത്രവാദിവൈദ്യനായ ഗുരു, മാഫായിയെ പ്രേതഭൂമിയിൽ കൊണ്ടുപോയി വിടുന്നതാണ്. ശിഷ്യനെ പ്രേതങ്ങൾക്കു പരിചയപ്പെടുത്താനാണ് ഇങ്ങനെ ചെയ്യുന്നത്. കർമ്മങ്ങൾ കഴിഞ്ഞ് അവർ മടങ്ങിയെത്തി കുറെസമയം വിശ്രമിച്ചശേഷം ഗാനങ്ങൾ പാടി ആട്ടംതുടങ്ങും. ഇതിനായിട്ടുള്ള പ്രത്യേകം പാട്ടും ആട്ടവുമുണ്ട്.

മാഫായ് എല്ലാ രാത്രികളിലും മുടങ്ങാതെ ആട്ടം നടത്തണമെന്നാണ് ആചാരം. ഒരു ഗ്രാമത്തിൽ അതു നടന്നു കഴിഞ്ഞാൽ അടുത്തതിലേക്ക് മാഫായ് നീങ്ങുന്നു. എവിടെയും അയാൾക്കു സ്വാഗതമുണ്ട്. ആഹാരവും കള്ളും മററു സാധനങ്ങളും ലോഭമില്ലാതെ ലഭിക്കുന്നതുമാണ്. കള്ളുകുടിയും പാട്ടും ആട്ടവുമല്ലാതെ മറെറാന്നും അവർ ചെയ്യാറില്ല. വസ്ത്രം അത്യന്തം പരിമിതമായിട്ടേ ഉപയോഗിക്കൂ. കൈയിൽ, അററത്തു നാണയത്തുട്ടുകൾ കെട്ടിയിട്ടുള്ള ചൂരൽവടി കാണും. ഈ ദണ്ഡ് പദവിയുടെ മുദ്രയാണെന്നു പറയാം. ഏതു കാലത്തും മാഫായിക്ക് ഈ സ്ഥാനം ഉപേക്ഷിക്കാവുന്നതാണെന്നു മുമ്പു പറഞ്ഞല്ലോ. തുടരെയുണ്ടാകുന്ന രോഗങ്ങളുള്ള ആളുകൾ മാഫായ് ആയിക്കളയാമെന്നു വിചാരിച്ച് അതിൽ പ്രവേശിച്ചാൽ, ആരോഗ്യം വീണ്ടുകിട്ടുന്ന വേളയിൽ ഇപ്രകാരം ചെയ്യുന്നത് അപൂർവ്വമായിരിക്കുകയില്ല. അന്യർ നല്കിയിട്ടുള്ള പാരിതോഷികങ്ങൾ മടക്കിക്കൊടുക്കുവാൻ അയാൾ ബാധ്യസ്ഥനായിരിക്കും. മന്ത്രവാദിവൈദ്യപ്പദവിയിലേക്കു പ്രവേശിക്കുമ്പോഴും ഇങ്ങനെ ചെയ്യണം.

ഭൂതപ്രേതപിശാചുക്കളിൽനിന്നു വ്യക്തികളെയും, സമൂഹത്തെ പൊതുവേയും സംരക്ഷിക്കുകയാണു മെൻലുവാനയുടെ ധർമ്മം. ഗ്രാമത്തിലും വീട്ടിലും ഭൂതാത്മാക്കൾ പ്രവേശിക്കാതെയിരിക്കുവാനുള്ള മുൻകരുതലുകൾ ചെയ്യുക, അവയെ ഒഴിച്ചു രോഗം ഭേദമാക്കുക, മരണാനന്തരാടിയന്തിരങ്ങളിലും മററു കാര്യങ്ങളിലും ചില കർമ്മങ്ങൾ നടത്തുക തുടങ്ങിയവയാണു മെൻലുവാനയുടെ മററ് ഉത്തര

വാദിത്വങ്ങൾ. ഇവയിൽ തുടരെ പരാജയപ്പെടുകയാണെങ്കിൽ പണ്ട് അയാളെ മരണശിക്ഷയ്ക്കു വിധേയനാക്കുന്ന പതിവുണ്ടായിരുന്നു. മററു ജനവിഭാഗങ്ങളിൽ കാണുന്ന പുരോഹിതനല്ല ഇയ്യാൾ എന്ന കാര്യം വിസ്മരിക്കത്തക്കതല്ല. ദൈവവിശ്വാസമോ അതിനെ ആധാരമാക്കിയുള്ള മതാനുഷ്ഠാനങ്ങളോ നിക്കോബാറികളിലില്ലാത്തതിനാൽ മനുഷ്യനും ദൈവത്തിനുമിടയ്ക്ക് ഒരു കണ്ണിയായി അയാളെ ഇവിടെ അംഗീകരിക്കേണ്ട ആവശ്യം വരുന്നുമില്ല. പരമ്പരാഗതമായി അവകാശപ്പെടാവുന്ന പദവിയുമല്ല ഇതു്.

മററ് ആദിവാസികളുമായി താരതമ്യപ്പെടുത്തിയാൽ നിക്കോബാറികളുടെ ആവാസകേന്ദ്രങ്ങൾ വലുതും വൈദഗ്ദ്ധ്യപൂർവ്വം നിർമ്മിക്കുന്നവയും ആണെന്നു പറയാം. തറയിൽനിന്നു നാലഞ്ചടി ഉയരത്തിൽ തൂണു നിർത്തി അതിലാണു വീടു കെട്ടിപ്പൊക്കുന്നതു്. പൊയ്ക്കാലുകൾക്കു മുകളിൽ തട്ടുണ്ടാക്കി അതിലാണു വീടിന്റെ തറ. ഈ ഏർപ്പാടു് പല തരത്തിൽ പ്രയോജനംചെയ്യുന്നുണ്ടു്. മഴ വളരെയുള്ള പ്രദേശമാകയാൽ നിലത്തുനിന്നുള്ള ഈർപ്പം അനുഭവിക്കാതെ കഴിയാൻ ഇതു സഹായിക്കുന്നു. അതുപോലെ ഇഴജന്തുക്കളുടെ ഉപദ്രവം കുറെയൊക്കെ ഒഴിവാക്കാനും പററും. ഒരു വീടിനു് ഒരു മുറി മാത്രമേയുള്ളു. എല്ലാവരും അതാണു് ഉപയോഗിക്കുന്നതു്. മറ വെച്ചു് പ്രത്യേകം പ്രത്യേകം മുറിതിരിക്കുന്ന പതിവില്ല. നിലത്തുനിന്നു കയറുവാൻ ഏണി കാണും. ആവശ്യം കഴിഞ്ഞാൽ അതു മാററുകയുംചെയ്യാം. മുറിക്കകത്തു നല്ല വെടിപ്പുണ്ടു്. വീട്ടിലെ സമ്പാദ്യങ്ങളധികവും അവിടെയാണു സംഭരിക്കുന്നതു്. ഭൂതാത്മാക്കളെ വിരട്ടിയോടിക്കുവാനുള്ള കോലങ്ങളും ശില്പങ്ങളും വീടിനുള്ളിലും വെളിയിലും സ്ഥാപിക്കുന്നതു് അപൂർവ്വമല്ല. ഏണിയുടെ മുകളിൽ പ്രവേശനദ്വാരത്തിൽ ആയുധധാരികളായ ആൾരൂപങ്ങൾ വച്ചിരിക്കുന്നതു് അസാധാരണമല്ല. ഇവ കാണുമ്പോൾ, അത്രതന്നെ അഴകുള്ളതല്ലെങ്കിലും, തെക്കേയിന്ത്യയിലെ ദ്വാരപാലകപ്രതിമകൾ ഓർമ്മിച്ചുപോകും. അതേ ആശയംതന്നെയാണു് ഈ പ്രതിമകളുടെ പിന്നിലുമുള്ളതു്. തേററയോടുകൂടിയ പന്നി

യുടെ കപാലങ്ങൾ വീട്ടിൽ കെട്ടിത്തൂക്കുന്നതും കാണാനുണ്ട്. ഇതു വീട്ടമ്മമാർ പന്നിയെ പോററിവളത്തുന്നതിൽ ആജ്ജിച്ചിട്ടുള്ള പ്രാഗത്ഭ്യത്തിൻെറ പ്രതീകമാണ്.

നിക്കോബാറികളുടെ ദൈനംദിനജീവിതത്തിൽ വിരസതയുടെ നിഴൽ വീശിയിട്ടില്ല. പലതരം വിനോദങ്ങളും അടിയന്തിരങ്ങളും അനുഷ്ഠാനങ്ങളുംകൊണ്ടാണ് അതു സിദ്ധിക്കുന്നതെന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. സ്വകാര്യവിരുന്നുകൾ പരസ്പരം നടത്തി ബന്ധുക്കളും മിത്രങ്ങളും സമ്മേളിച്ചു സന്തോഷിക്കുന്നതു പതിവാണ്. അടിയന്തിരത്തിന് ഏതാണ്ട് ഒരാഴ്ച മുമ്പു വേണ്ടപ്പെട്ടവരെ ഔപചാരികമായി ക്ഷണിക്കുന്നു. അതിഥികൾ സൽക്കാരത്തിൽ സംബന്ധിക്കുവാൻ എത്തുമ്പോൾ എന്തെങ്കിലും വിഭവങ്ങൾ കൂടി കൊണ്ടുവരേണ്ടതാണ്. സദ്യ നടത്തുന്നതു സാധാരണമായി രാത്രിയിലാണ്, അതിഥികൾ കൊണ്ടുവരുന്ന സാധനങ്ങൾ വീട്ടമ്മയെ ഏല്പിക്കുന്നു. ഒരാൾ പത്തുപതിനഞ്ചുപേക്കു തികയുന്നത്ര വിഭവങ്ങളാണു കൊണ്ടുവരാറുള്ളത്. പാകപ്പെടുത്തിയ പന്നിയിറച്ചി, പല രൂപത്തിൽ തയ്യാറാക്കിയിട്ടുള്ള കാച്ചിലും കിഴങ്ങും, വാഴപ്പഴം, ഓമയ്ക്കാ, ശീമച്ചക്ക തുടങ്ങിയവയാണ് ഇതിൽ ഉൾപ്പെടുന്നത്. ഓരോരുത്തക്കായി പങ്കുകെട്ടി ഒരു ചൂരൽകൂട്ടയിലാണ് കൊണ്ടുവരുന്നത്. ഒന്നുരണ്ടു തടിയൻ പന്നികളെ കൊന്നു പാകപ്പെടുത്തുന്ന വിഭവങ്ങൾ ആതിഥേയൻ തയ്യാറാക്കും. ആഗതക്ക് ആവശ്യംപോലെ കള്ള് മുളങ്കുഴലിലോ ചിരട്ടയിലോ, പകന്നുകൊടുക്കുന്നതാണ്. അതു കഴിഞ്ഞാൽ വിളമ്പു തുടങ്ങും. തിന്നുന്ന കൂട്ടത്തിൽ പുകവലിക്കാനും അടയ്ക്ക ചവയ്ക്കാനും വെടിപറയാനും ധാരാളം സമയമെടുക്കുന്നതു പതിവാണ്. സദ്യ കഴിഞ്ഞാൽ പ്രായംചെന്നവർ വിനോദഗാനങ്ങൾ പാടിത്തുടങ്ങും, ആകപ്പാടെ ഉത്സാഹം അലയടിക്കുന്ന അന്തരീക്ഷം. എല്ലാവരും സഹകരിച്ചു സദ്യയുടെ ചെലവു വഹിക്കുന്നതുകൊണ്ട് ആക്കും അമിതവ്യയത്തിനു് ഇടവരുകയില്ല. കൊടുക്കാനും കൊള്ളാനും എല്ലാവക്കും അവസരമുണ്ടുതാനും.

കുടുംബാംഗങ്ങൾ ഒന്നിച്ചു കൂട്ടായിട്ടാണു കഴിയുന്നതെ

ന്നു പറഞ്ഞല്ലോ. അമ്മയ്ക്കും അച്ഛനും അവിടെ ഒരുപോലെ യാണു സ്ഥാനമെങ്കിലും കുടുംബനാഥൻ പിതാവുതന്നെ. പിതാവിന്റെ മരണശേഷം മാതാവായിരിക്കും ആ പദവി വഹിക്കുന്നതു്. മാതാപിതാക്കന്മാർ പരലോകപ്രാപ്തരാകുമ്പോൾ മൂത്തപുത്രനിൽ കുടുംബഭാരം നിക്ഷിപ്തമാകും. കച്ചാൽ, നാൻകൗറി തുടങ്ങിയ ദ്വീപുകളിൽ ഭൂമിയിലുള്ള അവകാശം വ്യക്തികളിലാണിരിക്കുന്നതു്. പരേതന്റെ സന്തതികൾക്കെല്ലാം തുല്യാവകാശം ഉണ്ടായിരിക്കും. ആ അടിസ്ഥാനത്തിലാണു വീതംവയ്ക്കുന്നതും. സ്ഥാവരവസ്തുക്കൾ ആൺമക്കൾക്കിടയിൽ സമമായി വീതിക്കും. എന്നിരുന്നാലും മൂത്തമകനു് ഒരു പങ്കു കൂടുതൽ വയ്ക്കുന്ന പതിവും ഇല്ലാതില്ല. വീതംവച്ചു കഴിഞ്ഞാൽ വിധവയായ മാതാവു് മൂത്തപുത്രന്റെ വീട്ടിലാണു താമസം. മരിച്ചയാളിന്റെ ജംഗമസ്വത്തുക്കളെല്ലാം മൃതദേഹത്തോടൊപ്പം ശവക്കുഴിയിൽ നിക്ഷേപിക്കുന്നതാണു് ആചാരം. പെൺമക്കൾക്കുള്ള പങ്കു് അവർ വിവാഹിതരാകുമ്പോൾ കൊടുക്കും. സ്വകാര്യസമ്പാദ്യങ്ങൾ സൂക്ഷിക്കുന്നതിനു പൊതുവെ വിമുഖരാണു നിക്കോബാറികൾ. എന്നാൽ ഇതിനു വ്യത്യസ്തകൾ ഇല്ലാതില്ല. ചൗറയിലും മദ്ധ്യദ്വീപുകളിലും തെക്കൻ ദ്വീപുകളിലുമാണു് ഇതു കാണുന്നതു്. ചൗറയിൽ പഴയ വസ്തുവകകൾ, വിലയുള്ള ലോഹങ്ങളിൽ നിർമ്മിച്ചിട്ടുള്ള ആഭരണങ്ങൾ പ്രത്യേകിച്ചു്, വളരെ ശ്രദ്ധയോടെ സംരക്ഷിക്കുന്ന ഒരു ഭണ്ഡാരമുണ്ടുതാനും. തലമുറതലമുറയായി നിക്ഷേപിക്കപ്പെട്ടിട്ടുള്ള പണ്ടങ്ങൾ ഇവിടെ കിടപ്പുണ്ടെന്നാണു് അനുമാനിക്കപ്പെടുന്നതു്.*

---

* Census of India 1951, Vol. XVII, Part I, Appendix 'A'.

10

# വിശ്വാസങ്ങളും ചില അനുഷ്ഠാനങ്ങളും

ആദിമജനങ്ങളുടെ വിശ്വാസപ്രമാണങ്ങളെപ്പോലെ ഇത്രയേറെ തെററിദ്ധരിക്കപ്പെട്ടിട്ടുള്ള കാര്യങ്ങൾ അധികമില്ല. തികച്ചും വ്യത്യസ്തമായ മനോഭാവങ്ങളുള്ള ഒരു ജനസമൂഹത്തിലെ ആളുകൾക്ക് മറെറാരു ജനസഞ്ചയത്തിൻെറ വിശ്വാസപ്രമാണങ്ങളുടെ ആന്തരാത്ഥങ്ങളിലേക്ക് മുൻവിധി കൂടാതെ കടന്നുചെല്ലുവാൻ കഴിയുന്നത്് എളുപ്പമല്ല. സ്വന്തം വിശ്വാസപ്രമാണങ്ങളാണ് സവ്വശ്രേഷ്ഠങ്ങളെന്ന് കരുതാത്തവർ നന്നേ ചുരുക്കം. സ്വന്തം മാനദണ്ഡങ്ങൾ വച്ചാണ് പലപ്പോഴും നാം മററുള്ളവരെ തിട്ടപ്പെടുത്തുക. വ്യത്യസ്തമായ സാഹചര്യങ്ങളിൽ തികച്ചും ഭിന്നങ്ങളായ സാംസ്കാരികനിലവാരത്തിൻെറ പ്രചോദനങ്ങളേററും ബാഹ്യശക്തികളിൽനിന്നു പ്രേരണകൾ സ്വീകരിച്ചും നൂററാണ്ടുകൾകൊണ്ടു പരിണാമംപ്രാപിച്ചിട്ടുള്ള മാനസികഭാവങ്ങളുടെ ഭാരം വഹിച്ചുകൊണ്ടാണ് നിരീക്ഷകൻ പുതിയ രംഗത്തിലേക്കു പോകുന്നത്്. വസ്തുനിഷ്ഠമായ കാഴ്ചപ്പാടുണ്ടാകുവാൻ ഈ ചുററുപാടിൽ വളരെ പ്രയാസമുണ്ട്. വിശ്വാസപ്രമാണങ്ങൾക്ക് ആധാരശിലയായി വത്തിക്കുന്ന വിചാരങ്ങളെ വ്യക്തമായി ക്രോഡീകരിച്ചിട്ടുള്ള പ്രമാണഗ്രന്ഥങ്ങളും മററുമുള്ള ജനങ്ങളെക്കുറിച്ചുപോലും വിദേശീയക്ക് ശരിയായ ധാരണയുണ്ടാകാറില്ല. സാധാരണനില ഇതാണെങ്കിൽ അങ്ങനെ ആശ്രയിക്കാവുന്ന ആധികാരികവസ്തുതകളൊന്നുമില്ലാത്തവരെപ്പററി എങ്ങനെയാണ് വസ്തുനിഷ്ഠമായി പഠിക്കുവാൻ സാധിക്കുക? നിർദ്ദിഷ്ടങ്ങളായ പ്രാമാണികവസ്തുതകൾ ഉണ്ടായിരുന്നിട്ടുകൂടി ഭാരതീയജനങ്ങളെപ്പററി പാശ്ചാത്യക്ക് ഇന്നും ശരിക്കു മനസ്സിലാക്കുവാൻ സാധിച്ചിട്ടുണ്ടെന്ന് അ

വകാശപ്പെടുവാൻ കഴിയുമോ? ആചാരങ്ങളും അനുഷ്ഠാന ങ്ങളും അടിസ്ഥാനമാക്കി മാത്രമേ ആദിമജനങ്ങളുടെ വി ശ്വാസങ്ങളെന്തൊക്കെയെന്ന് മനസ്സിലാക്കാൻ പററൂ. മുന് വിധിയെടുക്കാതെ ദീഘ്നാളത്തെ നിരീക്ഷണങ്ങളും പഠ നങ്ങളുംകൊണ്ടും, സഹാനുഭൂതികൊണ്ടും മാത്രമേ വിശ്വാ സങ്ങളുടെ ആന്തരാത്ഥങ്ങളിലെത്തിച്ചേരാൻ സാധിക്കു ഇതൊക്കെ ശ്രമാവഹങ്ങളായ കാര്യങ്ങളാണെന്ന പറയേ ണ്ടതില്ല. സാമാന്യം നല്ല നിലയിൽ വളച്ചപ്രാപിച്ചിട്ടു ള്ള ഒരു ഭാഷയാണ് നിക്കോബാറികൾക്കുള്ളതെങ്കിലു തങ്ങളുടെ മൗലികങ്ങളായ വിചാരവികാരങ്ങളെ സ്ഥാ യിയായി രേഖപ്പെടുത്തുവാൻ അവരിലാരും ശ്രമിച്ചിട്ടി ല്ല. ഈ പരാധീനതകളെല്ലാം കണക്കിലെടുത്തു വേണം അവരെക്കുറിച്ച് ഇന്നുവരെ സമാഹരിച്ചിട്ടുള്ള വസ്തുതകൾ സ്വീകരിക്കാൻ. ബാഹ്യങ്ങളായ തെളിവുകളൊരുക്കന്ന പാതയിൽക്കൂടി വേണം സത്യത്തിൻെറ ശ്രീകോവിലി ലേക്കുള്ള തീത്ഥയാത്രാശ്രമം നടത്തുവാൻ.

നാം ധരിക്കാറുള്ള അത്ഥത്തിൽ മതബോധമെന്തെങ്കി ലും നിക്കോബാറികൾക്കുണ്ടോയെന്ന സംശയമാണ്. ആരാധനയ്ക്കുള്ള ദേവാലയങ്ങളോ, കാവുകളോ, മററു സങ്കേ തങ്ങളോ ഇല്ല. പ്രകൃതിയിലെ വിശേഷാത്ഭുതങ്ങളിൽ ആത്മചൈതന്യം ആരോപിക്കുന്ന വിശ്വാസവും ഉണ്ടെന്ന പറഞ്ഞുകൂടാ. ആദികാലത്ത് ചീനരുടേയും പിന്നീട്ട ഭാര തീയരുടെയും സംസ്കാരങ്ങളുമായി സമ്പക്മുണ്ടാകുന്നതിനു സാധിച്ചിരുന്നെങ്കിലും ഏതെങ്കിലും മതത്തിൻെറ സ്വാ ധീനം അവരുടെമേൽ ഉണ്ടായില്ല. അറബികളും പില്ക്കാ ലത്ത് യൂറോപ്യന്മാരും അവരുടെ ലോകത്തിലേക്കു കടന്നു ചെന്നു. എന്നാൽ വിശ്വാസപരമായി ഒന്നും ഉൾക്കൊള്ളു വാൻ നിക്കോബാറികൾ ശ്രദ്ധിച്ചിട്ടുമില്ല. യൂറോപ്യൻ മിഷനറിമാർ അവരെ വെറുതെ വിട്ടില്ല. കച്ചവടത്തിനും ക്രമേണ കുടിയേററപ്പിനും തുനിയുന്നതിനുമുമ്പ് സുവിശേഷ പ്രചാരണത്തിന് അവർ തല്പരരായി. ഏതാണ്ട് പതിനേ ഴാംനൂററാണ്ടിൽ തുടങ്ങിയ വാശിപിടിച്ച ഈ പരിശ്രമ

ങ്ങരം അടുത്തകാലംവരെ ഫലവത്തായെന്നു പറയാവുന്നതല്ല.

മതത്തെ ആസ്പദമാക്കിയുള്ള സ്ഥിതിവിവരങ്ങരം 1901-ലെ കാനേഷുമാരി കണക്കുകളിലാണ് ആദ്യം കാണുന്നതു്. അതിനു ചരിത്രപ്രാധാന്യമുള്ളതിനാൽ ഇവിടെ സൂചിപ്പിക്കാം. ഈ കണക്കുകരം ആൻഡമാൻ-നിക്കോബർ ദ്വീപുകരംക്കു് പൊതുവേയുള്ളതാണ്. നിക്കോബറിനെ മാത്രമാസ്പദമാക്കിയുള്ള കണക്കുകളില്ല.

| | | | |
|---|---|---|---|
| ഹിന്ദുക്കരം: | 9264 | ശിഖർ: | 370 |
| ജൈനർ: | 61 | ബുദ്ധമതക്കാർ: | 1860 |
| സൊരാഷ്ട്രിയർ: | 2 | മുസൽമാൻ: | 4207 |
| ക്രിസ്ത്യാനികരം: | 486 | മററുള്ളവർ: | 6 |

മതപരിവത്തനത്തിനു് കാര്യമായി ശ്രമിച്ചതു് ക്രിസ്ത്യൻ മിഷനറിമാരാണെന്നു സൂചിപ്പിച്ചല്ലൊ. ഇതിനു ചരിത്രപരമായ കാരണമുണ്ടു്. ബ്രിട്ടീഷുകാരുടെ ഭരണത്തിൽ അമന്നിരുന്നകാലത്തു് ഈ പ്രദേശത്തു് സുവിശേഷപ്രചാരകന്മാക്കു് സിദ്ധിച്ചിരുന്ന സൗകര്യങ്ങരം മററാക്കുമുണ്ടായിട്ടില്ല. 1886-ൽ ആംഗ്ലിക്കൻ മിഷനറിയായ വേടപ്പൻ സോളമൻ ഇവിടെ എത്തിയശേഷമാണ് ക്രിസ്തുമതം ഇവിടെ വേരുപിടിച്ചതെന്നു പറയാം. 1900-ൽ ആണ് നിക്കോബറിൽ ആദ്യത്തെ ജ്ഞാനസ്നാനം നടന്നതു്. 1931 ആയപ്പോഴേക്കു് നിക്കോബറിൽ 238 ക്രിസ്ത്യാനികരം ഉണ്ടായിക്കഴിഞ്ഞു. 1941-ൽ അവരുടെ എണ്ണം 1,011-ം, 1951-ൽ 6,000, 1961-ൽ 10,481-ം ആയിത്തീന്നു.* 1961-ലെ വിശദമായ കണക്കുകരം ഇങ്ങനെയാണ്:

| | | | |
|---|---|---|---|
| ഹിന്ദുക്കരം: | ഇല്ല. | ബുദ്ധമതക്കാർ: | ഇല്ല. |
| ക്രിസ്ത്യാനികരം: | 10,481 | മുസൽമാൻ: | 220 |
| നിശ്ചയമില്ലാത്തവർ: | 3,202 | ഷോമ്പെൻ. | 71 |
| ആകെ: | 13,903. | | |

---

* Social Panorama of the Andaman & Nicobar Islands by V. K. Kochar.

ഇതു് നിക്കോബറിലെ കണക്കുകൾ മാത്രമാണു്. എത്ര വേഗത്തിലാണു് ഇവിടെ മാററം സംഭവിച്ചുകൊണ്ടിരിക്കുന്നതെന്നു കാണാൻവേണ്ടിയാണു് ഇതു ചൂണ്ടിക്കാണിച്ചതു്.

നിക്കോബാറികളുടെ വിശ്വാസപ്രമാണങ്ങൾ മുഖ്യമായി നിലനില്ക്കുന്നതു് പ്രേതാത്മാക്കളെ സംബന്ധിക്കുന്ന വിചാരങ്ങളിലാണു്. അവരുടെ ആചാരാനുഷ്ഠാനങ്ങളിലും അടിയന്തിരങ്ങളിലുമെല്ലാം ഇതിൻെറ പ്രതിബിംബം വ്യക്തമായി കാണുകയുംചെയ്യാം. പ്രേതാത്മാക്കളെ നിയന്ത്രിക്കാനോ നിരുത്സാഹപ്പെടുത്താനോ പ്രീതിപ്പെടുത്താനോ ഓടിക്കാനോ ആണു് കർമ്മാനുഷ്ഠാനങ്ങളിലധികവും.

പ്രപഞ്ചോൽപ്പത്തിയെക്കുറിച്ചോ പ്രകൃതിയിൽക്കാണുന്ന പ്രതിഭാസങ്ങളെപ്പററിയോ അവർ കാര്യമായി ചിന്തിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. എങ്കിലും അതിനു് അവക്കു് ഒട്ടും താല്പര്യമില്ലെന്നും പറഞ്ഞുകൂടാ. നാടോടിക്കഥകളിൽ പിച്ചുവച്ചുതുടങ്ങുന്ന അവരുടെ ഭാവനകൾ അതാണു വ്യക്തമാക്കുന്നതു്. നക്ഷത്രങ്ങളുടെ ഉത്ഭവത്തെക്കുറിച്ചു പറയാറുള്ള കഥ ഇവിടെ സ്മരണീയമാണു്. പണ്ടു പണ്ടു് ലോകം ബാല്യദശയിലിരുന്ന കാലത്തു് ഭൂമിയിൽനിന്നു് അധികം ദൂരത്തിലായിരുന്നില്ല ആകാശം. അക്കാലത്തു് സൂര്യചന്ദ്രന്മാർ പരസ്പരം മാറിപ്പോകുക പതിവായിരുന്നു. ചൂടു് അസഹ്യമായിരുന്നുതാനും. ചൂടുകൊണ്ടു തറ പിളന്നു. ഇതിനു പരിഹാരം എന്താണെന്നു് ആലോചിക്കാൻ ഗ്രാമീണർ ഒന്നിച്ചുചേർന്നു്, വളരെ നേരം ചച്ച നടത്തി ഒരു തീരുമാനം കൈക്കൊണ്ടു്; അത്യന്തം ബലമുള്ള ഒരു വില്ലുണ്ടാക്കി. അതിനു പററിയ അസ്ത്രങ്ങളും തയാറാക്കി. വില്ലു് 'ടാചോയ്' (Ta–choi) തടികൊണ്ടും അമ്പു് ചാലുവോക് (Cha–luok) ഈക്കിൽ എന്നിവകൊണ്ടുമാണു നിമ്മിച്ചതു്. അവ മൂപ്പന്മാർ ആകാശത്തേക്കു് എയ്യാൻതുടങ്ങി. അമ്പേററു് ആകാശത്തിൻെറ ഒരു ഭാഗം അപ്പാടെ തകന്നു്, അവിടം തെളിഞ്ഞു. എന്നാൽ ആകാശത്തേക്കു വിട്ട ചില അസ്ത്രങ്ങൾ തിരിച്ചുവന്നില്ല. അവ ആകാശത്തു തറച്ചുനിന്നു. ഈക്കിലുകൾ തീപിടിച്ചു പൊട്ടിത്തെറിക്കാൻ

തുടങ്ങി. അതിന്റെ ഫലമായുണ്ടായ അഗ്നിസ്ഫുലിംഗങ്ങളാണു് നക്ഷത്രജാലങ്ങളായി പരിണമിച്ചതു്.* ഇതുപോലെ ആദികാലത്തു് മഹാപ്രളയമുണ്ടായതിനെപ്പററി സൂചിപ്പിക്കുന്ന ഒരു കഥയുമുണ്ടു്. പ്രളയത്തെ സംബന്ധിക്കുന്ന സ്മരണയുടെ പ്രതിധ്വനികളായ ചില കഥകൾ പല പ്രാചീനജനങ്ങളുടെയിടയിലും ഉണ്ടു്. ഒരുപക്ഷേ, നിക്കോബാറികളുടേതു് ഏതോ കാലത്തു സംഭവിച്ച വമ്പിച്ച കടൽക്ഷോഭത്തിന്റെ സ്മരണയായിരിക്കണം.

നിക്കോബാറികൾക്കു് വെയിലിനോടു പൊതുവേ വെറുപ്പാണു്. അതു മുഖ്യമായി നിഴൽ ഒഴിവാക്കാനുള്ള താല്പര്യത്തിൽനിന്നുണ്ടാകുന്നതാണെന്നു പറയാം. പ്രേതാത്മാക്കളുടെ പ്രത്യക്ഷഭാവമാണു് നിഴൽ. കാർ നിക്കോബറിൽ പണ്ടു് 'നിഴലൂട്ടു്' എന്നൊരു പ്രത്യേക കർമ്മംതന്നെ ഉണ്ടായിരുന്നു. ശവം മറവുചെയ്യുമ്പോൾ ആളുകളുടെ നിഴൽ കുഴിയിൽ പതിച്ചുകൂടാ. അങ്ങനെ സംഭവിച്ചാൽ ആളിന്റെ പ്രേതാത്മാവും ശവക്കുഴിയിൽ ഒതുങ്ങിപ്പോയേക്കുമെന്നും പല കുഴപ്പങ്ങൾക്കു് അതു കാരണമാക്കിയേക്കുമെന്നും ആണു് വിശ്വാസം.

ആപത്തുകളും രോഗങ്ങളും വരുന്നതു് പ്രേതാത്മാക്കളാലാണെന്നു് നിക്കോബാറികൾ വിശ്വസിക്കുന്നു. പ്രേതാത്മാക്കളെ അവർ വിളിക്കുന്നതു് ഇവി (iwi) എന്നാണു്. എന്നാൽ ഇവികളുടെ കൂട്ടത്തിൽ നല്ലവരും ചീത്തകളുമുണ്ടു്. ഇവികാ (iwi–ka) എന്നാണു് നല്ലവരെ പറയുക. സൽപുമാന്മാരായ മുൻഗാമികളുടെ പ്രേതാത്മാക്കളാണു് ഇവികാ. സ്വന്തം സന്താനപരമ്പരയോടു സന്മനോഭാവവും ചീത്ത പ്രേതാത്മാക്കളോടു് വിരോധികളുമാണു് ഇവികാ. ഇവർ ബന്ധുജനങ്ങളുടെ താമസസ്ഥലങ്ങളും മററും സന്ദർശിക്കുന്ന പതിവുണ്ടു്. ദുഷ്ടരായ മുൻഗാമികളുടെ പ്രേതാത്മാക്കളാണു് ഇവിപോർ (iwi pot) കൊലപ്പുള്ളികൾ, അകാലമൃത്യുവിന്നിരയാകുന്നവർ, ദുർന്നടത്തക്കാർ തുടങ്ങിയവരുടെ പ്രേതാത്മാക്കളുടെയും പേർ ഇതുതന്നെയാണു്.

* In the Nicobar Islands by G. Whitehead, p. 240

ഇവി മെകുയാ (iwi–mekuya) അടുത്തകാലത്തു് മൃതരായവരുടെ പ്രേതാത്മാക്കളാണു്. സമാധാനവും സന്തുഷ്ടിയും കൈവരുത്തുവാൻ ഇവരെ സങ്കല്പിച്ചുള്ള കർമ്മാനുഷ്ഠാനങ്ങളുണ്ടു്. പരേതരുടെ പ്രീതിക്കുവേണ്ടി അവരുടെ ജംഗമസ്വത്തുക്കളെല്ലാം ശവക്കുഴിയിൽ ഒടുക്കേണ്ടതാണു്. വാർദ്ധക്യം വന്നു മരിക്കുന്നതുകൊണ്ടു് പ്രേതാത്മാക്കളുടെ പ്രവർത്തനം ഉണ്ടാകയില്ലെന്നാണു് ചിലരുടെ വിശ്വാസം.* മദ്ധ്യദ്വീപുകളിലെ ആളുകളിൽ 'സർവ്വശക്ത'നെക്കുറിച്ചു് ഒരു ധാരണ ലളിതമായ രൂപത്തിൽ ഉണ്ടു്. ദീർഘകാലമായി അവിടെ നടന്നുവന്നിരുന്ന മിഷനറി പ്രവർത്തനത്തിൽനിന്നും സംക്രമിച്ച സങ്കല്പമാണിതെന്നാണു് കണക്കാക്കപ്പെടുന്നതു്. ഈ സർവ്വശക്തനെ 'ഡിയൂസ്' (Deuse) എന്നാണു് അവർ പറയുന്നതു്. അദ്ദേഹമാണു് പ്രായമാകുന്നവരെ അടിപ്പെടുത്തി മരണത്തിലേക്കു നയിക്കുന്നതു്.

പ്രേതാത്മാക്കളിൽനിന്നു തികച്ചും ഭിന്നമായ എന്തോ ഒന്നുകൂടി ഉണ്ടെന്നു നിക്കോബാറികൾ കരുതുന്നുണ്ടു്. നമ്മിലുള്ള പ്രാണസങ്കല്പത്തിനു സമാനമായിട്ടുള്ളതാണിതെന്നു് ഒരുതരത്തിൽ പറയാം. അതിനെ അവർ 'ഹോയിൻ' (Hoin) എന്നാണു വിവക്ഷിക്കുന്നതു്. മരണസമയത്തു് 'ഹോയിൻ' അന്ത്യശ്വാസത്തോടൊപ്പം അപ്രത്യക്ഷമാകുന്നു. ചിലർ കരുതുന്നതു് ഹോയിൻ മൃതശരീരത്തോടൊപ്പം ശവക്കുഴിയിൽ അടക്കപ്പെടുമെന്നാണു്. അതു് അവിടെനിന്നു മാറുന്നതു് ആദ്യത്തെ എന്റോയിൻ (entoin) എന്ന പുലകുളിയടിയന്തിരത്തോടുകൂടിയാണെന്നാണു വിശ്വാസം.

ശരീരത്തിൽ നിവസിക്കുന്ന 'പ്രാണൻ' സ്വമനസ്സാലെ സഞ്ചാരത്തിനൊരുങ്ങുന്ന വേളകളും അപൂർവ്വമല്ലെന്നു നിക്കോബാറികൾ കരുതാറുണ്ടു്. ഇതുകൊണ്ടാണത്രേ സ്വപ്നം കാണുന്നതു്. ഉറങ്ങിക്കിടക്കുന്നവനെ പെട്ടെന്നു് ഉണർത്തുവാൻ ആരും തുനിയാറു പതിവില്ല. ഞെട്ടിയുണരുന്ന അവസരത്തിൽ പ്രാണനു ശരീരത്തിലേക്കു മടങ്ങിയെത്തു

* The Nicobar Islands & their People by E. H. Man, Ch. XVI.

വാൻ സമയം കിട്ടാതെ വന്നെങ്കിലോ എന്നാണു സംശയം. അത്യന്തം അപകടകരമായ അവസ്ഥയായിരിക്കുമല്ലോ അതുമൂലം ഉണ്ടാകുന്നതു്. പ്രാണൻ ശരീരം വിട്ടുപോകുന്ന അവസരത്തിൽ സ്വല്പകാലത്തേക്കു് അതു വിശ്രമത്തിനോ വിനോദത്തിനോ അഭയത്തിനോവേണ്ടി പോട്ടകളിലോ മരപ്പൊടപ്പിലോ തങ്ങിയെന്നു വരാം. ചിലപ്പോഴം വഴിതെററി വലഞ്ഞുപോകാം. ആളിനു് ഇതേപ്പററി ബോധമുണ്ടാകുകയുമില്ല. ഇങ്ങനെയുള്ളയാളം ക്രമേണ രോഗാതുരനായിത്തീരുന്നതാണു്. പ്രാണനെ തിരിച്ചു കൊണ്ടുവരുവാൻ സാധിച്ചില്ലെങ്കിൽ മരണമാണു് ഫലം.*

പ്രേതാത്മാക്കൾ നിരാധാരരായി അലഞ്ഞുതിരിയുകയാണു ചെയ്യുന്നതു്. അവയ്ക്കു് ഓരോ ദ്വീപിലേയും ആളുകളുടെ സങ്കല്പത്തിൽ ഓരോ സങ്കേതങ്ങളുണ്ടു്. കാർ നിക്കോബാറികളുടെ പഴയ വിശ്വാസമനുസരിച്ചു ദ്വീപിൻെറ മദ്ധ്യത്തെവിടെയോ ഉള്ള മലമ്പനികേന്ദ്രമായ ചതുപ്പുനിലമാണു് 'പനംസിയോ' (Panam-sio) എന്നു് അവർ പറയുന്ന പ്രേതഭൂമി. മന്ത്രവാദിവൈദ്യന്മാരല്ലാതെ മററാരും അവിടെ കാലുകുത്തുകയില്ല. പനംസിയോവിൽ കടക്കാൻ ഇടവരുന്നവരുടെ അനുഭവം കാണിക്കുന്ന ഒരു നാടൻകഥ ഈ അവസരത്തിൽ സ്മരിച്ചുപോകുന്നു. പണ്ടൊരിക്കൽ വളരെ വളരെ ദൂരെയുള്ള കലിംഗനാട്ടിൽനിന്നു് ഇവിടേക്കു് ഒരു കപ്പൽ വന്നു. കടുത്ത കാററും പിശറും സഹിച്ചു് അതു കരയ്ക്കു വന്നടിച്ചു തകൻനുപോയി. അറോങ്ങു് എന്ന ഗ്രാമത്തിനടുത്തുള്ള സ്ഥലത്താണു് ഇതു സംഭവിച്ചതു്. കപ്പലിലുണ്ടായിരുന്നവർ ഒട്ടുമുക്കാലും മരിച്ചു. ബാക്കിയുണ്ടായിരുന്നവർ വളരെ കഷ്ടപ്പെട്ടു നീന്തി കരയ്ക്കുകയറി. വിശന്നും ദാഹിച്ചും അവർ വലഞ്ഞു. വെള്ളവും ആഹാരവും തേടി അവിടെല്ലാം അലഞ്ഞുതിരിഞ്ഞ അവർ ആരും കയറിക്കൂടാത്ത പ്രേതഭൂമിയിൽ അറിയാതെ കടന്നുചെന്നു. പ്രേതാത്മാക്കളുടെ സങ്കേതമായിരുന്നു ഇവിടം. അല്പമൊന്നു വിശ്രമിക്കാൻ അവർ അവിടെ തങ്ങി. മുണ്ടും തുണിയുമൊക്കെ നനഞ്ഞും കീറിയുമിരുന്നതിനാൽ കിടക്കുവാൻ

* In the Nicobar Islands by G. Whitehead, p. 124

അവക്കു കഴിഞ്ഞില്ല. മരക്കൊമ്പുകളിൽ കയറിയിരുന്ന തൂങ്ങിയാടിയുമാണു് അവർ സമയം കളഞ്ഞതു്. അവി ത്തെ ശാന്തതയും സമാധാനവും നശിപ്പിച്ചതിനാൽ പ്രേ താത്മാക്കൾ വളരെ ക്ഷോഭിച്ചു. തെററുകാക്കു തക്ക ശിക്ഷ യും കൊടുത്തു. മരക്കൊമ്പിൽ തൂങ്ങിയാടിയവരെ അപ്പാ വാവലുകളാക്കി രൂപാന്തരപ്പെടുത്തി. വലിയവരെ വലിയ വാവലുകളും ചെറിയവരെ ഞറിക്കീലുകളുമായിട്ടാണു മ ററിയതു്. അവ നാലുപാടും പറക്കാൻ തുടങ്ങി. ഇന്നും വ ശ്രമിക്കുമ്പോൾ അവ മരക്കൊമ്പിലും മററും തലകീഴായ തൂങ്ങുന്നു. ഇങ്ങനെയാണു് ഇവിടെ വാവലെന്നൊരു കൂട്ട ഉണ്ടായതു്!

പ്രേതാത്മാക്കൾ വഴിവക്കിലുള്ള മരങ്ങളിലും വള്ള പ്പടപ്പുകളിലും പതിയിരിക്കാറുണ്ടെന്നു നിക്കോബാറിക വിശ്വസിക്കുന്നുണ്ടു് അതുവഴി ആളുകൾ കടന്നു പോക മ്പോൾ അവരുടെമേൽ ചാടിവീഴുകയോ കല്ലോ കരിക്ക യോ വിറകുകൊള്ളിയോകൊണ്ടു് എറിയുകയോ ചെയ്യു ത്രേ. അതു് ഏല്ക്കുവാൻ ഇടയാകുന്നവർ രോഗികളായിത്ത രും. മനുഷ്യക്കു മാത്രമല്ല കടലിനും വന്മരങ്ങൾക്കും പാ കൾക്കും മററും പ്രേതാത്മാക്കളുണ്ടെന്നു വിശ്വസിക്കുന വരും കുറവല്ല.

പ്രേതാത്മാക്കളിൽ വിശ്വാസമുള്ളവരാണു് നിക്കോ ബാറികളെങ്കിലും ചില മതവിശ്വാസികളിൽ കാണു പോലെ പാപികളെ ഇട്ടു നരകിപ്പിക്കുന്ന ഒരു പ്രത്യേ സ്ഥാനം—നരകം—അവരുടെ സങ്കല്പത്തിലുണ്ടെന്നു പ ഞ്ഞുകൂടാ. പാപികളെ ഇടുന്ന നരകങ്ങൾ ഇരുപത്തൊന്നോ ഇരുപത്തെട്ടോ ഉണ്ടെന്നും ഓരോന്നിലും ഓരോമാതിര ശിക്ഷയുണ്ടെന്നുമാണല്ലോ ഭാഗവതത്തിൽ പ്രസ്താവിക്കുന തു്. പരേതരുടെ ആത്മാക്കൾ പരിശുദ്ധിപ്രാപിക്കുന്നതു വരെ താല്ക്കാലികമായി കഴിയുന്ന സങ്കേതം (Purgatory ഉണ്ടെന്നു വിശ്വസിക്കുന്നവരാണല്ലോ കത്തോലിക്കർ അനുഗ്രഹിക്കപ്പെട്ടവർ സ്വർഗ്ഗത്തിലേക്കും ശിക്ഷിക്കപ്പെ ന്നവർ നരകത്തിലേക്കും പോകുമെന്നുമാണു് ഇസ്ലാമിക വിശ്വാസത്തിലും കാണുന്നതു്. പാപികളായ പ്രേതാത്മ



ചിത്രം 21

പ്രേതന്റെ സ്വകാര്യസ്വത്തുക്കൾ നിക്ഷേപിച്ചിട്ടുള്ള ഒരു കുടിൽ



ചിത്രം 22
ഒരു സമൂഹഗൃഹം. അതിഥികളെ താമസിപ്പിക്കുന്നതു് ഇവിടെയാണു്.
വീടിന്റെ മാതൃക നോക്കുക



ചിത്രം 23
വീടിന്റെ മറെറാരു മാതൃക



ചിത്രം 24
ഒരു കുടിൽ—വീടിന്റെ ഇനിയൊരു മാതൃക

ക്കളെ പറഞ്ഞയയ്ക്കുന്ന ഒരു പ്രദേശത്തെപ്പറ്റി നിക്കോബാറികാം ലളിതമായി സങ്കല്പിക്കാറുണ്ടെന്ന കാര്യം വിസ്മരിച്ചുകൂടാ. അന്തരീക്ഷത്തിന്റെ ഏറ്റവും അടിയിലുള്ളതും ഭൂതലത്തിൽനിന്നും അല്പം ഉയരെ സ്ഥിതിചെയ്യുന്നതുമായ സങ്കേതമത്രേയിത്. 'എൽ കി ടെൽ കോ റി' (el–ki–tel–ko–re) എന്നാണ് ഇവർ പറയുന്നത്.[1] അവിടേക്ക പ്രേതാത്മാക്കാംക്ക് സഞ്ചരിക്കാൻ നിർദ്ദിഷ്ടമായ വഴികളൊന്നും പറയപ്പെട്ടിട്ടില്ല. ചിലരുടെ വിശ്വാസം കിഴക്കൻ കടലിൽ സ്ഥിതിചെയ്യുന്ന അഗ്നിപർവ്വതദ്വീപായ നാർകൊണ്ടമാണ് ഈ സങ്കേതം എന്നാണ്. പ്രേതാത്മാക്കാം ഒരു കൊച്ചുവള്ളത്തിൽ വേണം അങ്ങോട്ടു പോകാൻ. എന്നാൽ ചിലക്ക് അതു ലഭിച്ചെന്നുവരുകയില്ല. അപ്പോം അവിടെവരെ നീന്തിയേ പററൂ. അവിടെയെത്തിയാൽ പ്രേതാത്മാവിന്റെ അതുവരെയുള്ള ചെയ്തികളെപ്പററി ചോദ്യംചെയ്യുന്നതാണ്. അംഗീകരിക്കപ്പെടാവുന്ന പെരുമാററമായിരുന്നെന്നു തെളിഞ്ഞാൽ നല്ലവരുടെ സങ്കേതത്തിൽ കഴിയാൻ അനുവാദം കൊടുക്കും. ദുഷ്ടന്മാരുടെയും ദുർമ്മരണം പ്രാപിച്ചിട്ടുള്ളവരുടെയും ഭ്രാന്തന്മാരുടെയും പ്രേതാത്മാക്കാംക്ക മറെറാരു സ്ഥലമാണ് ഒഴിച്ചിട്ടേക്കുന്നത്. കഠിനങ്ങളായ കററങ്ങാം ചെയ്തിട്ടില്ലാത്തവരുടെ പ്രേതാത്മാക്കാംക്ക താക്കീതുനല്കി, ഭാവിയിൽ നല്ല പെരുമാററം പ്രതീക്ഷിച്ചുകൊണ്ടു സൽപുമാന്മാരുടെ സങ്കേതത്തിലേക്ക് അയയ്ക്കുന്ന പതിവുണ്ട്. ഇവിടെ പ്രവേശനം സിദ്ധിക്കുവാൻ, ജീവിച്ചിരിക്കുമ്പോാം നല്ലകാര്യങ്ങാം ചെയ്യേണ്ടതാവശ്യമാണ്. അതിഥികളോട് ഉപചാരപൂർവ്വമുള്ള പെരുമാററം, പാതിവ്രത്യം, പരസ്പരസ്നേഹം, കാരുണ്യം, സമചിത്തത തുടങ്ങിയവ സൽപ്രവൃത്തികളിൽപ്പെടുന്നു.[2]

അധോലോകമെന്ന ഒരു സങ്കല്പവും നിക്കോബാറികാംക്കുണ്ടെന്ന അനുമാനത്തിലേക്കു നയിക്കുന്ന ഒരു നാടോടികഥയുണ്ട്. നാഗങ്ങാം, ദൈത്യർ, യക്ഷർ തുടങ്ങിയവരുടെ പാർപ്പിടമായി ഭൂമിക്കു താഴെ ഏഴു ലോകങ്ങാം ഉണ്ടെന്നാണ

1 Sir R. C. Temple: Census of India 1901, Vol. III, Part II.
2 The Nicobar Islands & their People by E H Man Ch: XVI

ല്ലോ വിഷ്ണുപുരാണത്തിൽ പറയുന്നതു്. പാതാളം കണ്ടിട്ടുള്ള നാരദൻെറ അഭിപ്രായമനുസരിച്ചു് അവിടം സ്വർഗ്ഗത്തെക്കാൾ വിശേഷമാണു്. ഏതാണ്ടു് ഈ ആശയത്തിൻെറ വിദൂരമായ പ്രതിധ്വനിയാണു മുകളിൽ സൂചിപ്പിച്ച നാടോടിക്കഥ. അതിതാണു്: ''പണ്ടുപണ്ടു് കാർ നിക്കോബറിലെ കിഴക്കേ തീരത്തുള്ള ഗ്രാമമായ മലാക്കയിലെ കുറെ ആളുകൾ ഒരു ഗുഹാമാർഗ്ഗത്തിലൂടെ കീഴ്‌ലോകത്തിലേക്കു കടക്കുന്നതു പതിവായിരുന്നു. അങ്ങോട്ടു പോകുന്ന വഴി മുഴുവൻ ഇരുട്ടാണു്. അതുകൊണ്ടു ചൂട്ടുകററ കത്തിച്ചാണു് അങ്ങോട്ടു പോകാറുണ്ടായിരുന്നതു്. ഇങ്ങനെ പോകുമ്പോൾ ഒരിക്കൽ പുൽത്തട്ടിൽ ധാരാളം മുട്ടകൾ കണ്ടു. അവിടെ അധിവസിച്ചിരുന്ന കൊച്ചു മനുഷ്യരുടെ മുട്ടകളായിരുന്നു അവ. മലാക്കക്കാർ മുട്ടകൾ മോഷ്ടിക്കുന്നതു് പതിവാക്കി. ഒരവസരത്തിൽ ഈ കൊച്ചു മനുഷ്യരെ മുഖത്തോടുമുഖം കണ്ടു. അപ്പോൾ മലാക്കക്കാർ അവരോടു ചോദിച്ചു: 'നിങ്ങളുടെ അച്ഛനമ്മമാർ എവിടെയാണു്?'

'ഞങ്ങൾ ഇവിടത്തെ പഴയ കൂട്ടരാണു്.'—എന്നുമാത്രമായിരുന്നു മറുപടി.

മലാക്കാക്കാർ അവരുമായി ഒരു ആട്ടമത്സരത്തിനു താല്പര്യം കാണിച്ചു് അവരെ വെല്ലുവിളിച്ചു. മത്സരം നടന്നു. എന്നാൽ ആ കൊച്ചു മനുഷ്യരെ മലാക്കാക്കാർ നൃത്തത്തിൽ തോല്പിച്ചു. പാവങ്ങൾ കൊച്ചുമനുഷ്യർ! അവർ വളരെ ലജ്ജിതരായി. അവരെ മനഃപൂർവ്വം അവഹേളിച്ചതായിട്ടാണു വ്യാഖ്യാനിച്ചതു്.

ഈ സംഭവത്തിനുശേഷം മലാക്കാക്കാർക്കു കീഴ്‌ലോകത്തിലേക്കു ചെല്ലാനും അവിടെനിന്നു മുട്ട മോഷ്ടിക്കാനും വയ്യാത്തവിധത്തിൽ അധോലോകവാസികൾ ഗുഹാമുഖം ഒരു പാളകൊണ്ടു് അടച്ചുകളഞ്ഞു. ഈ പാള ക്രമേണ കഠിനമായ പാറയായി പരിണമിക്കുകയുംചെയ്തു. അതിനുശേഷം മലക്കാക്കാർ അങ്ങോട്ടു പോയിട്ടേയില്ല.''

പ്രേതാത്മാക്കളിൽനിന്നു് ആപത്തുണ്ടായി പരിഹാരം നേടുന്നതിനേക്കാൾ ഉത്തമം അവയെ ഒഴിവാക്കിനിത്തുന്നതാണെന്നാണു നിക്കോബാറികളുടെ മനോഭാവം. ഇതി

നുപകരിക്കുന്ന നിരവധി ഏർപ്പാടുകൾ കൈക്കൊള്ളാമെന്നാണ് അവരുടെ പൊതുവായ വിശ്വാസം. താമസസ്ഥലത്തും ഗ്രാമങ്ങളിൽ പ്രധാനപ്പെട്ട കേന്ദ്രങ്ങളിലും വള്ളമടുക്കുന്ന സങ്കേതങ്ങളിലും മററും ഇങ്ങനെയുള്ള ഏർപ്പാടുകൾ ചെയ്തിരിക്കുന്നതു കാണാം. ഇതിനെപ്പററി ഈ എച്ച്. മാൻ ശേഖരിച്ചിട്ടുള്ള വിശദമായ വിവരങ്ങൾ 1901–ലെ കാനേഷുമാരിക്കണക്കിൽ അനുബന്ധമായി ചേർത്തിട്ടുണ്ട്. അതിൽ പ്രധാനപ്പെട്ടതെന്നു തോന്നുന്ന ചില വിവരങ്ങൾ ഇവിടെ അവതരിപ്പിക്കട്ടെ.

കേരളത്തിൽ ചില പ്രദേശങ്ങളിൽ നടത്താറുള്ള കോലംതുള്ളലിന് ഉപയോഗിക്കാറുള്ള കോലങ്ങൾ എഴുതുന്നതു കമുകിൻപാളയിലാണല്ലോ. ഇതുപോലെ, പാളകൾ ചീകിയൊരുക്കി അതിൽ കോലങ്ങൾ വരച്ചുണ്ടാക്കുന്ന ഒരേർപ്പാട് നിക്കോബാറികളുടെയിടയിലുണ്ട്. ഒരു പാളയിൽ ഏഴുമെട്ടും പടങ്ങൾ കാണും. ചെറിയ പാളയാണെങ്കിൽ നാലഞ്ചെണ്ണമേ ഉണ്ടായിരിക്കു. പാളയിൽത്തന്നെ രൂപങ്ങൾ വെട്ടിയെടുക്കാറുമുണ്ട്. ഇതിനൊക്കെ നിക്കോബാറികൾ പറയുന്നതു് 'ഹെൻറാ' (henta) എന്നാണ്. വലിയ കോലമാണെങ്കിൽ പാളയുടെ ഇടത്തെ മൂലയ്ക്കു് മുഖ്യമായി സൂര്യൻെറ ചിത്രവും അതിനുശേഷം സർവ്വശക്തൻെറ—ഡിയൂസിൻെറ—ചിത്രവും കാണാം. ഡിയൂസ് പ്രത്യേക വേഷങ്ങൾ അണിഞ്ഞു നില്ക്കുന്നതായിട്ടാണു ചിത്രീകരിക്കുന്നതു്. അദ്ദേഹത്തിൻെറ പാർശ്വങ്ങളിൽ ആയുധങ്ങളും ഉപകരണങ്ങളും ദൈനംദിനാവശ്യസാധനങ്ങളും ലേഖനംചെയ്യുന്നു. ഇതെല്ലാം പാളയിൽ മുകളിലത്തെ വരിയിൽ ആണ്. അടിയിൽ വീടുകൾ, തെങ്ങ്, പക്ഷികൾ, ചിലപ്പോൾ സ്ത്രീപുരുഷന്മാർ എന്നിങ്ങനെയുള്ള ചിത്രങ്ങളുമാണ്. ഇതിനും താഴത്തെ വരിയിൽ വളർത്തുമൃഗങ്ങൾ, വളർത്തുപക്ഷികൾ എന്നിവ കാണാം. പിന്നീടുള്ള വരിയിൽ ആട്ടത്തിലേർപ്പെട്ടിരിക്കുന്ന സ്ത്രീപുരുഷരൂപങ്ങളാണ്. അതിനും താഴെ മത്സ്യങ്ങൾ, സാഗരകന്യകമാർ മുതലായവരുടെ ചിത്രങ്ങളാണ് ലേഖനംചെയ്യപ്പെടുക. 'ഹെൻറാ' മദ്ധ്യദ്വീപുകളിലും തെക്കൻദ്വീപുകളിലുമാണു

കൂടുതൽ എഴുതുന്നതും ഉപയോഗപ്പെടുത്തുന്നതും. മദ്ധ്യദ്വീപുകളിലെ ഹെൻറാകളിലേ ഡിയൂസിൻെറ ചിത്രം കാണാറുള്ളു. സർവ്വശക്തനെപ്പററിയുള്ള ധാരണ മദ്ധ്യദ്വീപുകളിൽ മാത്രമേയുള്ളുവെന്നും അതു് അവിടങ്ങളിൽ നടന്നിട്ടുള്ള മിഷനറിപ്രവർത്തനത്തിൻെറ ഫലമാണെന്നും മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഈ സ്ഥലങ്ങളിലാണു മിഷനറിമാരുടെ മതപരിവർത്തനപ്രവർത്തനം നേരത്തെ തുടങ്ങിയതു്. അതിനുമുമ്പു് ഇത്തരമൊരു സങ്കല്പം നിക്കോബാറികളിൽ ഉണ്ടായിരുന്നില്ല.

പല രൂപങ്ങളിലുള്ള ഹെൻറാകരം ഉണ്ടു്. ഓരോന്നും നിശ്ചിതമായ ആവശ്യങ്ങൾക്കാണു് ഉപയോഗിക്കുന്നതും. പ്രധാനപ്പെട്ട ഹെൻറാകരം താഴെ പറയുന്നവയാണു്: (1) ഹെൻറാകോയ് (hentakoi) തടിയിൽ ചെത്തിയ രൂപങ്ങളോ, പലകയിലോ പാളയിലോ ചിത്രണംചെയ്ത കോലങ്ങളോ ആണു്. പക്ഷികരം മത്സ്യങ്ങരം തുടങ്ങിയവ, കപ്പൽ, വള്ളം, ഏണി എന്നിങ്ങനെ പലതും ഈ കോലത്തിൽ കാണാം. രോഗിയുടെ സമീപത്താണു് ഇതു പ്രതിഷ്ഠിക്കുക. ദീനം ഭേദമായാൽ ഹെൻറാകോയ് പിന്നീടുള്ള ഉപയോഗത്തിനായി സൂക്ഷിക്കും. രോഗി മരിച്ചാൽ ഇവ കാട്ടിൽ കളയുന്നു. വീട്ടിനുള്ളിൽ തൂക്കുകയോ വീടിൻെറ മുൻവശത്തു വച്ചേക്കുകയോ ചെയ്യുന്ന പതിവും ഇല്ലാതില്ല. മദ്ധ്യദ്വീപുകളിലും ടെറിസാ, ചൗറ എന്നിവിടങ്ങളിലുമാണു് ഇതിൻെറ ഉപയോഗം അധികം കാണുന്നതു്. അപൂർവ്വമായി തെക്കൻദ്വീപുകളിലും കാണാം. കാർ നിക്കോബറിൽ ഇല്ലതന്നെ. (2) ഹെൻറാ കോയ് ലാംഗ് (Henta_koil ang) മീൻപരുന്തിൻെറ രൂപമാണു്. (3) ഹെൻറാടാ ഓയ്ന്യാ(Henta ta_oinya)യിൽ സർവ്വശക്തൻെറ—ഡീയൂസിൻെറ— ചിത്രം മാത്രമാണു് (4) ഹെൻറാ യുയിൻഗാഷി ഹെംഗ് (Henta_henyuingashi_heng) മനുഷ്യൻെറ മുഖത്തോടും എട്ടു കൈകളോടുംകൂടിയ ചിത്രമാണു്. കരങ്ങളിൽ അദ്ദേഹത്തിൻെറ കുട്ടികളുണ്ടായിരിക്കും. പ്രഭാതരശ്മിയുടെ പ്രതീകമാണത്രെ ഇതു്. (5) ഹെൻറാ ഹെനിംഗ്ഷി കാഹെ (Henta_henyngashi_kahe) ചന്ദ്രനെയാണു് ചിത്രീകരിക്കാറുള്ള

ത്തു്. ഇതിൽത്തന്നെ ഡിയൂസിന്റെ രൂപവും അങ്കിതമാകാറുണ്ടു്.

പ്രേതാത്മാക്കളെ പ്രീതിപ്പെടുത്തുവാനോ വിരട്ടിവിടാനോ ആണു് ഹെൻറാകളെ ഉപയോഗിക്കുന്നതു്. ഇവയുടെ രചനയ്ക്കു കലാബോധവും കരവിരുതും ആവശ്യമാണു്. കലാപരമായ നിലയിൽ ഇവ മിക്കതും ആകർഷകങ്ങളാണുതാനും. ജാവ, ബാലി തുടങ്ങിയ ദ്വീപുകളിൽ പാവക്കളിത്തിനും നിഴൽനാടകത്തിനും ഉപയോഗിക്കുന്ന ചിത്രങ്ങളും രൂപങ്ങളുമായി ഇവയ്ക്കു് സാമാന്യം സാമ്യമുണ്ടു്; ചിത്രങ്ങളുടെ രൂപങ്ങൾക്കു് പ്രത്യേകിച്ചും. കോലമെഴുത്തുകൊണ്ടു് ദുർദേവതകളെയും ദുർന്നിമിത്തങ്ങളെയും ഒഴിവാക്കാമെന്നുള്ള വിശ്വാസം ഭാരതത്തിലെ ചില ജനവിഭാഗങ്ങളിൽ ഇന്നും കാണാമല്ലോ. തമിഴ്നാട്ടിൽ വീട്ടുപടിക്കൽ എഴുതാറുള്ള കോലങ്ങൾ ഓർമ്മിക്കുക. മന്ത്രതന്ത്രാദികളുടെ ആവശ്യത്തിനു് പലതരത്തിലുള്ള കളങ്ങൾ എഴുതുന്നതു് കേരളീയർക്കു് അപരിചിതമല്ല. മന്ത്രവാദികൾ ആൾരൂപങ്ങളുണ്ടാക്കി ചില കർമ്മങ്ങൾ ചെയ്യുന്നതും പലരും മറന്നിരിക്കുകയില്ല. ഒരുപക്ഷേ, നിക്കോബാറികളുടെ, വിദൂരമെങ്കിലും സമാനമായ വിശ്വാസപ്രമാണങ്ങൾക്കു് ആധാരം ഭാരതത്തിൽനിന്നു പ്രത്യക്ഷമായോ പരോക്ഷമായോ സിദ്ധിച്ച സ്വാധീനമാകാം. കിഴക്കനേഷ്യയിലെ ആദിമജനങ്ങളിൽക്കൂടി അതു് ഇവിടേക്കും സംക്രമിച്ചിരിക്കാം.

പ്രേതാത്മാക്കളെ വിരട്ടിയോടിക്കുന്നതിനായി മററു പല ഏർപ്പാടുകളും നിക്കോബാറികളുടെ ഇടയിലുണ്ടെന്ന കാര്യം മറന്നുകൂടാ. നീളമുള്ള മുളങ്കഴകളിൽ പച്ചോലക്കാലും നെടുകെ കീറിയ തുണിയും ഇടയ്ക്കിടെ കെട്ടി കഴയുടെ അററത്തു് വെള്ളത്തുണിയും കുത്തി കടലോരങ്ങളിൽ നാട്ടാറുള്ളതു് ഇതിലൊന്നാണു്. എൽപാനത്തിലും വീടുകളുടെ മുമ്പിലും ഇങ്ങനെ ചെയ്യാറുണ്ടു്. ചില പ്രത്യേകജാതിച്ചെടിയുടെ കൊച്ചു ശിഖരങ്ങൾ മുറിച്ചു് വീടിന്റെ വാരിയിൽ തൂക്കുന്നതു് അപൂർവ്വമല്ല. തങ്ങളുടെ പ്രത്യേകസിദ്ധി കൊണ്ടു് മെൻലുവാനാമാർ പ്രേതാത്മാക്കളെ ബന്ധിച്ചു്

പീശാംകത്തികൊണ്ടു് കുത്തിക്കൊല ചെയ്തു്, പ്രത്യേകം തയ്യാറാക്കുന്ന ചങ്ങാടത്തിൽ ഒതുക്കി, കടലിൽ ഒഴുക്കുന്ന കർമ്മത്തിന്റെ കഥയും ഇവിടെ സൂചിപ്പിക്കട്ടെ. രണ്ടു കൊല്ലത്തിലൊരിക്കൽ വിപുലമായ തോതിൽ ഗ്രാമത്തിലെ വിനകളായ ഇത്തരം പിശാചുക്കളെയെല്ലാം ഒന്നിച്ചു നിഷ്കാസനംചെയ്യുകയാണു പതിവു്. എങ്കിലും ആണ്ടുതോറും കുറഞ്ഞ തോതിലെങ്കിലും പ്രേതങ്ങളുടെ ചങ്ങാടങ്ങൾ അവർ ഒഴുക്കുന്നു. ഇതു് നാർകൊണ്ടം ദ്വീപി(Narcondam island)ലേക്കാണത്രെ അയയ്ക്കുന്നതു്. നാലഞ്ചു നല്ല പൊങ്ങുതടികൾ ചേർത്തു കെട്ടിയുണ്ടാക്കിയ ചങ്ങാടത്തിൽ, മൂന്നുനാലു കമ്പുകൾ ഓരോ വശത്തും നാട്ടിനിർത്തി, അതിൽ കീറിയ പച്ചോലകൾ വളച്ചു കെട്ടിയാണു് 'പ്രേതച്ചങ്ങാടം' ഒരുക്കുക. അതിന്റെ അകത്താണു് ബന്ധിതരായ പ്രേതാത്മാക്കളെ ഇടുന്നതു്. നാലഞ്ചു പച്ചോലമടലുകൾ നാട്ടികെട്ടിയും കുരുത്തോലത്തോരണമിട്ടും 'പ്രേതച്ചങ്ങാടം അലങ്കരിച്ചിരിക്കും. കാററു് അനുകൂലമായി വീശുന്ന തക്കം നോക്കി അതു വലിച്ചു് കടലിൽ ദൂരെ കൊണ്ടു ചെന്നു വിടും. അതോടെ ഭൂരിഭാഗം പ്രേതാത്മാക്കളും ഗ്രാമത്തിൽനിന്നു് ഒഴിഞ്ഞതായി ആളുകൾ വിശ്വസിക്കുന്നതാണു്.

വീടുകളിൽ മരുന്നായും പ്രേതാത്മാക്കളെ ഒഴിക്കാനായും കെട്ടിത്തൂക്കാറുള്ള ഇലകളും മററും ചുടുവാൻ ഉള്ള കർമ്മം നമ്മുടെ പഞ്ചാംഗമനുസരിച്ച ജനുവരിമാസത്തിലാണു നടത്തപ്പെടുന്നതു്. വീടുകളുടെ മുമ്പിൽ ശുദ്ധജലമത്സ്യം കമ്പിൽ കുത്തിനിർത്തുന്നതു പ്രേതാത്മാക്കളുടെ പ്രീതിക്കാണു്. ഇതു സാധാരണ നടത്തുന്നതു ഫെബ്രുവരിമാസത്തിലായിരിക്കും. ചൗറയിലേക്കു യാത്രചെയ്യുന്ന കാലം മിക്കവാറും മാർച്ചിലാണു്. പൊതുവെ കടൽ ശാന്തമായിരിക്കുന്ന സമയം. അന്തരീക്ഷം തെളിഞ്ഞും കാററു് അനുകൂലമായും വർത്തിക്കുന്നതാണു്. നിക്കോബാറികളുടെ പുതുവർഷപ്പിറവിയെ കുറിക്കുന്ന ഘട്ടം ഏപ്രിൽമാസാവസാനത്തോടടുത്തായിരിക്കും. അതുപോലെ തീ കണ്ടെത്തിയതിനെ അനുസ്മരിക്കുന്നതിനായിട്ടും ഒരു ചടങ്ങു നടത്താറുണ്ടു്. കട

ലോരങ്ങളിൽ പലയിടങ്ങളിലായി ചിരട്ടയിട്ട തീകൊളു ത്തിയാണ് ഇതു ചെയ്യുന്നതു്. കറുത്തവാവിനോടടുത്ത കാലത്തായിരിക്കും ഇതു നടത്തുക. ഇന്നും മിക്കവാറും എല്ലാ ഗ്രാമങ്ങളിലും മുടക്കമില്ലാതെ ഇതു് ആചരിക്കുക പതിവാണ്. ഭാരതത്തിലെ ഇതരപ്രദേശങ്ങളിലെ ദീപാ വലിയോടു് ഇതിനു സാദൃശ്യം കല്പിക്കാം. തെക്കുപടി ഞ്ഞാറൻ കാലവർഷത്തിന്റെ ആരംഭം കുറിക്കുന്ന ഒരു ആഘോഷവും, തനാഹാ (Tanaha) എന്ന പേരിൽ അറിയ പ്പെടുന്നു. ഏറ്റവും നല്ല കാഴ്ചക്കോപ്പുകൾ വീടുകൾക്കു മുമ്പിൽ പ്രദർശിപ്പിക്കുന്ന ചടങ്ങ് മേയ്മാസത്തിന്റെ ആരംഭകാലത്തു നടത്തുന്ന പതിവുണ്ടു്. ഋതുവ്യത്യാസത്തെ പ്രഖ്യാപിക്കുന്ന ചടങ്ങായി ഇതു കരുതാം. ഈ കാലത്തു് ആളുകൾ ഞണ്ടിനെ പിടിക്കാൻ താല്പര്യം കാണിക്കുന്നു. കാർനിക്കോബർ ദ്വീപിൽ സാവായ്ഗ്രാമത്തിൽ മാത്രമേ ഇന്നു് ഈ ഏർപ്പാടുള്ളൂ. അപശകുനങ്ങൾ ഉണ്ടാകാതിരിക്കാ നും ഭാഗ്യം വരാനുമായി മേയ്മാസത്തിലെ മൂന്നാം വാര ത്തോടടുപ്പിച്ചു ചില ചടങ്ങുകൾ 'കനാച്ചാ' (Kanacha)എന്ന നാമധേയത്തിൽ പല ഗ്രാമങ്ങളിലും ഇന്നുമുണ്ടു്. വീടുക ളിലും കടലോരങ്ങളിലും മുമ്പു സൂചിപ്പിച്ച മന്ത്രധ്വജങ്ങൾ ഉയർത്താറുള്ളതു് ഈ കാലത്താണ്. മനുഷ്യരെ പീഡിപ്പി ക്കുന്ന പിശാചുക്കളെ ആവാഹിച്ചു ചങ്ങാടങ്ങളിലാക്കി കടലിൽ ഒഴുക്കുന്നതു മിക്കവാറും ജൂലൈമാസത്തിലായിരി ക്കും. അതേസമയം മരിച്ചവരെപ്പറ്റി സ്മരിക്കുന്നതിനും അവരോടുള്ള നന്ദി പ്രകടിപ്പിക്കാനും ആളുകൾ തയ്യാറാകു ന്നു. ശത്രുക്കളായ വിദേശികൾ ദ്വീപിൽ പ്രവേശിക്കാതി രിക്കാനായി ഒരു കർമ്മം നടത്തുന്ന പതിവു് തമാലു ഗ്രാമ ത്തിലുണ്ടു്. കാററു മാറി വീശുമ്പോൾ എൽപാനത്തിൽ ആലില കെട്ടിത്തൂക്കുന്നതു് ഒക്ടോബർമാസത്തിൽ മിക്ക വാറും എല്ലാ ഗ്രാമങ്ങളിലും കാണാം. വിപരീതമനോഭാ വക്കാരായ ഭൂതാത്മാക്കളെ 'വധിച്ചു്', ഒരുതരം കയ്യുവള്ളി കൊണ്ടു കെട്ടി കടലിൽ കളയുന്ന കർമ്മം മെൻലുവാനമാർ ചെയ്യുന്നതു നവംബറിലായിരിക്കും. രോഗവും പഞ്ഞവും പരത്തുന്ന ഭൂതാത്മാക്കളെ കരയ്ക്കടുക്കുവാൻ സമ്മതിക്കാതി

രിക്കുവാൻ ചൂരലിലകൾ കടലോരങ്ങളിലെ മുഖ്യസങ്കേതങ്ങളിൽ സ്ഥാപിക്കുന്ന പതിവുമുണ്ട്.

നിക്കോബറിലെ പത്തൊമ്പതു ദ്വീപുകളിൽ പന്ത്രണ്ടെണ്ണത്തിലും ആദിമജനങ്ങൾ സഹസ്രാബ്ദങ്ങളായി ജീവിച്ചുവരുന്നു. ഇവിടെ ഓരോ സ്ഥലത്തും അല്പസ്വല്പ വ്യത്യാസങ്ങളുള്ള ആചാരരീതികളും അനുഷ്ഠാനങ്ങളും നാട്ടുനടപ്പുകളുമുണ്ട്. ഏതാണ്ട് എഴുപതു സംവത്സരങ്ങൾക്കുമുമ്പ് ഇവിടെ നിലവിലിരുന്ന ആചാരവ്യത്യാസങ്ങളെന്തൊക്കെയെന്നതിനെപ്പററി 1901-ലെ കാനേഷുമാരി കണക്കിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ചരിത്രപരമായ പ്രാധാന്യമുള്ളതിനാൽ, നിക്കോബാറികളെക്കുറിച്ചുള്ള ധാരണ കഴിയുന്നത്ര വസ്തുനിഷ്ഠമാക്കുവാൻ ഈ വിവരങ്ങൾ അറിയുന്നതു നന്നായിരിക്കുമെന്നു തോന്നുന്നു. അതിനാൽ പ്രധാനപ്പെട്ട ചില വസ്തുതകൾ ഇവിടെ സൂചിപ്പിക്കാം.

ദുർജ്ജനസംഹാരത്തിനുള്ള (devil murder) നടപടികൾ കാർ നിക്കോബറിൽ സാധാരണമായിരുന്നു. ചൗറയിലും ടെറിസയിലും അപൂർവ്വമായിട്ടുണ്ടായിരുന്നു. മദ്ധ്യദ്വീപുകളിലും തെക്കൻദ്വീപുകളിലും അത്യന്തം അപൂർവ്വമെന്നു പറയാം. ദുർജ്ജനസംഹാരത്തെപ്പററി ഇതിനുപരി ദീർഘമായി പ്രതിപാദിച്ചിട്ടുണ്ട്.

ഭാര്യയുടെ പ്രസവകാലത്തു ഭർത്താവ് സഹതാപാർത്ഥം കർമ്മരാഹിത്യം അനുഷ്ഠിക്കുന്ന പതിവ് ചൗറയിലും ടെറിസയിലും നിലവിലിരുന്നു. മററു ദ്വീപുകളിൽ അതു് അത്ര നിർബ്ബന്ധമായി സ്വീകരിച്ചിരുന്നില്ല.

ചൗറയിലും ടെറിസയിലും പുലോമില്ലോയിലും മണ്ണിനു പുറത്താണ് മൃതദേഹം ഉപേക്ഷിക്കുന്നതു്. വളരെ ബഹുമതി നേടിയിട്ടുള്ള ജഡം ശവപ്പെട്ടിയിൽ വയ്ക്കുന്ന പതിവ് കാർ നിക്കോബറിലുണ്ട്. മററു പ്രദേശങ്ങളിൽ ശവക്കുഴിയിൽ മൃതശരീരം നിക്ഷേപിക്കുന്നു. എല്ലായിടത്തും അസ്ഥിസംഭരണത്തിനു പ്രാധാന്യം കല്പിച്ചിരിക്കുന്നു; പ്രാദേശികങ്ങളായ വ്യത്യാസങ്ങളുണ്ടെങ്കിലും. മദ്ധ്യദ്വീപുകളിലും കാർനിക്കോബറിലും ശവത്തിൻെറ പാദം കരയിലേക്കു ചൂണ്ടിയും കടലൂരയ്ക്കു കുറുകെയും വരത്തക്ക

വിധത്തിൽ ശവക്കുഴിയുണ്ടാക്കുന്നു. ചൗറയിലും തെക്കൻദിക്കിലും പുരുഷജഡത്തിന്റെ പാദം കരയിലേക്കും, പെണ്ണിന്റേതു കടലിലേക്കും കാണിച്ചാണു ജഡമടക്കുന്നതു്. ടെറിസയിൽ കടൽരേഖയ്ക്കു സമാന്തരമായിട്ടാണു് ഇതുചെയ്യുക. ചന്ദ്രപൂർണ്ണമിരിക്കുന്ന രീതിയിൽ,മുഖം സമീപസ്ഥമായ പുഴയെ ദർശിച്ചാണു ഷോമ്പൻ ജാതിക്കാർ ശവമടക്കുന്നതു്.

കാർ നിക്കോബറിൽ തേങ്ങാവെള്ളമല്ലാതെ പച്ചവെള്ളം കുടിക്കാൻ ഉപയോഗിക്കുകയില്ല. മരുന്നായിട്ടേ പച്ചവെള്ളം കുടിക്കൂ. എല്ലായിടത്തും കള്ളു് ലോഭമില്ലാതെ പാനീയമായുപയോഗിക്കുന്നുണ്ടു്.

ഇപ്പോഴും പറഞ്ഞ വിവരങ്ങൾ എത്താണ്ടു് എഴുപതു സംവത്സരക്കാലത്തിനു മുമ്പു് നിലവിലിരുന്നവയാണു്. അതിൽപ്പിന്നെ പലതിലും മൗലികമായ മാററം സംഭവിച്ചുകഴിഞ്ഞു. കാർ നിക്കോബാറികളുടെ മതംമാററം പഴയ വിശ്വാസങ്ങളേയും അവയെ അധികരിച്ചുള്ള ആചാരമര്യാദകളേയും വളരെ മാററിയിട്ടുണ്ടു്. ഇത്രയും വ്യത്യാസങ്ങൾ വന്നുചേർന്നിട്ടുള്ള മറെറാരു ദ്വീപും ഈ സമൂഹത്തിൽ ഇല്ല.

പ്രാചീനമനുഷ്യൻ രോഗത്തിന്റെ പിടിയിലമരുമ്പോൾ തികച്ചും നിസ്സഹായനാണു്. കാണാനോ മററു വിധത്തിൽ അറിയാനോ സാധിക്കാത്ത കാരണങ്ങളാണല്ലോ മിക്കവാറും എല്ലാ രോഗങ്ങൾക്കും നിദാനം. അനുഭവാതീതശക്തികളെ പ്രേതവിശ്വാസവുമായി കൂട്ടിക്കെട്ടുവാനുള്ള വാസന എല്ലാ ജനസമൂഹത്തിനുമുണ്ടു്, പല രൂപത്തിൽ. എന്നാൽ മനുഷ്യൻ മാജിക്കിൽനിന്നു് യുക്തിചിന്തയിലേക്കും മന്ത്രവാദത്തിൽനിന്നു് ചികിത്സാസമ്പ്രദായത്തിലേക്കും ക്രമേണ പുരോഗമിക്കുമ്പോൾ, അതിനു മുമ്പു് അത്യധികം അലട്ടിവന്ന അനവധി കാര്യങ്ങൾക്കു് പോംവഴി കണ്ടുപിടിക്കുവാൻ അവൻ ശക്തനായിത്തീരുന്നു. പരിഷ്കാരം പ്രാപിച്ച ജനങ്ങളിൽ പോലും മന്ത്രതന്ത്രങ്ങളിലുള്ള വിശ്വാസം മാഞ്ഞുപോയിട്ടില്ലാത്ത സ്ഥിതിക്കു്, പുതിയ പാതകളൊന്നും പട്ടുകവാൻ കഴിയാത്ത ആദിമവർഗ്ഗങ്ങൾക്കു് അവ ഇന്നും കൈവെടിയുവാൻ കഴിഞ്ഞിട്ടില്ലെങ്കിൽ അതിൽ അത്ഭുതപ്പെടാനില്ല.

11

# നാട്ടാചാരങ്ങളും മററും

നിക്കോബാറികളുടെ ആചാരക്രമങ്ങളധികവും അന്ധവിശ്വാസങ്ങളെ അടിസ്ഥാനമാക്കിയാണ് രൂപംകൊണ്ടിട്ടുള്ളത്. യുക്തിയെക്കാറം വിശ്വാസങ്ങളെ ആശ്രയിച്ചു ജീവിക്കുന്ന ജനസമൂഹം ഇതു മാത്രമല്ലല്ലോ ലോകത്തിലുള്ളത്. പത്തുമൂവായിരം വഷ്ക്കാലത്തെ വളച്ച്യുടെ പിൻബലമുള്ള നമുക്ക് ജാതിചിന്തയും അയിത്താചരണവും ഒഴിവാക്കാൻ ഇന്നും സാധിച്ചിട്ടില്ല. വഗ്ഗവണ്ണവിവേചനങ്ങറം പാശ്ചാത്യരുടെയിടയിൽനിന്നു മാഞ്ഞുപോകുവാൻ ഇനി എത്ര നൂററാണ്ടുകറം കഴിയണം! വഗ്ഗമേധാവിത്വത്തെ മൗലികപ്രമാണമായി അംഗീകരിച്ച നാസികറം മനുഷ്യരാശിക്ക് തീരാത്ത വേദന ഏല്പിച്ചതും വളരെ മുമ്പല്ല. യുക്തിയേയും സത്യത്തേയും കാര്യമായിട്ടംഗീകരിക്കാതെ വികാരങ്ങളേയും വിശ്വാസങ്ങളേയും അധികരിച്ച് ജീവിതമൊരുക്കുന്നവരാണല്ലോ ഒട്ടുമുക്കാലും ജനങ്ങളും. അന്ധവിശ്വാസങ്ങറംക്ക് ഏതെങ്കിലും രൂപത്തിൽ വിധേയരാകാത്ത ജനസമൂഹങ്ങളെ എവിടെയാണ് കാണാൻ കഴിയുക? നിക്കോബാറികറം സ്വന്തം അന്ധവിശ്വാസങ്ങളെ ആധാരമാക്കി ജീവിക്കുന്നതു കാണുമ്പോറം അവർ വെറും പ്രാകൃതരാണെന്നു തള്ളിപ്പറയരുതെന്നേ ഇവിടെ വിവക്ഷയുള്ളു. അവരുടെ അന്ധവിശ്വാസങ്ങറം അന്യൎക്ക് കണ്ണുകോടാലിയായിത്തീൎന്നിട്ടില്ലെന്നൊരു മേന്മയുണ്ടുതാനും.

ഭൂതപ്രേതപിശാചുക്കളെക്കുറിച്ചുള്ള വിശ്വാസത്തിൽ അധിഷ്ഠിതമാണ് അവരുടെ ആചാരങ്ങറം മിക്കതും. അതിനാൽ അവരുടെ സമൂഹത്തിൽ മന്ത്രവാദിവൈദ്യന് മുഖ്യമായ സ്ഥാനം നൽകിയിരിക്കുന്നു. ആചാരാനുഷ്ഠാനങ്ങളിൽ പലതരത്തിലുള്ള വിലക്കുകറം (taboo) വച്ചിട്ടുള്ളതു് സ്മരണീയമത്രേ. പ്രസവത്തിനും, വിളക്കു വയ്ക്കുന്നതിനും, ധൂമ

പാനം നടത്തുന്നതിനും, പരേതരുടെ പേരുകൾ ഇടുന്നതിനും, ചില വീടുകൾ ഉപയോഗിക്കുന്നതിനും ഇത്തരം ഭ്രഷ്ടുകൾ കണ്ടെത്താവുന്നതാണു്. മൺപാത്രങ്ങൾ ഉണ്ടാക്കുന്നതിനു് ചൗറയിലല്ലാതെ മററങ്ങും ആചാരം അനുവദിക്കുന്നില്ല. കടലിൽ ദീർഘയാത്രയ്ക്കു പോകുന്നതു് ചൗറയിൽ നിർമ്മിച്ചതോ, ചൗറക്കാർവഴി വാങ്ങിയതോ ആയ വള്ളങ്ങളിലേ പാടുള്ളു. കക്കയിൽനിന്നു് ചുണ്ണാമ്പുണ്ടാക്കുവാൻ കാർ നിക്കോബർ, കച്ചാൽ, നാൻകൗറി, തെക്കൻദ്വീപുകൾ, കമ്മോർട്ടയിലെ ചില പ്രദേശങ്ങൾ എന്നിവിടങ്ങളിലേ അനുവദിച്ചിട്ടുള്ളു. പഴയ കാലത്തു് നാൻകൗറിയിൽ മാത്രമേ ചൂണ്ടയുപയോഗിച്ചു് മീൻ പിടിക്കാൻ പാടുണ്ടായിരുന്നുള്ളു. ചില ഭക്ഷണസാധനങ്ങൾ ചില 'നോമ്പു' കാർക്കു് നിഷിദ്ധമാണു്. ഇക്കൂട്ടർ മററുള്ളവർ തയ്യാറാക്കുന്ന ആഹാരം കഴിക്കുകയില്ല. കിണററിലെ വെള്ളം കുടിക്കുകയുമില്ല. ഇണക്കി വളത്തുന്ന കോഴിയേയും പന്നിയേയും അവർ തിന്നാറില്ല. പാനംചെയ്യുന്നതു് മഴവെള്ളമോ ഒഴുകുവെള്ളമോ ആയിരിക്കും. ഇങ്ങനെ പറയാൻ തുടങ്ങിയാൽ വളരെയുണ്ടു്.

പൊതുവെ ശാന്തശീലരും സമാധാനപ്രിയരുമാണു നിക്കോബാറികൾ. അന്യരെ വേദനിപ്പിച്ചു് വൈരാഗ്യം പ്രദർശിപ്പിക്കുന്നതിനു പകരം സ്വയം വേദനയ്ക്കു വിധേയരായി അവർ അമർഷം പ്രകടമാക്കും. ലഹളയും തക്കങ്ങളും തീരെയില്ലെന്നു് ഇതുകൊണ്ടു് ധരിക്കരുതു്. ഇവ ക്രൂരരൂപം പ്രാപിക്കാറില്ലെന്നേയുള്ളു. ക്ഷോഭം വാക്സമരത്തിൽ കലാശിക്കുന്നതിൽ കവിഞ്ഞു് അപകടമൊന്നുമുണ്ടാക്കുകയില്ല. കക്ഷികൾക്കു തമ്മിൽ തക്കം ഒതുക്കുവാൻ കഴിയാതെ വരുമ്പോൾ മദ്ധ്യസ്ഥൻ ഇടപെട്ടു് അതു രാജിയിലാക്കും. തെററു് ആരിലാണെന്നു വച്ചാൽ, അയാൾ വേണ്ടപ്പെട്ടവർക്കു് സദ്യകൊടുത്താണു് സമാധാനം കൈവരുത്തുക. കലഹങ്ങൾക്കു് മിക്കപ്പോഴും കാരണമായിത്തീരുന്നതു് പ്രേതച്ചങ്ങാടങ്ങളാണു്. ഒരു ഗ്രാമത്തിലെ പ്രേതാത്മാക്കളെയെല്ലാം ആവാഹിച്ചു് ചങ്ങാടത്തിലാക്കി കടലിൽ തള്ളാറുള്ള നടപടിയെപ്പററി മുമ്പു പറഞ്ഞിട്ടുള്ളതു് ഓർമ്മിക്കുമ

ല്ലോ. തള്ളിയ ചങ്ങാടം നിർഭാഗ്യവശാൽ മറെറാരു ഗ്രാമത്തിന്റെ തീരത്തിലടുക്കുവാൻ ഇടവന്നേക്കാം. അത്് അടുക്കുന്നത്് ദുശ്ശകുനമാണ്. ചങ്ങാടം ചെന്നടുത്ത ഗ്രാമത്തിലെ ആളുകൾ, ഏതു ഗ്രാമത്തിൽനിന്നാണോ അതു വന്നിട്ടുള്ളത്് അവിടെ കോലാഹലത്തിനായി ആക്രമണം നടത്തുന്നതാണ്. നല്ല രാത്രിയിൽ മററുള്ളവർ ഗാഢനിദ്രയിലാണ്ടിരിക്കുമ്പോൾ കൂട്ടംചേർന്ന്് ഇവർ രഹസ്യമായി ഗ്രാമത്തിൽ പ്രവേശിക്കും. തലയിൽ തൊണ്ടുകൊണ്ടുള്ള കട്ടിത്തൊപ്പിയും മുഖത്തു ചുവന്ന ചായവും പൂശിയാണ്് അവർ അവിടെ പ്രവേശിക്കുന്നത്്. നീണ്ട കോലുകളാണ്് ആയുധങ്ങൾ. അക്രമികൾ വീട്ടുമുററത്തെത്തുമ്പോൾ അവിടെയുള്ളവർ വെല്ലുവിളി സ്വീകരിച്ച്് വീട്ടിൽനിന്നു പുറത്തുചാടും. തുടർന്ന്് ലഹളയായി. ഏതു സമയത്തും ഇത്തരം സംഭവമുണ്ടാകാവുന്നതുകൊണ്ട്് ഗ്രാമീണർ സദാപി ജാഗ്രതയോടെയാണു കഴിയുക. കലഹത്തിൽ ഒരു കക്ഷിക്കു് ക്ഷീണം കണ്ടുതുടങ്ങിയാൽ സ്ത്രീകൾ രംഗത്തെത്തി അത്് അവസാനിപ്പിക്കുവാൻ മുറവിളികൂട്ടുന്നു. ക്രമേണ ശണ്ഠ ശമിക്കും. ഒന്നോരണ്ടോ പേക്ക്് ചില്ലറ ചതവോ മുറിവോ പററുമെന്നല്ലാതെ മറെറാന്നും സംഭവിക്കാറില്ല. ലഹളയിൽ ലഭിക്കുന്ന മുറിവുകൾ അഭിമാനത്തോടെ പ്രദർശിപ്പിക്കുവാൻ യുവാക്കന്മാക്ക്് താല്പര്യമാണ്. അവരെയാണ്് വീരന്മാരെന്നു വിധിക്കുക. കാര്യം തീർന്നുകഴിഞ്ഞാൽ ആക്രമണകാരികൾ ഗ്രാമത്തിൽത്തന്നെ അതിഥികളായി തങ്ങും. കുറെ ദിവസം കഴിഞ്ഞേ അവർ സ്വന്തം ഗ്രാമങ്ങളിലേക്കു് മടങ്ങിപ്പോകൂ. ഗ്രാമത്തെയടക്കം ആരെങ്കിലും അവഹേളിച്ചാലും പ്രതിഷേധമായി സ്വീകരിക്കുന്ന നടപടിയും ഏതാണ്ടിതുപോലെതന്നെ.

സദ്യയും ആട്ടങ്ങളുമില്ലാത്ത അടിയന്തിരങ്ങൾ ഇല്ല തന്നെ. സാമൂഹ്യനിലവാരത്തിൽ പൊതുവിലുള്ള ചടങ്ങുകൾ കൂടാതെ വ്യക്തികൾ സ്വകാര്യസ്വീകരണങ്ങൾ നടത്തുന്നതും പതിവാണ്. വാഴയില കീറിക്കെട്ടിയ മാലയണിയിച്ച്് അലങ്കരിച്ചാണ്് ആളുകളെ ക്ഷണിക്കുവാൻ സന്ദേശവാഹകന്മാരെ അയയ്ക്കുന്നത്്. അടയ്ക്കാ, ചുരുട്ട്,

കള്ള് മുതലായവ നല്കി ഉപചരിച്ചാണ് ഇവരെ വീട്ടുകാർ സ്വീകരിക്കുക. ഉപചാരം സ്വീകരിച്ചശേഷമേ സന്ദേശം അറിയിക്കൂ. ക്ഷണം സ്വീകരിക്കുകയോ നിരാകരിക്കുകയോ ചെയ്യാം. ക്ഷണം സ്വീകരിച്ചവരെ അടിയന്തിരത്തിന് ഒരു ദിവസംമുമ്പ് വീണ്ടും ഓർമ്മപ്പെടുത്തുന്ന ഏർപ്പാട് ചിലയിടങ്ങളിലുണ്ട്. സദ്യയും ആട്ടവും പാട്ടും മിക്കവാറും എല്ലാ അടിയന്തിരങ്ങളുടെയും അംശമായതുകൊണ്ട് ആനന്ദത്തിന് അവസരം വേണ്ടുവോളം ലഭ്യമാകും.

സാധാരണമായി അത്യദ്ധ്വാനംചെയ്യുവാൻ പററിയ കാലാവസ്ഥയല്ല അവിടത്തേത്. തെങ്ങുകയററവും വള്ളമൂന്നലും അധ്വാനം വേണ്ടിവരുന്ന പ്രവൃത്തനങ്ങളാകയാൽ അവയിൽനിന്നു നല്ല വ്യായാമം കിട്ടും. അതുകൊണ്ടു സ്വന്തം കായികവിനോദങ്ങൾ ജനങ്ങളിൽ നന്നേ കുറവാണ്. മത്സരപ്രവണതകളെ മനഃപൂർവ്വം പ്രോത്സാഹിപ്പിക്കുന്ന മനോഭാവത്തോട് ഇവർക്കു പൊതുവെ താല്പര്യമില്ല. ഒരാൾ മറെറാരാളിനേക്കാൾ കേമനാണെന്നു കാണിക്കുന്നതുകൊണ്ട് ആർക്കും ഒന്നും നേടാനില്ല. മത്സരവള്ളംകളിയും ഗുസ്തിയും നടത്തുമ്പോൾത്തന്നെ പങ്കെടുക്കുന്ന എല്ലാവരും ഏതാണ്ടു സമനിലയിൽ എത്തുന്ന തരത്തിലേ പെരുമാറൂ. പിന്നാക്കം നില്ക്കുന്നവർക്കുവേണ്ടി കാത്തിരിക്കുവാനും, പങ്കാളിയെ സ്വന്തം പന്തിയിലേക്കു വരുത്തുവാനും അവർ വൈമുഖ്യം പ്രദർശിപ്പിക്കയില്ല. കായികാഭ്യാസപ്രകടനങ്ങളിൽനിന്ന് തുല്യമായ ആനന്ദം എല്ലാവർക്കും കൈവരുത്തുക എന്നതാണ് ഏവരുടെയും ലക്ഷ്യം. ഇതുകൊണ്ട് വൈരാഗ്യമോ, കൈവിട്ടുകളഞ്ഞു എന്നുള്ള വൈരസ്യമോ ആർക്കും ഉണ്ടാകുന്നില്ല. തലമുറകളിലായി രൂഢമൂലമായിട്ടുള്ള സഹകരണപ്രവണതയും, എല്ലാവരും ഒരുപോലെ ലക്ഷ്യത്തിലെത്തുകയെന്ന മനോഭാവവും എപ്പോഴും ശക്തിപ്പെടുത്തുന്നതാണ് പ്രവൃത്തനങ്ങൾ. ഇതാണ് നിക്കോബാറി സമൂഹത്തിൻെറ കെട്ടുറപ്പിനു നിദാനം. ഒററപ്പെട്ടുകഴിയാനിടവന്നിട്ടുള്ള എണ്ണമധികമില്ലാത്ത, ഒരു ജനസമൂഹത്തിൽ സന്മനോഭാവത്തിന് സ്ഥാനമുണ്ടാകാതെപോയി

രുന്നെങ്കിൽ, അവർ എവിടെ ചെന്നുചേരുമായിരുന്നെന്നു് ഊഹിക്കാം.

ഭൂമിയിൽ ഉടമസ്ഥാവകാശം ആദ്യകാലങ്ങളിൽ ആർക്കെങ്കിലും അംഗീകരിക്കപ്പെട്ടിരുന്നു എന്നു തോന്നുന്നില്ല. ഇന്നു് അവകാശപ്പെടാൻ ആളില്ലാത്ത ഭൂമി ജനസാന്ദ്രതയധികമുള്ള ദ്വീപുകളിൽ ഇല്ലെന്നുതന്നെ പറയാം. കാടുതെളിച്ചു് കൃഷിക്കായി ആദ്യം ഭൂമി തയ്യാറാക്കുന്ന ആരം അതിന്റെ അവകാശിയായിത്തീരുന്നു. പിന്നീടു് അയാരം അതിൽ തിരിഞ്ഞുനോക്കിയില്ലെങ്കിലും ഉടമസ്ഥത അയാളിൽത്തന്നെ നിക്ഷിപ്തമായിരിക്കും. ആളുകരം തൊട്ടിട്ടില്ലാത്ത പ്രദേശങ്ങളിലെ ഭൂമിക്കു് ഇന്നു് അവകാശികളാരുമില്ല. ഉടമസ്ഥത ഒരാളിൽ ഇരിക്കുമ്പോരം, അന്യനു് കൃഷി ചെയ്യുവാൻ താല്പര്യമുണ്ടായാൽ, അയാരം ഉടമസ്ഥന്റെ അനുമതിക്കുശേഷമേ അവിടെ എന്തെങ്കിലും ചെയ്യൂ. ഇങ്ങനെ അനുമതി തേടുന്ന ഒരാരം ഒരിക്കലും നിരാശനാകേണ്ടിവരുന്നതല്ല.

കുടുംബനാഥനിലാണു് സ്വത്തിന്റെ അവകാശം നിക്ഷിപ്തമായിരിക്കുന്നതു്. എന്നാൽ എല്ലാ അംഗങ്ങരംക്കും അതു് അനുഭവിക്കുവാനുള്ള സൗകര്യം നല്കിയിരിക്കുന്നു. ഇക്കാരണത്താൽ കുടുംബാംഗങ്ങളെ വിവേചനംചെയ്യാതെ പരിപാലിക്കുവാൻ കുടുംബനാഥൻ ബാധ്യസ്ഥനാണു്. യഥാർത്ഥത്തിൽ എല്ലാവക്കും തൃപ്തിയുളവാക്കുന്നതരത്തിൽ ആണു് കുടുംബഭരണം നടക്കുന്നതു്. കുടുംബനാഥൻ മരിച്ചാൽ പുതുതായി ഒരാളെ തിരഞ്ഞെടുക്കും. അതോടെ അയാളായി സ്വത്തുക്കളുടെയെല്ലാം അധിപതി. അംഗങ്ങരംക്കു് സ്വത്തിൽ അവകാശം അംഗീകരിച്ചിട്ടില്ലെങ്കിലും അതുകൊണ്ടു് അവക്കു് ക്ഷീണമൊന്നും ഉണ്ടാകുന്നില്ല. സ്വന്തമായിട്ടവകാശമുള്ള രീതിയിൽത്തന്നെ അനുഭവത്തിനു് വ്യവസ്ഥചെയ്തിരിക്കുന്നു. ഏതു സ്വത്തുകൊണ്ടും ഉണ്ടാകേണ്ട ഉപയോഗം, അവ അനുഭവിക്കാനുള്ള സൗകര്യത്തിലാണല്ലോ സ്ഥിതിചെയ്യുന്നതു്. അവകാശമുദ്ര യഥാർത്ഥത്തിൽ അഹന്തയെ തൃപ്തിപ്പെടുത്താനുള്ള ഒരേപ്പാടാണു്. അഹന്തയ്ക്കു് തീരെ വിലകല്പിക്കാത്ത നിക്കോബാറികരം

സ്വത്തിന്റെ കാര്യത്തിലും ആ നയംതന്നെ അനുവർത്തിക്കുന്നു. കുടുംബഭരണച്ചുമതല ഒരാളിൽ ഒതുക്കിവയ്ക്കേണ്ടതു് ഒരാവശ്യമാണു്. അതിനു കുടുംബത്തിന്റെ പ്രതിനിധിയെന്ന നിലയിൽ ചില കാര്യങ്ങൾ അയാൾക്കാവശ്യമാണുതാനും. ഇതു മാത്രമാണു് നിക്കോബാറികൾ വ്യവസ്ഥ ചെയ്തിരിക്കുന്നതു്. അയാൾക്കു് സ്വകാര്യാവശ്യത്തിനായി എന്തെങ്കിലും ചെയ്യുന്നതിനു് കുടുംബസ്വത്തു പ്രയോജനപ്പെടുത്തുവാൻ കഴിവില്ല.

കുടുംബാംഗങ്ങൾക്കു് ചില പ്രത്യേകസാഹചര്യങ്ങളിൽ ഭാഗം പോദിക്കുവാനുള്ള സ്വാതന്ത്ര്യം ഉണ്ടു്. എങ്കിലും ഇതു് അത്യന്തം അപൂർവ്വമായിട്ടേ ഉണ്ടാകാറുള്ളു. അംഗസംഖ്യ അമിതമായി വർദ്ധിക്കുമ്പോൾ, വീതംവയ്പു് നടന്നേക്കാം. അംഗങ്ങളിൽ ആക്കെങ്കിലും, തന്നെ വിഗണിക്കുന്ന വിധത്തിലാണു് ഭരണമെന്നു് ഉത്തമബോധ്യം വരുമ്പോഴും വീതം വേണമെന്നു് ആവശ്യപ്പെടാം. ആണിനും പെണ്ണിനും സ്വത്തിന്റെ പ്രയോജനം തുല്യമായ നിലയിലാണു് ഉണ്ടാകേണ്ടതു്. കുടുംബനായകപദവി സ്ത്രീക്കു് നിഷേധിക്കാവുന്നതല്ല. അതിനു് സ്ത്രീയെ തിരഞ്ഞെടുത്താൽ ആ പദവിക്കുള്ള എല്ലാ കർത്തവ്യങ്ങളും അവൾ അനുഷ്ഠിക്കും. വീതംവയ്പിനുശേഷം പുതിയതായി രൂപംകൊള്ളുന്ന കുടുംബങ്ങൾ അവരുടെ നായകന്മാരെ ആചാരമനുസരിച്ചു നിശ്ചയിക്കുന്നതാണു്.

വിവാഹത്തോടുകൂടി ആണിനോ പെണ്ണിനോ ഒരു കുടുംബത്തിൽനിന്നു് മറെറാന്നിലേക്കു് കുടിമാറേണ്ടിവരുമല്ലോ. പെണ്ണിന്റെ കുടുംബത്തിലേക്കു് ചെറുക്കൻ കയറണമോ, അതല്ല ചെറുക്കന്റെ വീട്ടിലേക്കു് പെണ്ണു പോകണമോ എന്നു നിശ്ചയിക്കുന്നതു് ആകപ്പാടെയുള്ള സാഹചര്യങ്ങളെ പരിഗണിച്ചാണു്. കുടുംബാംഗങ്ങളുടെ എണ്ണം, ആവശ്യം, തുടങ്ങിയവ പ്രാധാന്യമുള്ള ഘടകങ്ങളാണു്. അംഗങ്ങൾ കുറവുള്ള കുടുംബങ്ങളിലേക്കാണു് സാധാരണമായി പുതിയ ആൾ പോകുക. ഒരു കുടുംബം വിട്ടു പോകുമ്പോൾ അയാളുടെ അവിടത്തെ അവകാശം അസ്തമിക്കും; കയറുന്ന കുടുംബത്തിൽ അതു് ഉറയ്ക്കുകയും ചെയ്യും.

സ്വത്തു കൈമാററപ്രശ്നം ഈ ചുററുപാടിൽ ആവശ്യമില്ലാ താകുന്നു.

കിടമത്സരങ്ങളില്ലാത്ത, തൻകാര്യം മുൻകാര്യമെന്നു വിശ്വസിക്കാത്ത, വ്യക്തികളെ വാർത്തെടുക്കുന്ന ഒരു സമൂഹത്തെ പരിണാമപ്പെടുത്തിയിട്ടുള്ളതിനു്, നിക്കോബാറികൾ എല്ലാവരുടെയും അമിതമായ പ്രശംസയും ആദരവും ആർജ്ജിച്ചിരിക്കുന്നു. തരിശായി കിടക്കുന്ന ഭൂമി കൃഷിക്കും മററും ആരു ചോദിച്ചാലും നിർവ്വിശങ്കം അതു കൊടുക്കുവാൻ അവർ തയ്യാറാകും. മറെറാരു ഗ്രാമത്തിൽനിന്നും വന്നു കൃഷി നടത്തുകയാണെങ്കിലും അവർക്കു് ഒന്നും ഭയപ്പെടാനില്ല. വിളവുകൾ പാകമായിക്കിടന്നാൽപ്പോലും അതു് സ്വന്തമാക്കുവാൻ അന്യർ താല്പര്യം കാണിക്കുന്നതല്ല. തെങ്ങിൻതോപ്പുകളിൽ വിളഞ്ഞു വീഴുന്ന നാളികേരം വീഴുന്നിടത്തു് അതിൻെറ ഉടമസ്ഥനെ കാത്തുകിടക്കുകയേയുള്ളൂ. തോട്ടങ്ങളിലേക്കു് അതിക്രമിച്ചു കടക്കുന്നതും അവിടെനിന്നു വിഭവങ്ങൾ അപഹരിക്കുന്നതും അത്യന്തം അസാധാരണങ്ങളായ സംഭവങ്ങളാണു്. കൃഷിയിറക്കുന്ന വ്യക്തിക്കു ഒരുതരത്തിലും ആശങ്കയ്ക്കു വഴിയില്ലെന്നു ചുരുക്കം. അയാൾക്കു സൗകര്യംവരുമ്പോൾ വിഭവങ്ങൾ സംഭരിക്കാം. അന്യരുടെ എല്ലാ ന്യായമായ അവകാശങ്ങളെയും അംഗീകരിക്കുകയും, അവയിൽ ഒരുതരത്തിലും കൈകടത്താതിരിക്കുകയും ചെയ്യുന്നതുകൊണ്ടു്, സ്വന്തം അവകാശങ്ങളുടെ സുരക്ഷിതത്വം സാധിക്കാമെന്നുള്ള ബോധപൂർവ്വകമായ മനോഭാവത്തിൽനിന്നാണു് സ്പൃഹണീയമായ ഈ സാമൂഹ്യനീതി നിലവിൽവന്നതെന്നു തീർത്തും പറഞ്ഞുകൂടാ. എങ്കിലും ഫലത്തിൽ അതാണു സംഭവിക്കുന്നതു്.

പാരമ്പര്യാവകാശങ്ങളെ അപ്പാടെ അംഗീകരിക്കുന്നേ ഇന്നു സർക്കാർ താല്പര്യം കാണിച്ചിട്ടുള്ളു. സാർവ്വേയും സെററിൽമെൻറും നടത്തി രേഖ മൂലമായി ഈ ഏർപ്പാടുകളെ ഉറപ്പിക്കുവാൻ വ്യവസ്ഥ ചെയ്തിട്ടില്ല. ഭൂനികുതി എപ്പാടില്ല. ഭൂസ്വത്തിലുള്ള അവകാശങ്ങളെ സ്ഥാപിക്കുന്നതിനു് ഉപോൽബലകങ്ങളായ രേഖകൾ ഒന്നുമില്ലെങ്കിലും ബഹുജനങ്ങൾക്കു് ഓരോ കുടുംബക്കാരുടെയും സ്വത്തുക്ക

ളെപ്പററി വ്യക്തമായ ബോധമുണ്ട്. സക്കാരിന്റെ കീഴിൽ നടക്കുന്ന വികസനപ്രവത്തനങ്ങൾക്ക് ഭൂമി വേണ്ടിവരുമ്പോൾ, ഗ്രാമത്തലവനെ വിവരം വിശദീകരിച്ചു മനസ്സിലാക്കി, ഉടമസ്ഥരിൽനിന്ന് ഭൂമി സ്വീകരിക്കുന്നതിനാണ് സക്കാർ തയ്യാറാകാറുള്ളത്. ഭൂമി കൈവശമാക്കുന്നതിനുവേണ്ടി നിലവിലുള്ള നിയമങ്ങൾ മററു സ്ഥലങ്ങളിൽ പ്രയോഗിക്കാറുള്ളത് ഇവിടെ ആവശ്യമില്ലെന്നത്ഥം.

അന്യന്റെ ആവശ്യത്തിനായി ഭൂമി കൊടുത്താൽ ഉടമസ്ഥൻ പ്രതിഫലം പററാറില്ല. അവിടെ കൃഷിചെയ്തുണ്ടാകുന്നതെല്ലാം കൃഷിക്കാരനുതന്നെ. അയാളുടെ താല്പര്യങ്ങൾ തീൻകഴിഞ്ഞിട്ടേ സ്ഥലം ഉടമസ്ഥനു സ്വന്തം ആവശ്യത്തിനുപോലും ഏറെറടുക്കാവൂ. ഉദാഹരണമായി, ഒരു സ്ഥലത്ത് ഉടമസ്ഥനല്ലാത്ത ഒരാൾ കുറെ തെങ്ങു വച്ചെന്നു കരുതുക. ആ തെങ്ങുകൾ വളന്ന് ഫലം നല്കിക്കൊണ്ടിരിക്കുന്ന കാലമത്രയും തെങ്ങിൻതോപ്പിന്റെ അവകാശി കൃഷിക്കാരൻ ആയിരിക്കും. തെങ്ങിലുള്ള അവകാശം വച്ചൊഴിയുമ്പോഴോ, തെങ്ങുകൾ തീരെ നശിച്ചുകഴിയുമ്പോഴോ ഉടമസ്ഥനു് സ്ഥലം തനതാവശ്യത്തിന് വിനിയോഗിക്കാം. ഉടമസ്ഥന്റെ വീട്ടിൽ അടിയന്തിരങ്ങൾ നടക്കുമ്പോൾ ചില സാധനസാമഗ്രികൾ പാരിതോഷികങ്ങളായി സമ്മാനിക്കാൻ ഇത്തരം കൃഷിക്കാർ സന്മനസ്സു കാണിക്കാറുണ്ട്. ഉടമസ്ഥൻ മരിച്ചാൽ തൽസംബന്ധമായി നടത്തുന്ന അടിയന്തിരത്തിനാണ് മുഖ്യമായി ഇതു ചെയ്യാറുള്ളത്. ഇതൊക്കെ സ്വമനസ്സാലെ ചെയ്യുന്നതാണ്. എന്തെങ്കിലും ആചാരമോ അനുശാസനമോകൊണ്ടല്ല.

സാമൂഹ്യബന്ധത്തിൽ സ്പഷ്ടമാകുന്ന മറെറാരു കാര്യം കൂടി ഇവിടെ സൂചിപ്പിക്കട്ടെ. സ്വന്തം കുടിവിട്ട് അകലെ പോകുവാൻ ഇടവരുന്ന അവസരങ്ങളിൽ ഒരാളിന്, ഉടമസ്ഥന്റെ അനുമതികൂടാതെ പൈദാഹപരിഹാരാത്ഥം അവിടെയുള്ള തെങ്ങിൽനിന്ന് ഫലങ്ങൾ സംഭരിച്ച് ഉപയോഗിക്കാൻ വിഷമമില്ല. എന്നാൽ അതു് അപ്പോഴത്തെ ആവശ്യത്തിനു മാത്രമേ പാടുള്ളു. നാലോ അഞ്ചോ നാളികേരമോ കരിക്കോ വെട്ടിയെടുത്ത് ഈ സന്ദർഭങ്ങളിൽ

സ്വന്തം ആവശ്യം നിറവേററാം. ഇങ്ങനെ ചെയ്ത വിവരം കഴിയുന്നതും നേരത്തെ തെങ്ങിൻെറ ഉടമസ്ഥനെ ധരിപ്പിക്കുവാൻ അയാൾക്കു് ബാദ്ധ്യതയുണ്ടു്. ഈ ഏർപ്പാടു് പല തരത്തിൽ പ്രയോജനമുള്ളതാണെന്നു പറയേണ്ടതില്ല. വീട്ടുവിട്ടു് ദൂരെ പോകുന്ന ഒരാളിനു് തൻെറ ആഹാരത്തിനു വേണ്ട വിഭവങ്ങൾ കൊണ്ടുപോകേണ്ട ആവശ്യം ഇല്ല. എവിടെയായിരുന്നാലും സമൂഹം തന്നെ മറന്നുകളയുകയില്ലെന്ന വിശ്വാസം സാർവ്വത്രികമായിട്ടുണ്ടു്. ആരുടേതായാലും അത്യാവശ്യസന്ദർഭങ്ങളിൽ വിഭവങ്ങൾ ഉപയോഗിക്കാനുള്ള സ്വാതന്ത്ര്യമുണ്ടു് ആക്കും. എത്ര ഹൃദയംഗമമായ ഒരു സാമൂഹ്യവ്യവസ്ഥിതിയാണു് അതു്!

കേരത്തോട്ടങ്ങളിൽനിന്നും മററു സ്ഥലങ്ങളിൽനിന്നും അന്യർ ഒരു കാരണവശാലും ഒന്നും ശേഖരിച്ചുകൂടെന്നു മനസ്സിലാക്കുന്നതിനു ചില വ്യവസ്ഥകൾ ചെയ്യുന്ന കാര്യവും ഇവിടെ സൂചിപ്പിച്ചുകൊള്ളട്ടെ. ഒരു വ്യക്തി മരിച്ചാൽ അയാളുടെ ഉടമസ്ഥതയിലിരുന്ന തെങ്ങുകളിൽനിന്നു തേങ്ങയും, ഭൂമിയിൽനിന്നു ചൂരൽ തുടങ്ങിയ ഉല്പന്നങ്ങളും അന്യർ ശേഖരിക്കുന്നതു വിലക്കുന്ന അറിയിപ്പു് അവിടങ്ങളിൽ സ്ഥാപിച്ചിരിക്കും. ഇതു ചില ചിഹ്നങ്ങൾകൊണ്ടാണു സാധിക്കുന്നതു്. തറയിൽ, ഏതാണ്ടു രണ്ടടി അകലത്തിൽ രണ്ടു കുററികൾ നാട്ടി, അവയുടെ അഗ്രങ്ങൾ തമ്മിൽ മറെറാരു കമ്പു കെട്ടി ബന്ധിക്കുന്നതാണു് ഇതു്. തക്കോയാ (Takoya) എന്നാണിതിനെ പറയുന്നതു്. ഈ ഏർപ്പാടിൽത്തന്നെ ചില്ലറ ഭാവവ്യത്യാസങ്ങൾ വരുത്തി, വിലക്കിൻെറ അടിസ്ഥാനമെന്തെന്നു സൂചിപ്പിക്കാനും സാധിക്കുന്നു. ചിഹ്നങ്ങളുടെ നിശ്ചിതമായ വ്യത്യാസങ്ങളിൽ അടങ്ങിയിട്ടുള്ള ആശയങ്ങൾ നാട്ടുകാർക്കു പരക്കേ അറിയുകയും ചെയ്യാം. തക്കോയാ കണ്ടാൽ പിന്നെ ആരും അവിടെ കൈകടത്തുന്നതല്ല. വിലക്കു നിഷേധിക്കുന്നവൻ രോഗബാധിതരായിത്തീരുമെന്നാണു ജനങ്ങളുടെ ബലമായ വിശ്വാസം.

സാമൂഹ്യബോധത്തിൻെറ മറെറാരുവശം നിക്കോബാറികൾ കുട്ടികളെ ദത്തെടുക്കുന്നതിനു സ്വീകരിക്കുന്ന നാട്ടു

നടപ്പിൽ നമുക്ക കാണാവുന്നതാണ്. കുട്ടികളോട്ട വളരെ വാത്സല്യവും സ്നേഹവും ഉള്ളവരാണ നിക്കോബാറികളെന്നു പറയുകയുണ്ടായല്ലൊ. കാർ നിക്കോബർ, ചൗറ, ടെറിസാ എന്നീ ദ്വീപുകരം താരതമ്യേന ജനസാന്ദ്രത ഏറിയ ദ്വീപുകളാണ്. ജനങ്ങരം കുറവുള്ള സ്ഥലങ്ങളിൽനിന്ന് ആളുകരം ഈ ദ്വീപുകളിലെ കുട്ടികളെ ദത്തെടുക്കാറുണ്ട്. പ്രാചീനകാലം മുതൽ നിലവിലുള്ള ആചാരമാണിത്. ഇക്കാര്യത്തിന്നായി മാത്രം ആളുകരം അന്യദ്വീപുകളിൽ പോകാറുണ്ടെന്ന് മുമ്പു പ്രസ്താവിച്ചിട്ടുണ്ട്. ദത്തെടുക്കുന്നത് ഒരു നിശ്ചിതകാലത്തേക്കോ ജീവിതകാലത്തേക്ക മുഴുവനുമോ ആകാം. നിശ്ചിതകാലത്തേക്ക ദത്തെടുക്കാറുള്ള കുട്ടികരംക്ക്—ആണായാലും പെണ്ണായാലും—പതിന്നാലോളം വയസ്സാകുമ്പോരം ഇഷ്ടാനുസരണം പ്രവത്തിക്കാം. ദത്തെടുത്തവരുടെ കുടുംബത്തിലെ അംഗമായിത്തീരും ദത്തകനെന്നു വിശേഷിച്ചു പറയേണ്ടല്ലൊ. പെററ മക്കരംക്ക സിദ്ധിക്കുന്ന എല്ലാ പരിചരണങ്ങളും അവനു സിദ്ധിക്കും. ദത്തെടുക്കുന്നവർ താരതമ്യേന സമ്പന്നരാകയാൽ, കുട്ടിയുടെ മാതാപിതാക്കരംക്ക ഗണ്യമായ സമ്മാനങ്ങരം നല്കുന്ന പതിവുണ്ട്. കുട്ടി അതൃപ്തനായാൽ അവനു് വളത്തച്ഛനേയും അമ്മയേയും ഉപേക്ഷിക്കുവാൻ വിഷമമില്ല.

നിക്കോബാറികളുടെ ശീലങ്ങളിൽ പ്രധാനമായ ഒരു കാര്യമാണ് അടയ്ക്കാചവയ്ക്കൽ. എല്ലാ ദ്വീപുകളിലും ധാരാളം വളരുന്നുണ്ട് അടയ്ക്കാമരവും വെററിലക്കൊടിയും. ഭാരതത്തിലെ ഇതരഭാഗങ്ങളിലും മററ് ഏഷ്യൻനാടുകളിലും മിക്കവാറും ഈ ഏപ്പാട നിലവിലുണ്ടല്ലൊ. അടയ്ക്കാ ഉപയോഗിക്കാത്തവക്ക പഴയകാലത്ത് പെണ്ണുകിട്ടുകയില്ലായിരുന്നു. പ്രഭാതമായാൽ പ്രഥമ പരിപാടി അടയ്ക്കാ വായിലിടുകയാണ്. സമയം നിണ്ണയിക്കുവാൻ ഇതു് അവരെ സഹായിച്ചിരുന്നുതാനും. കുട്ടികരം ഇതു ചെയ്യുന്നതു് പ്രോത്സാഹിപ്പിക്കപ്പെടുന്നില്ല. ചിലർ മുറുക്കി പുകയിലയും ഉപയോഗിക്കും. ഇന്നു സിഗരററും ബീഡിയും അവിടെ സ്വാധീനം ഉറപ്പിച്ചുകഴിഞ്ഞു.

മദ്യപാനത്തിൽ വളരെ കൗതുകമുള്ളവരാണ് നിക്കോബാറികളെല്ലാം. തെങ്ങിൻകള്ളാണു സൗകര്യമായി കിട്ടുന്നത്. എല്ലാ അടിയന്തിരങ്ങളിലും കള്ളിനു മാന്യമായ സ്ഥാനമുണ്ട്. പച്ചക്കള്ളും പതഞ്ഞകള്ളും പ്രിയംകരങ്ങൾ തന്നെ. ദിവസമൊന്നുക്ക് ഒരാൾ ശരാശരി രണ്ടു ഗ്യാലൻ കള്ള് അകത്താക്കാറുണ്ടെന്ന് ഒരാൾ കണക്കാക്കിയിരിക്കുന്നു. മററു ലഹരിസാധനങ്ങൾപോലെ മദ്യവും കൂട്ടികൾ ഉപയോഗിക്കുന്നതു കഴിയുന്നത്ര നിരുത്സാഹപ്പെടുത്തുന്നതാണു പതിവ്. സാധാരണദിവസങ്ങളിൽ ഒററതിരിഞ്ഞാണു കള്ള കുടിക്കാറുള്ളതെങ്കിലും വിശേഷാവസരങ്ങളിൽ സംഘംചേൻ മദിരോത്സവമാഘോഷിക്കുവാൻ അവർ താല്പര്യം പ്രദർശിപ്പിക്കുന്നു. ചിരട്ടയിലോ കൊച്ചു കപ്പുകളിലോ ആണു കുടിക്കുക. മദ്യം പകരുന്നതു പുരുഷനായിരിക്കും. എന്നാൽ പാക്കും ബീഡിയും വിതരണം ചെയ്യാൻ മദിരാക്ഷിമാർ ഹാജരാണ്. പുകവലിച്ചു നേരമ്പോക്കുകൾ തട്ടിവിട്ട് വളരെ സാവകാശത്തിലാണു മദ്യസേവ. ചിലപ്പോൾ പകൽ മുഴുവൻ ഇതിനായി വിനിയോഗിച്ചെന്നുവരും. ലഹരിപിടിച്ചു മദോന്മത്തരായി ദുഷ്കൃത്യങ്ങൾ ചെയ്യാറില്ല. വിദേശമദ്യങ്ങളിൽ വളരെ താല്പര്യമുണ്ടെങ്കിലും വേണ്ടുവോളം കൈയിൽ വരാൻ വഴിയില്ല.

നിക്കോബാറികളുടെ ജീവിതരീതി സ്വതന്ത്രവും കലവറയില്ലാത്തതുമാണ്. ഒരു വീട്ടിലെ അംഗങ്ങളെല്ലാം ഒന്നിച്ച് ഒരു മുറിയിലാണ് കഴിയുന്നതെന്ന കാര്യം മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ഇതു് രഹസ്യമായ സ്വകാര്യജീവിതത്തെ സഹായിക്കുന്ന സാഹചര്യമില്ല. ആണിനും പെണ്ണിനും സ്വാതന്ത്ര്യവും സമത്വവും ഉണ്ട്. ഇതുകാരണം അവർ തമ്മിൽ സമ്പർക്കം സ്ഥാപിക്കുവാൻ ധാരാളം ഇടംകിട്ടുന്നു. ലൈംഗികവികാരങ്ങളെ പ്രോത്സാഹിപ്പിക്കുന്ന വേഷധാരണവും അന്തരീക്ഷവുമാണ് ആകപ്പാടെ. യുവഹൃദയങ്ങളിൽ മധുരചിന്തകൾ ഉദ്ദീപിപ്പിക്കുവാൻ ഇടവരുത്തുന്ന സാഹചര്യങ്ങളിൽ ലൈംഗികബന്ധങ്ങൾക്ക് അയവു സംഭവിക്കുന്നതു് അസാധാരണമല്ലല്ലോ. യുവാക്കന്മാരും യുവതികളും വിവാഹത്തിനുമുമ്പ് ഇത്തരം 'കാര്യ'ങ്ങളി

ലേപ്പെട്ടുന്നതു് വലിയ തെററായി അവർ കണക്കാക്കുന്നുണ്ടെന്നു തോന്നുന്നില്ല. പ്രായമായവർ ഇത്തരം പ്രവണതകളെ നിരുത്സാഹപ്പെടുത്താറുണ്ടു്. നീലനീരാളത്തിന്റെ വക്കുകളിൽ നമ്മുത്തുകൾ നെയ്തുപിടിപ്പിക്കാൻ അവിരാമമായി ഏർപ്പെട്ടിരിക്കുന്ന തരംഗപരമ്പരകളുടെ മർമ്മരാരവം പ്രതിധ്വനിച്ചു നില്ക്കുന്ന കടലോരങ്ങളിലെ പഞ്ചസാരമണലിൽ, ഹരിതപ്പങ്കകൾ നിരന്തരം വീശിക്കൊണ്ടു വിരാജിക്കുന്ന കേരദ്രുമങ്ങളുടെ ശീതളച്ഛായയിൽ, ഹൃദയത്തിലെ ആയിരമായിരം മധുരചിന്തകളിൽനിന്നുതിർന്നു വികസിക്കുന്ന രോമാഞ്ചപ്പൂക്കളണിഞ്ഞുകൊണ്ടു്, രഹസ്യസങ്കേതങ്ങളിൽ കാമിനീകാമുകന്മാർ സന്ധിക്കുന്നതു് ആർക്കാണു് തടയുവാൻ കഴിയുക? നീലാംബരത്തിൽ ഏകാന്തസഞ്ചാരം മൗനമായി നടത്തുന്ന അമൃതകിരണൻ മാത്രമാണു് അവരുടെ രാത്രിയിലെ രഹസ്യവേഴ്ചയെപ്പററി അറിയാറുള്ളതു്. വിവരം പുറത്താകുമ്പോൾ ഇണകളെ പിരിക്കുന്നതിനെക്കാൾ, വിവാഹജീവിതത്തിലേക്കു് ആനയിക്കുവാനാണു് ആളുകൾ താല്പര്യംകാണിക്കുക. രഹസ്യവേഴ്ചയിൽനിന്നു സന്താനങ്ങളുണ്ടാകുവാൻ സംഗതിവന്നാൽ, ആരും ആരെയും പഴിക്കാറില്ല. സന്തതിയെ ഏതെങ്കിലും കുടുംബക്കാർ സ്വീകരിച്ചു് പോററിവളർത്തും. ഈ 'സംഭവ' ത്തിനുശേഷം പെണ്ണിനു പുരുഷനെ കിട്ടാനും വൈഷമ്യമില്ല. സ്ഥിതിയിതാണെങ്കിലും പരസ്ത്രീഗമനം അസാധാരണമായ കാര്യമാണു് നിക്കോബാറികളുടെ സമൂഹത്തിൽ. ആദ്യകാലങ്ങളിൽ പരസ്ത്രീഗമനത്തിനു് വധമായിരുന്നു ശിക്ഷ. ഇന്നു് പിഴ മാത്രമേയുള്ളു. നാട്ടുനടപ്പെന്ന രീതിയിൽ ബഹുഭാര്യാത്വം കേട്ടുകേഴ്വിപോലുമില്ല. ക്രിസ്തുമതത്തിന്റെ സ്വാധീനതാവർദ്ധനവു് കാർ നിക്കോബറിൽ ഏകപത്നീവ്രതത്തെ ഇന്നു കൂടുതൽ ഉറപ്പിച്ചിരിക്കുന്നു. വിവാഹാലോചനപ്രവണതകളെ അതു് നിരുത്സാഹപ്പെടുത്തുന്നുമുണ്ടു്.

നിക്കോബാറികളുടെ അതിദീർഘമായ ചരിത്രത്തിൽ യുദ്ധമെന്നൊരു സംഭവത്തെപ്പററി ഒരു പ്രസ്താവവും കണ്ടെത്താനില്ലെന്നുള്ളതു് അതിശയകരമായ ഒരു വസ്തുതയാണു്.

ആക്കെങ്കിലുമെതിരായി അവർ പടപുറപ്പെട്ടിട്ടുള്ളതിനോ ആരെങ്കിലും അവരുമായി യുദ്ധം നടത്തിയിട്ടുള്ളതിനോ തെളിവൊന്നുമില്ല. നാം ധരിച്ചിട്ടുള്ള അത്ഥത്തിൽ പരാക്രമികളുടെ സമൂഹമല്ല അവരുടേതു്. സമൂഹത്തിൽ പോരാളികളെന്നൊരു കൂട്ടരോ പോലീസുകാരോ രൂപംകൊണ്ടിട്ടില്ല. അധികാരദണ്ഡു ചുഴററി ആളുകളെ അനുസരിപ്പിക്കുന്ന ആവശ്യം ഇല്ലാതിരുന്നതിനാൽ ഒരു പ്രത്യേകവിഭാഗക്കാരെ അതിനായി വളത്തേണ്ടിവന്നിട്ടില്ല. ഇതു് അത്യന്തം ശ്രദ്ധേയമായ ഒരു യാഥാത്ഥ്യമാണെന്നു് പ്രത്യേകം എടുത്തുപറയട്ടെ. അനന്യലഭ്യമായ ജീവിതസംതൃപ്തി കണ്ടെത്തി ജീവിതത്തെ ഭദ്രതരമാക്കാനുള്ള കരുത്തു് അവക്കു കൈവന്നിട്ടുണ്ടു്. സാമൂഹ്യബന്ധങ്ങളിൽ നൂറുനൂറായിരം സങ്കീണ്ണതകരം സൃഷ്ടിച്ചു് സുഖം കണ്ടെത്താനുള്ള പരക്കംപാച്ചിലിൽ ആധുനികപരിഷ്കാരം കുരുക്കുകളിൽപ്പെട്ടു് കൂടുതൽകൂടുതൽ കുഴപ്പത്തിൽ പെട്ടുകൊണ്ടിരിക്കുന്ന നിലപാടുമായി താരതമ്യപ്പെടുത്തുമ്പോരം, ഇവക്കു കൈവന്നിട്ടുള്ള സൗഹൃദപരമായ സാമൂഹ്യനേട്ടത്തിൻെറ വലിപ്പം എത്രമാത്രമാണെന്നുള്ളതു് ചിന്താഹമാണു്.

അതിപുരാതനകാലംതൊട്ടു് നിക്കോബാറികരം മററു ജനങ്ങളുമായി വാണിജ്യബന്ധം സ്ഥാപിച്ചിട്ടുണ്ടെന്നു പറയാം. യഥാത്ഥത്തിൽ അന്യരുടെ താല്പര്യം ഇവിടേക്കു് തിരിഞ്ഞതു് നാളികേരത്തിൻെറയും അടയ്ക്കയുടേയും സമൃദ്ധി മനസ്സിലാക്കി അതു നിർലോഭം നേടുവാൻവേണ്ടിയാണു്. മററു വിഭവങ്ങളും കുറവായിരുന്നില്ല. കടൽവിഭവങ്ങളായ ചിപ്പിയും ശംഖും മററും ഇക്കൂട്ടത്തിൽ പറയണം. നാളികേരത്തെപ്പോലെ പ്രാധാന്യമഹിക്കുന്ന ഒരു സാധനവും നിക്കോബാറികളുടെ ജീവിതത്തിലില്ല. നാണയമുപയോഗിക്കാതെ അവർ നടത്തിയിരുന്ന വ്യാപാരത്തിൻെറ തോതു് ഏതു മാനദണ്ഡം വച്ചു് അളന്നാലും അതിവിപുലമായിരുന്നെന്നു വ്യക്തമാകും. യഥാത്ഥത്തിൽ നാളികേരം തന്നെ ഒരുതരം നാണയമാക്കി അവർ രൂപാന്തരപ്പെടുത്തിയിരുന്നു എന്നതാണു ശരി.

മാററക്കച്ചവടം എന്ന ഏപ്പാടാണു് വ്യാപാരത്തിൻെറ

അടിസ്ഥാനമായി അവർ സ്വീകരിച്ചിരുന്നതു് എന്നു് മുൻപു സൂചിപ്പിക്കുകയുണ്ടായി. ഇതിനുദാഹരണമായി യഥാർത്ഥത്തിൽ നടന്ന ഒരിടപാടു് ഇവിടെ എടുത്തുപറയാം. 1895-ൽ അന്നത്തെ ഭരണാധികാരികൾ ഏതാണ്ടു് എട്ടര ഏക്രയോളം സ്ഥലം കാർ നിക്കോബറിലെ മൂസ്ഗ്രാമത്തിൽനിന്നു വാങ്ങുകയുണ്ടായി. അതിനു് നാട്ടുകാർ വില നിശ്ചയിച്ചു് സ്വീകരിച്ച സാധനങ്ങൾ 12 ചുററു വെള്ളത്തുണി, ഒരുചുററു ചുവന്ന തുണി, 6 ചാക്കു് അരി, 20 പെട്ടി പുകയില, 12 കുപ്പി റം എന്നിവയായിരുന്നു.

മറെറാരിടപാടു് നാളികേരത്തെ നാണയമാക്കി നടത്തിയിട്ടുള്ളതാണു്. 1896-ൽ അതേ ഗ്രാമത്തിലെ നിവാസികൾ ഒരു വലിയ കളിയോടം ചൗറയിൽനിന്നു വാങ്ങുകയുണ്ടായി. അതിന്റെ വില 35,000 നാളികേരമായിരുന്നു. എന്നാൽ അത്രയും നാളികേരമല്ല കൊടുത്തതു്. അങ്ങനെയായിരുന്നെങ്കിൽ അതു് മാററക്കച്ചവടമാകുമായിരുന്നു. എന്നാൽ അത്രയും നാളികേരത്തിന്റെ വില മററു സാധനങ്ങളായാണു് കൊടുത്തതു്. ചുവന്ന തുണി, സ്പൂൺ, വെള്ളിപ്പാത്രങ്ങൾ, കോടാലി, കത്തികൾ, ചൂണ്ട മുതലായവ അതിൽ ഉൾപ്പെട്ടു. ഇവയ്ക്കോരോന്നിനും വില തിട്ടപ്പെടുത്തിയതു് നാളികേരത്തെ കേന്ദ്രമാക്കിയാണു്.*

എണ്ണത്തെ സംബന്ധിക്കുന്ന ബോധം നിക്കോബാറികൾക്കു് പ്രാചീനകാലംതൊട്ടു് നല്ലതുപോലെയുണ്ടു്. വലിയ സംഖ്യകൾ ഉപയോഗിക്കേണ്ട ആവശ്യമുള്ള കാര്യങ്ങൾ വൈഷമ്യമില്ലാതെ കൈകാര്യംചെയ്യാൻ കഴിവുണ്ടു്. ഇതു സംബന്ധിച്ച വിപുലമായ വിവരങ്ങൾ ആദ്യമായി സമാഹരിച്ചിട്ടുള്ളതു് സർ റിച്ചാർഡു് ടെമ്പിൾ ആണെന്നു പറയാം. വ്യാപാരക്കാര്യങ്ങൾക്കേ വലിയ സംഖ്യകളുടെ ആവശ്യം പണ്ടു് ഉണ്ടായിരുന്നുള്ളു. സാധാരണ ആവശ്യങ്ങൾക്കു വേണ്ടുന്ന സംഖ്യകൾ പ്രത്യേകമായിട്ടുണ്ടുതാനും. ഇന്നു് ഇതു തികച്ചും ചരിത്രപരമായ താല്പര്യം മാത്രമായിത്തീർന്നിരിക്കുന്നതിനാൽ ഇവിടെ കൂടുതൽ ചർച്ച

* Census of India 1901. Part II, Ch. III, Appendix J.

ചെയ്യുന്നില്ല. ഭാരതത്തിലെ ഇതരദേശങ്ങളിൽ നിലവിലിരിക്കുന്ന ദശാംശസമ്പ്രദായം ഇവിടെയും പ്രാബല്യം നേടിക്കൊണ്ടിരിക്കുന്നു.

ഈ പ്രദേശങ്ങളുമായി വ്യാപാരംനടത്തുന്നതിന് പഴയകാലത്ത് വലിയ നിയന്ത്രണങ്ങൾ ഒന്നും ഭരണാധികാരികൾ വച്ചിരുന്നില്ല. ബ്രിട്ടീഷുഭരണത്തിലിരുന്ന ഏതൊരു പ്രദേശത്തുനിന്നും വ്യാപാരികൾക്ക് ഇവിടേക്കു വരാമായിരുന്നു. ഇവരെക്കൂടാതെ ജർമ്മൻകാരും ചൈനക്കാരും ജപ്പാൻകാരും ഇവിടെ താല്പര്യം കാണിച്ചിട്ടുണ്ട്. 1901-ലെ കാനേഷുമാരിക്കണക്കനുസരിച്ച് കച്ചവടക്കാരിൽ 75% ബർമ്മാക്കാരായിരുന്നു. മാലിദ്വീപുകൾ, ലക്ഷദ്വീപുകൾ, സിലോൺ, മദിരാശി എന്നിവിടങ്ങളിൽനിന്നു വന്നിരുന്ന വണിക്കുകളുടെ കാര്യവും പ്രസ്താവിക്കേണ്ടതായുണ്ട്. നാട്ടുകാർക്ക് ലോകപരിചയം കുറവായിരുന്നതിനാൽ, ഈ കച്ചവടക്കാർ അവരെ വൻതോതിൽ കബളിപ്പിച്ചിരുന്നു എന്നത് ഒരു സത്യമാണ്. നിക്കോബാറികളുടെ വിഭവങ്ങൾക്ക് ശരിക്കു വില കിട്ടിയിരുന്നോ എന്നു സംശയിക്കണം. തെങ്ങിൻതോപ്പുകളിൽനിന്ന് കച്ചവടക്കാർ ഇഷ്ടാനുസരണം തേങ്ങ വെട്ടി ശേഖരിക്കയാണു നടന്നിരുന്നത്. ഇതിലെല്ലാം ബ്രിട്ടീഷുകാർ തികഞ്ഞ നിഷ്പക്ഷതയും താല്പര്യക്കുറവുമാണ് പ്രദശിപ്പിച്ചത്. എന്നാൽ ജപ്പാൻകാരുടെ അധിനിവേശക്കാലത്ത് കച്ചവടക്കാർക്ക് അവരുടെ പാപത്തിന് ശരിക്കു ഫലം കിട്ടി. അവരൊക്കെ നശിച്ചെന്നുതന്നെ പറയാം. സ്വാതന്ത്ര്യസമ്പാദനത്തിനുശേഷം ചരിത്രം ആവർത്തിക്കപ്പെട്ടില്ല. ജനക്ഷേമപ്രധാനങ്ങളായ നയങ്ങളാണ് സർക്കാർ സ്വീകരിച്ചതും ഊർജ്ജിതത്തിൽ കൊണ്ടുവന്നതും. കച്ചവടംനടത്തുന്നതിന് പ്രത്യേകമായ അനുമതി വേണമെന്നുവന്നു. സഹകരണപ്രസ്ഥാനത്തിനു വേരുറയ്ക്കുവാൻ പററിയ മണ്ണാണിവിടം. 1948 മുതൽ പ്രാഥമികക്രയവിക്രയസഹകരണസംഘങ്ങൾ കാർ നിക്കോബറിൽ രൂപംപ്രാപിക്കുവാൻ ആരംഭിച്ചു. മാററക്കച്ചവടം നിരുത്സാഹപ്പെടുത്താനും ജനങ്ങളിൽനിന്ന് കച്ചവടക്കാർ വിഭവങ്ങൾ നേരിട്ടു

വാങ്ങുന്നതു തടയാനും വ്യവസ്ഥകളുണ്ടായി. 1956-ലെ ചട്ടമനുസരിച്ച് ഇവ കൂടുതൽ കർശനമാക്കിയിരിക്കുന്നു.[1] ചീഫ് കമ്മീഷണരിൽനിന്ന് അനുമതി വാങ്ങാതെ അവിടെ ആക്കും വ്യാപാരം നടത്തിക്കൂടാ. ആദിമജനങ്ങളുടെ സമഗ്രമായ സംരക്ഷണമാണ് ഈ ചട്ടത്തിന്റെ മൗലികലക്ഷ്യം. ഈ പ്രദേശങ്ങളിൽ സന്ദർശകരായി പ്രവേശിക്കാനും നേരത്തെ അനുമതി വാങ്ങേണ്ടതാവശ്യമാണ്.

ജനങ്ങളുടെ ഉൽപത്തിയേയും കുടിയേററത്തേയും സംബന്ധിച്ചു പരാമർശിച്ചപ്പോൾ, നിക്കോബാറികൾ മംഗോളിയൻവർഗ്ഗത്തിൽപ്പെടുന്നവരാണെന്നു പ്രസ്താവിക്കുകയുണ്ടായല്ലോ. ഇതിന് ഉപോൽബലകങ്ങളായ തെളിവുകൾ നിക്കോബാറിഭാഷയിൽ കുറവല്ല. പെഗ്ഗു, അന്നാം എന്നിവിടങ്ങളിലെ മോൺഭാഷ, കംബോഡിയായിലെ ഖെമർഭാഷ, മലയൻ ഉപദ്വീപിലേയും ഇൻഡോ ചൈനയിലേയും പ്രാചീനജനവർഗ്ഗങ്ങളുടെ ഭാഷ തുടങ്ങിയവയ്ക്ക് ഇതുമായി സമാനതകൾ പറയാം. ആസ്ട്രിക്ഭാഷാകുടുംബത്തിന്റെ (Austric Languages) ഒരു ശാഖയാണിതു്.[2] നിക്കോബാറി ഭാഷയിൽ സ്വരാക്ഷരങ്ങളുടെ വ്യാപ്തി വ്യഞ്ജനാക്ഷരങ്ങളുടേതുമായി താരതമ്യപ്പെടുത്തിയാൽ അസാമാന്യമാണെന്നു പറയാം. സംസാരം അസ്പഷ്ടവും അവ്യക്തവും ആണ്. അമിതമായ നാദഭേദവും ഉച്ചാരണസ്ഫുടതയും പതിവില്ല. അധികം അംഗവിക്ഷേപം പ്രദർശിപ്പിക്കുന്നതുമില്ല, ആശയം പ്രകടമാക്കാൻ. പ്രാദേശികരൂപങ്ങളിൽ ഗ്രാമ്യവാക്കുകൾ സമ്പന്നമായിട്ടുണ്ട്, ആശയങ്ങൾ വ്യക്തമാക്കുവാൻ. അത്രതന്നെ ശക്തങ്ങളല്ല, വർഗ്ഗസംബന്ധികളായ സംജ്ഞകൾ. ദീർഘകാലത്തെ വളർച്ചയുടെ മുദ്ര ഭാഷ വഹിക്കുന്നുണ്ട്. ധാതുക്കളുടെ കാര്യത്തിലും പദവിന്യാസപ്രക്രിയയിലും ഇതു വ്യക്തമാണ്. ഉന്നതനിലവാരത്തിലുള്ള ബുദ്ധിയുപയോഗിച്ച് ബോധപൂർവ്വം വരുത്തിയ വളർച്ചയുടെ ലക്ഷണങ്ങൾ ധാരാളമുണ്ട്. ബാഹ്യഭാഷാസ്വാധീനം

---

1 Andaman & Nicobar Islands (Protection of Aboriginal Tribes) Regulation 1956.

2 Gazetteer of India: Vol. I (1965), p. 408.

സിദ്ധിക്കാതെയും അക്ഷരമാലയില്ലാതെയും ആണ് ഭാഷ വളൎന്നുവന്നതെന്ന കാൎയ്യം ഓൎമ്മിക്കുമ്പോൾ വിസ്മയം തോന്നും.[1]

മദ്ധ്യദ്വീപുകളിലെ പ്രാദേശികഭാഷയെപ്പററി താരതമ്യേന കൂടുതൽ സൂക്ഷ്മപഠനങ്ങൾ നേരത്തേ നടന്നിട്ടുണ്ട്. ഇതു് 1711 മുതൽ ആരംഭിച്ചെന്നു പറയാം. പാതിരിമാരാണ് ഇതിനുവേണ്ടി പരിശ്രമിച്ചതു്. മററ് എന്തെല്ലാം വിപത്തുകൾ പാശ്ചാത്യരിൽനിന്നു പ്രാചീനജനസമൂഹങ്ങൾക്കു സംഭവിച്ചിട്ടുണ്ടെങ്കിലും, പൌരസ്ത്യവൎഗ്ഗങ്ങളുടെയിടയിൽ പ്രത്യേകിച്ച്, ഭാഷാപരമായി ആധുനികപഠനങ്ങളുടെ പാത തുറക്കുവാൻ, അവരാണു സഹായിച്ചതെന്ന വസ്തുത നന്ദിപൂൎവ്വം രേഖപ്പെടുത്തേണ്ടതാണ്. നിക്കോബാറിഭാഷ പഠിക്കുവാൻ പരിശ്രമിച്ചിട്ടുള്ളവരിൽ പുരോഗാമികൾ ഫാറേ (Faure), ബോണററ് (Bonnet) എന്നിവരായിരുന്നു. ഫൊണ്ടാനാ (Fontana 1788), ഹാമിൽടൻ (Hamilton 1801), റോസൻ (Rosen 1831), ചാബോർഡ് (Chabord 1845), ബാറേയും ലക്രാംപിയും (Bare & Lacrampe 1846), ഡാ. റിങ്ക് (Dr. Rink 1869), ഡി റോപ്സ്റ്റോർഫ് (de Roepstorff), മാൻ (A C Man 1869) തുടങ്ങിയവരുടെ നാമധേയങ്ങൾ ഈ അവസരത്തിൽ സ്മരണീയങ്ങളാണ്. 1768—87 കാലഘട്ടത്തിൽ മത്തായിയുടെ സുവിശേഷത്തിന്റെ ഇരുപത്തേഴ് അദ്ധ്യായങ്ങൾ മദ്ധ്യദ്വീപുകളിലെ പ്രാദേശികഭാഷയിൽ തൎജ്ജമചെയ്യുവാൻ ഡച്ചു പാതിരിമാൎക്കു സാധിച്ചു. ഡി റോപ്സ്റ്റോർഫിന്റെ 'ശബ്ദകോശം'[3] (1875) അദ്ദേഹത്തിന്റെ തന്നെ മരണാനന്തരപ്രസിദ്ധീകരണമായ 'നാൻകൌറി പ്രാദേശികഭാഷാനിഘണ്ടു[2] (1884), മാനിന്റെ 'മദ്ധ്യനിക്കോബാറീസ് ഭാഷാനിഘണ്ടു (1889)[4] എന്നീ പ്രാമാണിക

1 Sir R. C. Temple: Census of India 1901

2 Nicobarese Vocabulary—by de Roepstorff (1875).

3 Dictionary of the Nancowry Dialect by de Roepstorff (1884).

4 Dictionary of the Central Nicobarese Language by E. H. Man (1889).

ഗ്രന്ഥങ്ങളുടെ കാര്യവും ഇവിടെ പറയേണ്ടതാണ്. ആധുനികരീതിയിൽ ആദ്യമായി ഒരു മലയാളനിഘണ്ടു പ്രസിദ്ധീകൃതമായതു് 1846–ൽ ആയിരുന്നു എന്ന കാര്യം ഓർമ്മിക്കുക.[1] എന്നാൽ കോളിൻസിൻെറ നിഘണ്ടുവല്ലേ മലയാളത്തിൻെറ തനിഭാഷാനിഘണ്ടു? അതു് 1865–ൽ ആണു് പ്രസിദ്ധപ്പെടുത്തിയതും. പിന്നെയും ഏഴുകൊല്ലം കഴിഞ്ഞാണല്ലോ റവ: എച്ച്. ഗുണ്ടർട്ടിൻെറ മലയാളം–ഇംഗ്ലീഷ് നിഘണ്ടു പുറത്തുവന്നതു്.[2] യാഥാർത്ഥ്യത്തിൻെറ ഒരനുസ്മരണമായി ഈ വിവരങ്ങൾ ഇവിടെ പ്രസ്താവിച്ചെന്നേയുള്ളു.

നിക്കോബാറിയുടെ ആറു പ്രാദേശികരൂപങ്ങൾ (Diale-cts) നിലവിലുണ്ടു്. അവ താഴെപ്പറയുന്ന പ്രദേശങ്ങളിലാണു പ്രകടമായിക്കാണുന്നതു്: (1) കാർനിക്കോബർ (2) ചൗറ (3) ടെറിസാ, ബൊമ്പോക്കാ (4) കമ്മോർട്ട്, നാൻകൗറി, ട്രിങ്കററ്, കച്ചാൽ (5) കൊണ്ടുൽ, ലിററിൽ നിക്കോബർ, പുലോ മൈലോ (6) ഗ്രേററ് നിക്കോബർ. തായ്ത്തടി ഒന്നാണെങ്കിലും ചിലയിടങ്ങളിൽ ശാഖകൾ കണ്ടാലറിയാത്ത രൂപത്തിൽ ഭാവവ്യത്യാസങ്ങൾ ആർജ്ജിച്ചിട്ടുമുണ്ടു്. വിദേശികളുമായുള്ള സമ്പർക്കം വളരെനേരത്തെ ഇവിടെയുണ്ടായിട്ടുണ്ടു്. അന്യഭാഷകൾ വശമാക്കാൻ അവർക്കു നല്ല പ്രാഗത്ഭ്യവുമുണ്ടു്. എന്നിരുന്നാലും അപൂർവ്വമായിട്ടേ അന്യഭാഷാസ്വാധീനത്തിനു് നിക്കോബാറിഭാഷ വിധേയമായിട്ടുള്ളു. ദീർഘനാളത്തെ ഏകാന്തമായ ശാന്തതയിൽക്കൂടി നിക്കോബാറിഭാഷ സ്വതസ്സിദ്ധമായ ശക്തി സമാഹരിച്ചു വളർന്നു. അതിനാൽ അവരുടെ വംശഭാഷയുടെ സംശുദ്ധിരൂപങ്ങളിൽ അന്തർലീനങ്ങളായിട്ടുള്ള സവിശേഷതകൾക്കു വലിയ മാററം സംഭവിക്കാതെ പരിരക്ഷിച്ചുപോരുകയാണിവർ. ഏഷ്യാഭൂഖണ്ഡത്തിലെ ആദിമഭാഷകളുടെ സ്വരൂപം കണ്ടെത്താൻ പരിശ്രമിക്കുന്നവർ ഇവിടേക്കു ശ്രദ്ധി

1 A Dictionary of High and Colloquial Malayalam and English by Rev B. Bailey (1846).

2 A Malayalam and English Dictionary by Rev. H. Gundert (1872).

കുന്നതു ലാഭകരമായിരിക്കുമെന്നാണു പണ്ഡിതന്മാരുടെ അഭിപ്രായം.

പരേതരുടെ നാമധേയങ്ങൾ കുറെനാളത്തേക്കു് ഉപയോഗിക്കുന്നതു വിലക്കുന്ന പതിവുണ്ടെന്നു മുമ്പു സൂചിപ്പിക്കുകയുണ്ടായല്ലോ. ഇതു ചെയ്യുന്നതു മരിച്ചവരുടെ പ്രേതാത്മാക്കൾ തിരിച്ചുവരാതിരിക്കുന്നതിനാണത്രേ. നാലു തലമുറക്കാലത്തേക്കാണു് ഇത്തരം വിലക്കു് പ്രഭാവത്തിലിരിക്കുക. പുതിയ പേരുകൾ കണ്ടുപിടിക്കുന്നതിനുള്ള ശ്രമത്തിനു ശക്തികിട്ടുവാൻ ഇതു വഴിതെളിക്കുമല്ലോ. കൈയിൽ വന്നു കുടുങ്ങുന്ന വിദേശവാക്കുകളെ അർത്ഥംനോക്കാതെ പേരിനുവേണ്ടി സ്വീകരിക്കുന്ന പതിവു് സാധാരണമാണു്. ഇതിനു് ഉദാഹരണമായി മാൻ ചൂണ്ടിക്കാണിച്ചിട്ടുള്ള ഒരു സംഭവം ഇവിടെ പറയാം. നാൻകൗറി തുറമുഖത്തിൽ നങ്കൂരമടിച്ചിരുന്ന ഒരു കപ്പലിനു തീപിടിക്കാനിടവന്നു. തീജ്വാല കണ്ടു്, സഹായത്തിനായി ഒരു കൊച്ചുവള്ളത്തിൽ കുറെ നാട്ടുകാർ കപ്പലിനെ സമീപിച്ചു. അവരുടെ ലക്ഷ്യം എന്തെന്നു് അറിയാൻപാടില്ലാതിരുന്നതിനാൽ കപ്പൽജോലിക്കാർ അവരെ അകന്നുപോകുവാൻ ആംഗ്യം കാണിച്ചു. അതിനു മറുപടിയായി വള്ളത്തിലിരുന്ന ഒരാൾ വിളിച്ചു പറഞ്ഞു: ''നിങ്ങൾ കോപിക്കേണ്ടാ! ഞാൻ നിങ്ങളുടെ മിത്രമാണു്. 'പെൺകൊല്ലി' എന്നാണു് എന്റെ പേർ.''

കപ്പലിൽ പെണ്ണുങ്ങളാരും ഇല്ലാതിരുന്നതുകൊണ്ടു് അയാളെ അതിൽ വരാൻ അനുവദിച്ചു!

കാർ നിക്കോബറിലെ ഒരു സുന്ദരിപ്പെണ്ണു്, പുതിയ ഒരു പേർ സ്വീകരിച്ചതിന്റെ കഥയിതാണു്: 'മിക്കാഡോ' എന്ന ഗാനനാടകത്തിന്റെ ഗ്രാമഫോൺ റെക്കാർഡു് അവൾ കേൾക്കാൻ ഇടവന്നു. ആ നാടകത്തിലെ നായികയായ 'യുംയും' അവൾക്കു വളരെ ഇഷ്ടമായിത്തോന്നുകയാൽ അതേ പേർ അടുത്ത ദിവസംതൊട്ടു സ്വന്തമാക്കി! പഴയകാലത്തു് ഇംഗ്ലീഷ് പേരുകൾ സ്വീകരിക്കുവാൻ വളരെ ഉത്സാഹമായിരുന്നു. കോൺവാൾ പ്രഭു (Duke of Cornwall), ബൈറൺപ്രഭു (Lord Byron), ജോൺ ഗിൽപിൻ(John Gillpin), ജാക് റോബിൻസൺ (Jack Robinson) എന്നിങ്ങനെയുള്ള

പേരുകൾ എത്രയാണെന്നോ ഇവർ സ്വായത്തമാക്കിയിട്ടുള്ളതു്!

അന്യഭാഷയിൽനിന്നു പേരുകൾ കടംവാങ്ങാറുണ്ടെങ്കിലും മററു പദങ്ങൾ അങ്ങനെ സ്വീകരിക്കാറില്ല. വ്യവഹാരത്തിനുതകുന്നതോതിൽ കാർ നിക്കോബറിലെ ആളുകൾ പലരും ബർമ്മീസ്, ഹിന്ദുസ്ഥാനി, ഇംഗ്ലീഷ് തുടങ്ങിയ ഭാഷകൾ പഴയകാലത്തുതന്നെ സ്വാധീനമാക്കി. എന്നാൽ ചൗറയിലെ ആളുകൾക്കു് ഇതുപോലെയുള്ള താല്പര്യം കുറവാണെന്നാണു കാണുന്നതു്. അതേസമയം കാർ നിക്കോബറിലെയും മദ്ധ്യദ്വീപുകളിലെയും പ്രാദേശികഭാഷകൾ കൈകാര്യംചെയ്യുവാൻ അവക്കു കഴിവുണ്ടു്. ടെറിസയിലെയും ബൊാമ്പോക്കയിലേയും ജനങ്ങൾക്കു കുറെ ബർമ്മീസും ഹിന്ദുസ്ഥാനിയും നാടൻപ്രാദേശികഭാഷകളും അറിവുണ്ടായിരുന്നെന്നാണു് മാൻ പ്രസ്താവിച്ചിട്ടുള്ളതു്. തെക്കൻദ്വീപുകളിലെ ജനങ്ങളിൽ ചിലക്കു മലയൻ ഭാഷയും ഹിന്ദുസ്ഥാനിയുമായിരുന്നു കൂടുതൽ പ്രിയം. ഗ്രാമം വിട്ടു പുറത്തുപോകാത്ത സ്ത്രീകൾക്കും മററും സ്വന്തം ഭാഷയല്ലാതെ മറെറാന്നും വശമില്ല. ദ്വീപുകളിലെ ആളുകൾക്കു തമ്മിൽ ആശയവിനിമയത്തിനുതകുവാൻ കണ്ണിഭാഷയായി വിദേശഭാഷയെന്തെങ്കിലും സ്വീകരിക്കേണ്ടിവരുന്ന സ്ഥിതി അപൂർവ്വമല്ല.

നിക്കോബാറിഭാഷയ്ക്കു് ഒരു ലിപി നല്കുന്നതിനുള്ള പ്രധാനപ്പെട്ട പരിശ്രമം 1912-ൽ ആണു നടന്നതു്. അന്നു് കാർ നിക്കോബറിൽ ഉണ്ടായിരുന്ന ജോർജ്ജ് വൈററ് ഹെഡ് എന്ന പാതിരിയും ബിഷപ്പ് റിച്ചാർഡ്സണും സഹകരിച്ചാണു് ഇതു ചെയ്തതു്. റോമൻലിപിയാണു് അടിസ്ഥാനമായി അവർ സ്വീകരിച്ചതും.

ബ്രിട്ടീഷുകാരുടെ പരമാധികാരത്തിൽ നിക്കോബർ ദ്വീപുകൾ പെടുവാനുണ്ടായ പരിതഃസ്ഥിതികളും മററും വേറൊരിടത്തു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ആൻഡമാൻ നിക്കോബർ ദ്വീപസമൂഹങ്ങളെ ഭരണസൗകര്യത്തിനായി ഒരൊററ ഘടകമായിട്ടാണു് അവർ സംവിധാനംചെയ്തതു്. ഭരണച്ചുമതല ഒരു ചീഫ് കമ്മിഷണറിൽ നിക്ഷേപിച്ചു. ഭാരതം

സ്വാതന്ത്ര്യംനേടിയതിനുശേഷവും ഈ വ്യവസ്ഥിതിക്കു വ്യത്യാസം വന്നിട്ടില്ല. എന്നാൽ ഇവിടം ഒരു യൂണിയൻ പ്രദേശമാക്കി ആഭ്യന്തരവകുപ്പിൻെറ നിയന്ത്രണത്തിൽ കൊണ്ടുവന്നിരിക്കുന്നു. ഭരണഘടനയിലെ വ്യവസ്ഥയനുസരിച്ച് രാഷ്ട്രപതിയുടെ നേരിട്ടുള്ള ഭരണമാണിവിടെ. അദ്ദേഹം അതു നിർവ്വഹിക്കുന്നതു് ആഭ്യന്തരവകുപ്പുവഴിയും. ഈ യൂണിയൻ പ്രദേശത്തിൻെറ തലസ്ഥാനമായ പോർട്ട് ബ്ലെയറിലാണു ഭരണവകുപ്പുകളുടെ ആസ്ഥാനം. എന്നാൽ ദൈനംദിനകാര്യങ്ങൾ നിർവ്വഹിക്കുവാൻ നേരിട്ടു ചുമതലപ്പെട്ട ഒരു ഉയർന്ന ഉദ്യോഗസ്ഥൻ—അഡീഷനൽ ഡെപ്യൂട്ടി കമ്മീഷണർ —നിക്കോബറിലുണ്ടു്. ആദിവാസികളുടെ ക്ഷേമൈശ്വര്യങ്ങളും, ഈ പ്രദേശങ്ങളിലെ വികസനപ്രവർത്തനങ്ങളും കാർ നിക്കോബറിൽ ആസ്ഥാനമുറപ്പിച്ചിട്ടുള്ള അദ്ദേഹത്തിൻെറ മേൽനോട്ടത്തിൽ നടക്കുന്നു.

പ്രാദേശികാവശ്യങ്ങൾ ശരിക്കു മനസ്സിലാക്കുവാനും ഭരണകാര്യങ്ങളിൽ പൊതുജനങ്ങളുടെ ആശയങ്ങൾ ഉൾക്കൊള്ളുവാനും രണ്ടു് ഉപദേശകസമിതികൾ സംഘടിപ്പിച്ചിട്ടുണ്ടു്. ആഭ്യന്തരവകുപ്പുമന്ത്രിയുടെ ഉപദേശകസമിതിയും ചീഫ് കമ്മീഷണറുടെ ഉപദേശകസമിതിയും ആണു് ഇവ. നിക്കോബർ ദ്വീപസമൂഹങ്ങളിലെ പ്രതിനിധികൾ ഇവയിൽ ഉണ്ടെന്നു വിശേഷിച്ചു പറയേണ്ടല്ലോ. പൊതുവേ പറഞ്ഞാൽ പരമ്പരാഗതമായ ജീവിതരീതികൾക്കു് ഉലച്ചിൽ ഉണ്ടാകാതെ സ്വാഭാവികമായ രീതിയിൽ പുതിയ ജീവിതത്തിലെ സമുന്നതവശങ്ങൾ സ്വീകരിച്ചു സമൂഹത്തെ പുരോഗമിപ്പിക്കുവാൻ സഹായിക്കുക എന്നതാണു ഭരണത്തിൻെറ ലക്ഷ്യം. ആൻഡമാൻ നിക്കോബർ പ്രദേശത്തെ ആദ്യത്തെ ലോക്സഭാംഗത്തെ നിക്കോബറിൽ നിന്നായിരുന്നു നാമനിർദ്ദേശംചെയ്യപ്പെട്ടതു്. ഇന്നു് ഒരാളിനെ ഈ പ്രദേശങ്ങളിൽനിന്നു തിരഞ്ഞെടുത്തയയ്ക്കുവാൻ വ്യവസ്ഥചെയ്തിരിക്കുന്നു.

12

# ദുർജ്ജനസംഹാരം

ചരിത്രപരങ്ങളായ കാരണങ്ങളാൽ, അർത്ഥമുള്ളതും ഇല്ലാത്തതുമായ ആശയങ്ങളെ ആശ്രയിച്ച് നൂററാണ്ടുകളായി പരിണാമപ്പെട്ടിട്ടുള്ള വിശ്വാസങ്ങളും ആചാരാനുഷ്ഠാനങ്ങളും ദായക്രമങ്ങളുമെല്ലാമാണ് ആദിമജനങ്ങളുടെ ആകെയുള്ള പൂർവ്വാർജ്ജിതസ്വത്ത്. സാധാരണഗതിയിൽ ഈ ജീവിതസരിത്തിന്റെ പ്രവാഹം ഭാവവ്യത്യാസങ്ങളൊന്നും കാണിക്കാതെ നിരന്തരം നടക്കുന്നു. എന്നാൽ ആഭ്യന്തരമായ ആവശ്യങ്ങൾമൂലമുണ്ടാകുന്ന വെല്ലുവിളിയുയരുമ്പോഴോ ബാഹ്യശക്തികളുടെ ഒഴിവാക്കപ്പെടാനാവാത്ത സ്വാധീനങ്ങളിൽനിന്നനുഭവിക്കുന്ന പ്രചോദനങ്ങൾ സ്വീകരിക്കുമ്പോഴോ മാത്രമാണ് ആദിമജാതിക്കാരുടെ ജീവിതത്തിലെ ശാന്തത ഭഞ്ജിക്കപ്പെടുക. ഇപ്പറഞ്ഞ രണ്ടു പരിതസ്ഥിതികൾ സംഭവിക്കാതെയിരുന്നാൽ കാലത്തിന്റെ കാല്പാടുകളൊന്നും പതിയാതെ ജീവിതം തുടരും. അത്തരം സമൂഹങ്ങളെ സംബന്ധിച്ചിടത്തോളം കാലം അർത്ഥമില്ലാത്തതായിത്തീരുകയാണു ചെയ്യുന്നത്.

മററു ദേശങ്ങളും ജനങ്ങളുമായി സമ്പർക്കമുണ്ടാകുവാൻ ഇടവരുന്ന ചുററുപാടാണല്ലോ മിക്കവാറും എല്ലായിടത്തും ഉള്ളത്. ഇക്കാരണത്താൽ നൂതനശക്തികൾക്കു വിധേയമായി അനുക്രമം മാറിക്കൊണ്ടിരിക്കുന്ന സാമൂഹ്യവ്യവസ്ഥിതി സംജാതമാകുന്നു. നാനാഭാഗങ്ങളിൽനിന്നും വീശുന്ന കാറററ് ആരോഗ്യം വർദ്ധിക്കുന്നതാണു പതിവ്. എന്നാൽ ചില സന്ദർഭങ്ങളിൽ മാരുതൻ ഊക്കും ഊർജ്ജിതവും ഏറി കൊടുങ്കാററായി രൂപംകൊണ്ട് പഴയതൊക്കെ പാടേ പറത്തിക്കളയാറുമുണ്ട്. അതിനുശേഷം തികച്ചും നൂതനമായ ഒരദ്ധ്യായം ആരംഭിക്കുന്നു. ലോകത്തിലെ ഏതു സമൂഹത്തിന്റെ ചരിത്രം നോക്കിയാലും ഇങ്ങനെയുള്ള അദ്ധ്യാ

യങ്ങരം അപൂർവ്വമായിട്ടെങ്കിലും കണ്ടെത്താൻ വിഷമമുണ്ടാകുന്നതല്ല.

സ്പഷ്ടമായ കാരണങ്ങളാൽ ബാഹ്യസമ്പർക്കങ്ങളിൽനിന്ന സിദ്ധിക്കാവുന്ന നവചൈതന്യങ്ങളൊന്നും ഉരംക്കൊള്ളവാൻ സാധിക്കാതെ ഒററപ്പെട്ടുപോയ ജനവർഗ്ഗങ്ങളെയും ലോകത്തിൽ അവിടവിടെ കാണാവുന്നതാണ്. അത്തരത്തിലുള്ള ഒന്നാണ് നിക്കോബാറികളുടെ സമൂഹം. ആഴവും പരപ്പുമുള്ള ആഴിയാൽ ചുററപ്പെട്ടിരിക്കുന്നതിനാൽ ഈ ദ്വീപുകളിലെ ജനങ്ങരം അന്യനാട്ടുകളിലെ ജീവിതചലനങ്ങളൊന്നും അറിയാതെ, സ്വന്തം ദ്വീപാണ് ആകപ്പാടെയുള്ള ലോകമെന്നു വിശ്വസിച്ച് നൂററാണ്ടുകളായി ജീവിച്ചുപോന്നു. ഉറപ്പുവന്ന ആചാരമര്യാദകളെന്ന ബലിഷ്ഠപഞ്ജരത്തിലൊതുങ്ങിപ്പോയ ഇവിടത്തെ ജീവിതത്തിനു പുഷ്ടിയുണ്ടായതുമില്ല. അന്യദേശങ്ങളിൽനിന്ന കാര്യങ്ങരം ഇത്രയും കുറച്ചു സ്വീകരിച്ചിട്ടുള്ള ജനസമൂഹങ്ങരം ലോകത്തിൻെറ ഇതരഭാഗങ്ങളിൽ കാണുമെന്നു തോന്നുന്നില്ല.

ഇന്ന് അത്യന്തം ഹീനമെന്നു നമുക്കു തോന്നുന്ന പല നടപടികളും ആദികാലങ്ങളിൽ ഓരോ ജനങ്ങളും സ്വീകരിച്ചിരുന്നു എന്ന് ചരിത്രം തെളിയിക്കുന്നുണ്ട്. ദൈവപ്രീതിക്കുവേണ്ടി നരബലി നടത്തിയിട്ടില്ലാത്ത ജനങ്ങരം നന്നേ കുറവാണ്. തടവുപുള്ളികളെയും അടിമകളെയും ഹിംസ്രജന്തുക്കളുടെ മുമ്പിൽ വിട്ടുകൊടുത്തു വിനോദിക്കുന്ന ഏർപ്പാട് പാശ്ചാത്യർ അവസാനിപ്പിച്ചിട്ട് അധികനൂററാണ്ടുകളായിട്ടില്ല. ചെകുത്താനെ പൂജിക്കുന്നവരെന്നും, ദുർമന്ത്രവാദികളെന്നും വിധിച്ച് നിരപരാധികളെ തൂണുന്നിത്തി അതിൽ കെട്ടിയിട്ട് തീവെച്ചുകൊല്ലുന്ന ശിക്ഷാക്രമം നിന്നിട്ട് സംവത്സരങ്ങരം അധികമായിട്ടില്ല. ലോകത്തിലെ പല ഭാഗങ്ങളിലും നരബലി ഇന്നും തീരെ നിന്നിട്ടുണ്ടോ? അഹിംസാസിദ്ധാന്തത്തിൽ അടിയുറച്ച വിശ്വാസം അർപ്പിച്ചിട്ടുള്ളതെന്ന് അഭിമാനിക്കാറുള്ള നമ്മുടെ നാട്ടിൽത്തന്നെ, അപൂർവ്വമായിട്ടാണെങ്കിലും ചില ഓണംകേറാമൂലകളിൽ നരബലി ഇന്നും നടക്കുന്നുണ്ടത്രേ. ''അന്ധവിശ്വാ

സത്താൽ നടത്തപ്പെടുന്ന നരഹത്യ''[1]—എന്ന പേരിലാണ് ഇവയധികവും പോലീസുകാരുടെ സ്ഥിതിവിവരക്കണക്കുകളിൽ സ്ഥാനംപിടിക്കുന്നത്. അത്യന്തം അപൂർവ്വമായിട്ടേ ഇത്തരം വിവരങ്ങൾ അധികാരികളുടെ ശ്രദ്ധയിൽ എത്താറുള്ളു. മദ്ധ്യപ്രദേശത്തെ ബസ്റ്റാർ ജില്ലയിൽ 1967 ജൂലൈമാസത്തിലും സെപ്റ്റംബർമാസത്തിലും ഇത്തരം ചില കൃത്യങ്ങൾ നടന്നിരിക്കുന്നതായി വാർത്തയുണ്ടായിരുന്നത് ഓർമ്മിച്ചുപോകുന്നു. 1 57—61 കാലഘട്ടത്തിൽ 116 പേർ അന്ധവിശ്വാസത്താൽ നടത്തപ്പെടുന്ന നരഹത്യയ്ക്കു വിധേയരായിട്ടുണ്ട് എന്നാണ് പോലീസിന്റെ സ്ഥിതിവിവരക്കണക്കുകൾ കാണിക്കുന്നത്. മനുഷ്യാതീതശക്തിയാർജ്ജിക്കാനും രോഗനിരോധനത്തിനും ദൈവാനുഗ്രഹത്തിനും മററുമാണ് ഈ കൊലപാതകങ്ങൾ നടത്തിയിട്ടുള്ളത്. 1842-ലാണ് നരബലി സംബന്ധിച്ച ആദ്യത്തെ കേസ് ബ്രിട്ടീഷുകാർ ഔദ്യോഗികമായ രേഖകളിൽ ഉൾപ്പെടുത്തിയിട്ടുള്ളതെന്ന കാര്യവും ഇവിടെ സ്മരിക്കുക.[2] അതിനുമുമ്പ് എത്രയോ കാലമായി നടന്നുവരുന്ന ഒരാചാരം ഭരണാധികാരികളായ അവരുടെ ശ്രദ്ധയിൽ വന്നത് അന്നാണെന്നർത്ഥം. തടയാനും നിരുത്സാഹപ്പെടുത്താനും നിഷേധിക്കാനും എത്രതന്നെ ശ്രമിച്ചിട്ടും അപൂർവ്വമായിട്ടെങ്കിലും ഇത്തരം നരഹത്യ നടക്കുന്നുണ്ടെന്നുള്ളത്, ഇതിന്നാസ്പദമായ അന്ധവിശ്വാസം എത്രമാത്രം ബലമുള്ളതാണെന്നാണല്ലോ തെളിയിക്കുന്നത്. യൂറോപ്പിൽ ഇൻകിസിഷന്റെ ശിക്ഷാക്രമങ്ങൾ ഇന്നു നിലച്ചിട്ടുണ്ടെങ്കിലും ചരിത്രത്തിലെ ഒരു തീരാകളങ്കമായിട്ടാണ് അതു് അവശേഷിക്കുന്നത്. ചില അറബിജാതിക്കാരുടെ ശിക്ഷാമുറകൾ ഇന്നും പഴയനിലയിൽത്തന്നെ തുടരുകയാണ്. മനുഷ്യൻ മനുഷ്യനോടു കാണിക്കുന്ന മൃഗീയതയുടെ ചരിത്രം മാനവജാതിയുടെ ആരംഭംമുതൽ തുടങ്ങിയിട്ടുള്ളതുമാണ്. അതു് ഇന്നും വിഭിന്നഭാവങ്ങൾ പൂണ്ടു് തുടരുന്നുമുണ്ട്.

---

1 Murder due to Superstition.

2 Little Horrer over Human Sacrifice in Madhya Pradesh by Taroon Coomar Bhaduri—The Statesman, October 31, 1967.

രാഷ്ട്രീയത്തിന്റെ പേരിൽ ഇന്നും പല രാജ്യങ്ങളിലും സ്വസഹോദരങ്ങളോടു കാണിക്കുന്ന നിഷ്ഠുരതയും നീതികേടും നിത്യസംഭവങ്ങളാണല്ലോ. ഇത്തരം നടപടികൾ സദുദ്ദേശ്യപരമാണെന്നുള്ള വാദഗതിയാണ് ഏററവും ക്രൂരവും ദയനീയവുമായ വിരോധാഭാസം. ശിശുബലികൊണ്ടു മാത്രം തൃപ്തിയടയുന്ന 'മോളോക്ക്'* ആരാധനാലയത്തിൽനിന്നു ബഹിഷ്കൃതനായെങ്കിലും അദ്ദേഹത്തിനു ലഭിച്ചിരുന്ന വഴിപാടുകൾ മനുഷ്യൻ ഇന്നും പല രൂപങ്ങളിൽ പുലർത്തിപ്പോരുകയാണ്.

ഈ വസ്തുതകൾ ഒരു പ്രത്യേകകാരണത്താലാണ് ഇവിടെ സൂചിപ്പിച്ചതു്. അങ്ങേയററം നിഷേധിക്കേണ്ട ഈ ഹീനകർമ്മങ്ങൾ ചെയ്യുന്നതും ചെയ്തിട്ടുള്ളതും പ്രാകൃതജനങ്ങളുടെ പ്രതിനിധികളല്ല; പ്രത്യുത സംസ്കാരത്തിന്റെ ദീപശിഖ ഉയർത്തിയിട്ടുള്ളവരെന്നഭിമാനിക്കുന്നവരുടെ ഒരു വിഭാഗമാണ്. ബാഹ്യസമ്പർക്കവും പുതിയ ആശയങ്ങൾ ഉൾക്കൊള്ളാനുള്ള അവസരങ്ങളും ഇവർക്കുണ്ടു്. ഇതിനൊന്നിനും അവസരമില്ലാതെ ഒററപ്പെട്ടുപോയ സമൂഹങ്ങളിൽ ഹീനങ്ങളായ ആചാരക്രമങ്ങൾ കാണാനിടയാകുമ്പോൾ ആക്കെങ്കിലും ധാർമ്മികരോഷമുണ്ടാകുന്നതിൽ വലിയ അർത്ഥമില്ലെന്നാണു വിവക്ഷ. ചരിത്രത്തിലെ ഇരുളടഞ്ഞ ഒരദ്ധ്യായമെന്ന നിലയിൽ നിഷ്പക്ഷമതികൾക്കു് അവയെ അവഗണിക്കാനും അധികാരമില്ല. ഈ പശ്ചാത്തലത്തിൽ വേണം നിക്കോബാറികളെപ്പററി ഇനി പറയുന്ന വസ്തുതകൾ നോക്കിക്കാണാൻ.

സാമൂഹ്യജീവിതത്തിലെ സവിശേഷതകളിലൊന്നായിരുന്നു, ദുർജ്ജനസംഹാരത്തെ ലക്ഷ്യമാക്കി നിക്കോബാറികൾ സ്വീകരിച്ചിരുന്ന നടപടി. 'Devil murder' എന്ന പേരിൽ യൂറോപ്യന്മാർ വിവരിച്ചിട്ടുള്ള ഈ ശിക്ഷാക്രമത്തെപ്പററി ചില വസ്തുതകൾ ഇവിടെ അവതരിപ്പിക്കേണ്ടതുണ്ടു്. ഈ നാട്ടുനടപ്പിനെപ്പററി ആദ്യം പരാമർശിച്ചിട്ടുള്ള പാശ്ചാത്യൻ ഹാൻസൽ (Hansel 1779) എന്ന പാതിരി

* Moloch of Old Testament.

യാണ്. അദ്ദേഹം മദ്ധ്യനിക്കോബർദ്വീപുകളിലെ വിവരമാണുതാനും പറഞ്ഞിട്ടുള്ളത്. "ആവശ്യമെന്നു് ഉറപ്പുവരുമ്പോഠം ദുർജ്ജനവധം അവർ നടത്തുന്നു," എന്നാണു് പാതിരി പറയുന്നതു്. കാർ നിക്കോബർ, ചൗറ, ടെറിസാ എന്നിവിടങ്ങളിൽ നടന്നിട്ടുള്ള ഇത്തരം കൊലപാതകങ്ങളാണു് അധികവും അറിവിൽ വന്നിട്ടുള്ളതു്. ഈ നാട്ടുനടപ്പിനെപ്പററി ബ്രിട്ടീഷുഭരണാധികാരികഠം ആദ്യമായി നേരിൽ അറിയാൻ ഇടവന്നതു് 1883 മേയിൽ ആയിരുന്നു. കാർ നിക്കോബറിൽ ആണു് അതു് അന്നു നടന്നതു്. എത്രയോ കാലമായി ഈ നടപടി ഒരാവശ്യമായി ഇവിടങ്ങളിലെ ജനങ്ങഠം സ്വീകരിച്ചിരുന്നെന്നു വേണം അനുമാനിക്കാൻ. ദീർഘനാളത്തെ അംഗീകാരംകൊണ്ടു് അതു് നല്ല നടപടിയെന്ന രീതിയിൽ അനുവദിക്കുകയും ചെയ്തിട്ടുണ്ടു്. ഏതാണ്ടു് ഇതേ ആശയമുഠംക്കൊള്ളുന്ന കൊലപാതകങ്ങഠം മററു ജനങ്ങളുടെയിടയിലും സ്വീകരിക്കപ്പെടാറുണ്ടെന്ന വസ്തുത വിസ്മരിക്കത്തക്കതല്ല. അമേരിക്കൻ ഐക്യനാടുകളിലെ ചില തെക്കൻ സംസ്ഥാനങ്ങളിൽ നീഗ്രോകഠംക്കെതിരായി നടത്തപ്പെടുന്ന ലിഞ്ച് നിയമം (Lynch law) ഇതേ രൂപത്തിലുള്ളതാണു്. അംഗീകൃതമായ നടപടിക്രമങ്ങളനുസരിച്ച് നിശ്ചിതമായ രൂപത്തിൽ കുററാരോപണവും കേസുവിസ്താരവും കൂടാതെ സമൂഹത്തിലെ ചില ആളുകഠം, പൊതുജനങ്ങളിൽ ഒരു വിഭാഗത്തിന്റെ മൗനാനുവാദത്തോടെ, ചിലരെ നിർദ്ദയമായി മർദ്ദിച്ചു് കൊലപ്പെടുത്തുകയാണല്ലോ ചെയ്യുന്നതു്. 'കു ക്ലക്സ് ക്ലാൻ' (Ku–Klux–Klan) തുടങ്ങിയ രഹസ്യസംഘടനകളുടെ കാര്യവും വിസ്മരിച്ചുകൂടാ. നിക്കോബാറികളുടെയിടയിൽ ഉണ്ടായിരുന്ന ദുർജ്ജനവധത്തിന്റെ സ്വഭാവവും ഇതുതന്നെയാണെന്നു പറയാം. എന്നാൽ ലിഞ്ചിംഗിനെതിരായി സമുദായത്തിലെ ചില വ്യക്തികളെങ്കിലും പ്രതിഷേധം പ്രകടിപ്പിച്ചെന്നുവരും. എന്നാൽ, ദുർജ്ജനസംഹാരത്തിന്റെ കാര്യത്തിൽ സമൂഹത്തിൽ ഭിന്നാഭിപ്രായങ്ങളേയില്ല.

ബഹുജനസുഖത്തെയും ഹിതത്തെയും സമൂഹഭദ്രതയേയും ദൃഢമാക്കുകയെന്ന ലക്ഷ്യം വച്ചുകൊണ്ടു് ആണു് ഈ നടപടി നടത്തുന്നതു്. സമുദായത്തിലെ ഏതെങ്കിലും ഒരു അംഗത്തിന്റെ പ്രവൎത്തനം സംശയാസ്പദമായിത്തീരുമ്പോഴ്, അയാളെ നിൎമ്മാജ്ജനംചെയ്യുന്നു. ആണും പെണ്ണും കുഞ്ഞും കുട്ടിയും വയസ്സനും ഒന്നും ഇതിൽനിന്നു് ഒഴിവാക്കപ്പെടുന്നതല്ല. പ്രേതബാധ, പൊതുജനദ്രോഹമുളവാക്കുന്ന മന്ത്രവാദം, സമൂഹത്തിനു വിപത്തുവരുത്തുന്ന നടപടികൾ, നരഹത്യയ്ക്കുള്ള മോഹം, മോഷണം, മന്ത്രവാദിവൈദ്യനെങ്കിൽ ചികിത്സയിൽ തുടരെയുള്ള പരാജയം എന്നിങ്ങനെയുള്ള ഏതെങ്കിലും ആരോപണം മതി വധം നടത്തുവാൻ. ഗ്രാമീണരെല്ലാം ചേൎന്നോ, സമൂഹത്തിലെ പ്രധാനവ്യക്തികൾ സമ്മേളിച്ചോ, ഗ്രാമസഭ കൂടിയോ, കാര്യം ചൎച്ചചെയ്തശേഷമേ സാധാരണ തീരുമാനമെടുക്കൂ. ചൎച്ചകൾതന്നെ ഒന്നിൽകൂടുതൽ തവണ നടന്നെന്നുമിരിക്കും. കുററാരോപണവിധേയനായ വ്യക്തി നന്നാകുവാൻ യാതൊരു വഴിയുമില്ലെന്നു് അവൎക്കു ബോദ്ധ്യംവന്നാൽ, നീചവ്യക്തിയെ 'നീക്കം'ചെയ്യാൻ സമൂഹം വിധിക്കുന്നു. അതു നടത്തുവാൻ ചിലരെ ഉത്തരവാദപ്പെടുത്തുകയും ചെയ്യുന്നതാണു്. നിയുക്തരായവർ കൂട്ടായിട്ടോ ഒററയ്ക്കോ തരംകിട്ടുമ്പോൾ കുററവാളിയെ മൎദ്ദിച്ചു് അവശനാക്കും. അതിനുശേഷം അയാളുടെ അവയവങ്ങളുടെ സന്ധികളൊക്കെ തകൎക്കുകയും ഒടുവിൽ കൊല്ലുകയും ചെയ്യും. ജഡം വള്ളത്തിലാക്കി കടലിൽ വളരെദൂരെ കെട്ടിത്താഴ്ത്തുകയോ കടൽത്തീരത്തു കുഴിച്ചിടുകയോ ആണു പതിവു്. സമൂഹത്തിന്റെ പൊതുവായ അനുമതിയും അംഗീകാരവും ഈ കൃത്യത്തിനു് ഉണ്ടെന്നു വ്യക്തമാണു് കുററാരോപണത്തിനു വിധേയനായ വ്യക്തിയെ പരിഷ്കരിച്ചെടുക്കുവാൻ പരിശ്രമിച്ചിട്ടു ഫലമില്ലാതെവരുമ്പോൾ അയാളെ ഒററപ്പെടുത്തി കൊലചെയ്തു സമൂഹത്തെ സംശുദ്ധമാക്കുകയാണു ലക്ഷ്യം. വധംനടത്തുന്നവൎക്കു തങ്ങൾ എന്തെങ്കിലും ദ്രോഹം പ്രവൎത്തിച്ചെന്നോ ഹീനമായ കൎമ്മം അനുഷ്ഠിച്ചെന്നോ വിചാരമില്ല. മറിച്ചു്

സമൂഹത്തിന്റെ ശുദ്ധികരണവേണ്ടി സൽപ്രവൃത്തി നടത്തിയെന്ന സംതൃപ്തിയുണ്ടതാനും.

മനുഷ്യൻ പ്രേതാത്മാക്കളുടെ സ്വാധീനത്തിനു വിധേയനാകാതിരുന്നാൽ സൽപ്രവൃത്തികളേ ചെയ്യൂ എന്നാണു നിക്കോബാറികളുടെ വിശ്വാസം. ദുഷ്പ്രവൃത്തിചെയ്യുന്നവനിൽ പ്രേതാത്മാക്കളുടെ സ്വാധീനമുണ്ടെന്നത്ഥം. പ്രേതാവേശിതനാണെന്നറിയുന്നതു ബാഹ്യപ്രകടനങ്ങളിൽക്കൂടിയാണ്. ബാഹ്യപ്രകടനങ്ങൾതന്നെ പലതരത്തിലാകാം. യുക്തിയെക്കാൾ വിശ്വാസങ്ങളെ ആശ്രയിക്കുന്നവരാണല്ലോ മനുഷ്യരിൽ ഏറിയപങ്കും. എങ്കിലും തിന്മയെ ഒഴിവാക്കണമെന്ന് എല്ലാവക്കും താല്പര്യമുണ്ട്. 'അറിവുള്ളവർ' ഒന്നിച്ചിരുന്ന് അതിനുള്ള വഴികൾ ആസൂത്രണം ചെയ്യുന്നതാണ് ആദിവാസികളിലെ പതിവ്. തുടരെ മോഷണംനടത്തുന്നവനും, സമൂഹതാല്പര്യങ്ങളെ കണക്കാക്കാതെ കാര്യങ്ങൾ നിവ്വഹിക്കുന്നവനും, അന്യരെ വകവരുത്തുമെന്നു ഭീഷണിപ്പെടുത്തുന്നയാളും അതൊക്കെ ചെയ്യുന്നതു പ്രേതാവേശിതരായതുകൊണ്ടത്രേ. മന്ത്രവാദിയായ വൈദ്യൻ സാമൂഹ്യസേവനംനടത്തുന്നവനാണ്. എന്നാൽ അയാളുടെ കമ്മങ്ങൾ ഫലപ്പെടാതെവരുന്നത്, അയാളിൽ ചീത്ത ശക്തികളുടെ സ്വാധീനം വദ്ധിക്കുന്നതുകൊണ്ടത്രേ. അയാൾ ജീവിതം തുടന്നാൽ സമുദായത്തിലെ നിരപരാധികൾ പലരും അകാലമൃത്യുവടയുമെന്നു തീച്ചതന്നെ. ഇതു് ഒഴിവാക്കപ്പെടേണ്ട സ്ഥിതിയാണല്ലോ.

ദുജ്ജനവധം നടത്തിയിട്ടുള്ളതുസംബന്ധിച്ച വിവരങ്ങൾ ശേഖരിക്കുവാൻ ഇടവന്നിട്ടുള്ളതു പരിശോധിച്ചാൽ ഈ നടപടികളിൽ അന്തർലീനങ്ങളായിട്ടുള്ള മാനുഷികവശത്തെ മനസ്സിലാക്കുവാൻ സാധിക്കുന്നതാണ്. അങ്ങനെയുള്ള ചില കാര്യങ്ങൾ ഇനി ഇവിടെ സൂചിപ്പിക്കട്ടെ. വിഭിന്നങ്ങളായ അടിസ്ഥാനങ്ങളിലാണ് ഈ കൊലപാതകം നടക്കാറുള്ളതെന്ന വസ്തുത വ്യക്തമാക്കുന്നതിന് ആറു കേസ്സുകളുടെ ഒരു പട്ടിക ഇവിടെ ചേക്കട്ടെ:

| കാലം, സ്ഥലം | കാരണം | വധത്തിൻെറ രീതി | മററു വിവരങ്ങൾ |
|---|---|---|---|
| 1. മേയ് 1883 കാർ നിക്കോബർ | പ്രേതാവേശവും അതുവഴി രോഗം വരുത്തലും | കൈകാലുകൾ കെട്ടി മട്ടിച്ച് വധിച്ചശേഷം ജഡം കടലിൽ കെട്ടിത്താഴ്ത്തി | സമൂഹത്തിന്റെ അനുമതിയോടുകൂടി |
| 2. സെപ്റ്റംബർ 1885 ചൗറ | പ്രേതാവേശം | മട്ടിച്ച വധിച്ച് ജഡം കടലിൽ ആഴ്ത്തി | സമൂഹതീരുമാനമനുസരിച്ച് |
| 3. മേയ് 1894 കാർ നിക്കോബർ | പൊതു വിപത്ത് | മട്ടിച്ചു വധിച്ചു | തീരുമാനമനുസരിച്ച് |
| 4. ജൂലൈ 1896 | മോഷണം കൊള്ളിവയ്പ് | അടിച്ചുകൊന്ന് കടലിൽ ആഴ്ത്തി | തീരുമാനമനുസരിച്ച് |
| 5. ഡിസംബർ 1896 ചൗറ | ചികിത്സയിൽ പരാജയം | അടിച്ചുകൊന്നു | മുൻതീരുമാനമില്ല |
| 6. ഡിസംബർ 1889 കമ്മോട്ടാ | മന്ത്രവാദം നടത്തിയതിനു് | അടിച്ചും കത്തിയും കൊന്നു് കടൽക്കരയിൽ കുഴിച്ചുമൂടി | മുൻതീരുമാനമനുസരിച്ച് |

ചില കേസുകളുടെ വിസ്താരവേളയിൽ കോടതിയിൽ സാക്ഷികളും പുള്ളികളും മററും നല്കിയ മൊഴികളിൽ ചിലവകൂടി ഇവിടെ ഉദ്ധരിക്കട്ടെ.

മൂസ്ഗ്രാമത്തിലെ ലോഖാരെ (Lokhare) വിസ്താരവേളയിൽ നല്കിയ മൊഴി:*

* Examination of accused, Car-Nicobar Mr. Pell (alias Lokhare) Mus Village in the Court of the 3rd Assistant.

ചോദ്യം: താപ്പാർപംഗ്, സ്ത്രീകളായ ആഹ്ദർകെ, തമാൽഹട്ടൻ, കോംചികു്, ഡാൻ അട്സൽ എന്നിവരുടെ മരണത്തെപ്പററി നിങ്ങാംക്ക വല്ലതുമറിയാമോ?

ഉത്തരം: രണ്ടുകൊല്ലം മുമ്പു് ഞാൻ അവരെ കൊന്നു.

ചോദ്യം: നിന്നെ അതിനു സഹായിച്ചതാരാണു്?

ഉത്തരം: എല്ലാ മനുഷ്യരും. കിൻമായു്, ലപാടെ, മൂസ് എന്നീ ഗ്രാമങ്ങളിലെ ജനങ്ങാം.

ചോദ്യം: എന്തിനാണു് നീ അവരെ വധിച്ചതു്?

ഉത്തരം: അവർ പ്രേതാവേശിതരായിരുന്നു. അതു കൊണ്ടു് ഞങ്ങാംക്ക ദീനം വരുത്തി.

ചോദ്യം: നിനക്കു ദീനം വന്നോ?

ഉത്തരം: വന്നു. വളരെ ദിവസം. എങ്കിലും ഞാൻ ചത്തില്ല. മററു പലരും ചത്തു. നാലുപേർ. മൂന്നു് ആണുങ്ങളും ഒരു പെണ്ണും.

ചോദ്യം: നീ അവരെയെല്ലാം ഒന്നിച്ചാണോ കൊന്നതു്?

ഉത്തരം: അതെ. ഒരേദിവസം. ഓരോ മണിക്കൂർ ഇട വിട്ടു്. ഓരോരുത്തരുടേയും അടുക്കൽ ഓരോ സംഘക്കാരാണു പോയതു്. ഉച്ചയ്ക്കായിരുന്നു.

ചോദ്യം: കൊല നടത്തുന്നതിനുമുമ്പു് സദ്യയോ മററു ചടങ്ങുകളോ ഉണ്ടായിരുന്നോ?

ഉത്തരം: ഇല്ല. അതിനുമുമ്പു് സദ്യയുണ്ടായിരുന്നില്ല. എന്നാൽ അവർ ചത്തശേഷം എല്ലാവരും ചേന്നു് ഒരു സദ്യനടത്തി. ഓരോ പന്നിയെവീതം മൂസ്, കിൻമായു്, ലപാടെ എന്നീ ഗ്രാമങ്ങളിൽവച്ചു് ഞങ്ങാം ആഹരിച്ചു. ഇതു് മൂന്നുദിവസം കഴിഞ്ഞാണു്.

ചോദ്യം: കലാലിനും അവന്റെ മകൻ ടാട്മാലയ്ക്കും എന്തു സംഭവിച്ചെന്നു് നിനക്കറിയാമോ?

ഉത്തരം: കലാലിനെ ഞങ്ങാം കൊന്നു. അവനെ കുറച്ചുകൊന്നതു് ഞാനാണു്. ടാട്മാല കാട്ടിലേക്കു് ഓടി. അവന്റെ കാലും കൈയും ഒടിഞ്ഞിരുന്നോ എന്നെനിക്കറിയില്ല. ഇതു് ഒരുമാസം മുമ്പായിരുന്നു.

മററൊരു കേസിലെ ഒന്നാംപ്രതി കൊടുത്ത മൊഴി യാണു് താഴെ കൊടുക്കുന്നതു്.[1]

ചോദ്യം: നിന്റെ ഗ്രാമത്തിലെ ഒരാളായിരുന്ന ഹാൻ ഗവേസിനെ (Hangavez) നീ കൊലപ്പെടുത്തിയെന്ന ആരോപണത്തിനു് നിന്റെ മറുപടിയെന്താണു്?

ഉത്തരം: ഞാൻ അതു ചെയ്തതു് സമ്മതിക്കുന്നു. സാകൽ (Sakal) ആയിരുന്നു എന്റെ സഹായി. വധിക്കപ്പെട്ടവൻ പ്രേതാവേശിതനായിരുന്നു.

ചോദ്യം: കേസിന്റെ മററു വസ്തുതകൾ പറയുക.

ഉത്തരം: സാകലിന്റെ നിർദ്ദേശമനുസരിച്ചാണു് ഞാൻ അതിൽ പങ്കാളിയായതു്. കൊല നടത്തിയതു് സൂര്യോദയത്തിനുമുമ്പു് കിമിയോസ്ഗ്രാമത്തിലെ കടൽ തീരത്താണു്. ആദ്യം അവനെ കയറുകൊണ്ടു വരിഞ്ഞുകെ ട്ടിയാണു കൊന്നതു്. അവന്റെ സന്ധിബന്ധങ്ങൾ, സാ ധാരണ ചെയ്യാറുള്ളതുപോലെ, തകർത്തില്ല. ജഡം മണ്ണിൽ കുഴിച്ചിട്ടു. ആരും ഞങ്ങളുടെ ഈ പ്രവർത്തനത്തിൽ ഇട പെട്ടില്ല.

ഇതുവരെ പറഞ്ഞ കേസുകൾ പഴയകാലത്തു് നട ന്നിട്ടുള്ളവയാണു്. എന്നാൽ ഏററവും അടുത്തകാലത്തു ണ്ടായ ഒന്നുകൂടി ഉദാഹരണമായി പറയട്ടെ. കേസ് ഇതാ ണു്:[2] സാനേന്യാ (Sanenya) എന്ന ഗ്രാമത്തിൽ കുൻമലൈയ്യ (Kunmalaiya) എന്നു പേരായ ഒരു ദുർമന്ത്രവാദിയുണ്ടായിരു ന്നു. അയൽക്കാരിൽനിന്നും മററുള്ളവരിൽനിന്നും അയാൾ സാധാരണമായി കോഴി, മുട്ട, പന്നി, വാഴക്കുല തുടങ്ങിയ സാധനങ്ങൾ ആവശ്യപ്പെടുന്നതു് പതിവായിരുന്നു. ആവ ശ്യപ്പെടുന്നതെന്തും ഉടനെ നല്കുവാനാണു് എല്ലാവരും ശ്രമി ച്ചിരുന്നതു്. പ്രകൃത്യാതീതശക്തി അയാൾക്കുണ്ടെന്നും അ യാൾക്കു് അപ്രീതിയുണ്ടായാൽ അപകടങ്ങളുണ്ടാകുമെന്നു

1 Criminal Case No. 3 of 1885—86 of the Officer in Charge, Nicobar Islands.

2 Some Aspects of the Judicial System in Chowra Island by P. Ganguly & A. Pal.—Folklore, Vol. II, No. 3, 1961.

മായിരുന്നു ആളുകളുടെ വിശ്വാസം. അതിനാൽ ആരും അയാളോടെതിർക്കുവാൻ സന്നദ്ധത കാണിച്ചില്ല. ഒരുദിവസം കുൻമലൈെയ്യ, ഓംഹീററ് (Olheat) ഗ്രാമത്തിലെത്തി, ഒരു വീട്ടിൽനിന്നു നിരവധി കോഴികളെ, ഉടമസ്ഥൻെറ അനുമതി വാങ്ങാതെ, പിടിച്ചുകൊണ്ടുപോയി. ഈ അവസരത്തിൽ ഉടമസ്ഥൻ വീട്ടിലുണ്ടായിരുന്നില്ല. അയാറം മടങ്ങിയെത്തിയപ്പോറം വളരെ ക്ഷോഭിച്ചു. ധൈര്യമവലംബിച്ച് മന്ത്രവാദിയുടെ വീട്ടിൽ ചെന്നു് കോഴികളെ തിരിച്ചേല്പിക്കുവാൻ ഉടമസ്ഥൻ ആവശ്യപ്പെട്ടു. കോഴികളെ മടക്കിക്കൊടുക്കുന്നതിനു പകരം, മന്ത്രവാദി അയാറംക്കു് ആപത്തു വരുത്തുമെന്നു ഭയപ്പെടുത്തി ഓടിച്ചു. ഉടമസ്ഥൻ മടങ്ങി. അന്നു രാത്രി അയാറം രോഗംപിടിച്ചു കിടപ്പിലായി, രണ്ടു ദിവസത്തിനകം മരിക്കുകയും ചെയ്തു. എല്ലാവരും വിശ്വസിച്ചതു് കുൻമലയ്യയുടെ ദുർമന്ത്രവാദത്തിൻെറ ഫലമായിട്ടാണു് അയാറം പെട്ടെന്നു മരിച്ചതെന്നാണു്. എന്നാൽ പരേതൻെറ സഹോദരനായ ചാവോ (Chavo) കോപാകുലനായി, പകരംവീട്ടുന്നതിനു് അവസരം കാത്തിരുന്നു. 1954 സെപ്റ്റംബറിൽ ഒരു രാത്രിയിൽ ധാരാളം കള്ളു് അകത്താക്കിയിട്ടു് തൻെറ സഹധർമ്മിണിയോടുകൂടി കുൻമലൈെയ്യ വീടിൻെറ പുറത്തു് കിടന്നുറങ്ങുന്നതു ചാവോ കണ്ടു. നല്ല ചൂടു തോന്നിയിരുന്നതിനാലാണു് മന്ത്രവാദി അങ്ങനെ ചെയ്തതു്. ഇതുതന്നെ തരമെന്നു കരുതി, ചാവോ ഒരു വലിയ തടികൊണ്ടു മന്ത്രവാദിയുടെ തലയ്ക്കു് അടിച്ചു. അടികൊണ്ടു് മന്ത്രവാദി ഉടനെ മരിച്ചു, ഭാര്യ പേടിച്ചു് ഓടി. ജഡം വലിച്ചിഴച്ചു കടൽപ്പുറത്തു കൊണ്ടുപോയി, തല ഛേദിച്ചു് ഒരു വള്ളത്തിലാക്കി ദൂരെ കടലിൽ കളഞ്ഞു. അയാറം തിരിച്ചുവന്നു് മററുള്ളവരുടെ സഹായത്തോടെ ജഡത്തിൻെറ ബാക്കിഭാഗം മുറിച്ചു കടൽക്കരയിൽ രണ്ടു സ്ഥലങ്ങളിലായി കുഴിച്ചുമൂടി. മന്ത്രവാദികളുടെ ജഡം അരിഞ്ഞു ഖണ്ഡങ്ങളാക്കി പലയിടങ്ങളിൽ കുഴിച്ചിട്ടില്ലെങ്കിൽ അവ ഒന്നിച്ചുചേന്നു് പിന്നെയും ജീവിച്ചുവരുമെന്നു് ജനങ്ങറം വിശ്വസിച്ചിരുന്നതുകൊണ്ടാണു് ഇപ്രകാരം ചെ

സ്ഥത്തു്. ഈ പ്രവൃത്തിയിൽ അയാളെ രണ്ടുപേരാണു പ്രധാനമായി സഹായിച്ചതു്.

ഈ കാലത്തു് ദ്വീപിലെ നേതാവു് ടാക്കോയ് (Tachoi) ആയിരുന്നു. വിവരം അറിഞ്ഞപ്പോൾ അയാൾ വളരെ അസ്വസ്ഥനായി. ദ്വീപിലെ സമൂഹസമിതി ഉടനെ തന്നെ വിളിച്ചുകൂട്ടി സ്ഥിതിഗതികൾ ദീർഘമായി ചർച്ച ചെയ്തു. കുൻമലൈയ്യ ഒരു അപകടകാരിയായിരുന്നെന്നും സമൂഹത്തിനു് ഒരു പൊതുവിപത്തായിരുന്നെന്നും ആണു് ഗ്രാമത്തലവർ പറഞ്ഞതു്. നാട്ടുനടപ്പനുസരിച്ചു് അയാളെ വധിക്കുവാൻ സമിതി (Kanyu-u) ആജ്ഞാപിച്ചേക്കുമെന്നായിരുന്നു വിധി. എന്നാൽ ചാവോയുടെ കടുംകൈ ന്യായീകരിക്കാവുന്നതല്ലെന്നും, നിയമം സ്വഹിതത്തിനനുസരിച്ചു കൈകാര്യം ചെയ്തതു തെററായിപ്പോയെന്നും ആണു് അവർ നിശ്ചയിച്ചതു്. ഇതിനു പരിഹാരമായി മൂന്നു പന്നികളെ അയാൾ വേണ്ടപ്പെട്ടവർക്കു കൊടുക്കേണ്ടതാണെന്നും നിർദ്ദേശിച്ചു. അതുപോലെ, അയാൾ കാർനിക്കോബറിലോ, ടെറിസയിലോ പോകാൻ പാടില്ലെന്നും, നിരോധനം നല്കി. ഈ സംഭവത്തെപ്പററി ആരും പുറത്തു പറഞ്ഞുകൂടെന്നും, വിവരങ്ങൾ ദ്വീപിൽനിന്നു പുറത്തുപോകാൻ ഇടവരുത്തരുതെന്നും, അതിനു് എല്ലാവരും പ്രത്യേകം ശ്രദ്ധിക്കണമെന്നും കർശനമായി ഉത്തരവു് എല്ലാവരേയും അറിയിച്ചു. അഡ്മിനിസ്ട്രേഷനിലെ ഉദ്യോഗസ്ഥന്മാർ സംഭവം അറിഞ്ഞാൽ ആപത്തായിത്തീരുമെന്നു വിചാരിച്ചാണു് ഈ മുൻകരുതൽ ചെയ്തതു്. എങ്കിലും കൊലപാതകത്തിന്റെ വസ്തുതകൾ ഉദ്യോഗസ്ഥന്മാരുടെ കൈവശമെത്തി. ഒരു പോലീസ് വിഭാഗത്തെ നിയോഗിച്ചു ചാവോയെയും കൂട്ടുകാരെയും ബന്തവസ്സിലാക്കി, പോർട്ട് ബ്ലെയറിലേക്കു കൊണ്ടുപോയി. കേസ് യഥാവസരം വിചാരണചെയ്തു കുററവാളികളെ ജയിലിലാക്കി. ദുർജ്ജനവധത്തെ നിരുത്സാഹപ്പെടുത്താനും അതിന്റെ ഹീനസ്വഭാവത്തെപ്പററി ജനങ്ങളെ ബോദ്ധ്യപ്പെടുത്താനുമായി ചീഫ് കമ്മീഷണർ, പോലീസ് സൂപ്രണ്ട്, അസിസ്റ്റൻറ് കമ്മീഷണർ എന്നിവർ 1955 മാർച്ചുമാസ

ത്തിൽ ചൗറ സന്ദർശിക്കുകയുണ്ടായി. ദ്വീപിൽ ഇത്തരം കൊലപാതകങ്ങൾ മേലിൽ ഒരിക്കലും ഉണ്ടായിക്കൂടെന്നു ഗ്രാമത്തലവന്മാരെ കർശനമായി ധരിപ്പിക്കുകയുണ്ടായി.

കുററവാളികൾക്കു പശ്ചാത്താപമോ, പ്രോസിക്യൂഷൻ സാക്ഷികൾക്കു മനോവേദനയോ ബന്ധുജനങ്ങൾക്കു ദുഃഖമോ ഒന്നും ഈ കൊലപാതകംകൊണ്ടു് ഉണ്ടാകുന്നില്ല. നിയമവിരുദ്ധമായ പണിയാണു് ഇതെന്നു് ആരും പരിഗണിച്ചിരുന്നില്ലെന്നു മാത്രമല്ല, സമൂഹത്തിൽ ശാന്തി പരിപാലിക്കാനും വ്യക്തികൾക്കു സുഖമായ ജീവിതം നയിക്കുവാനും ഈ നടപടി ഒരാവശ്യമായിരുന്നെന്നാണു് ആളുകൾ കരുതിയിരുന്നതു്. ലോകത്തിലെ മററു പല ജനവിഭാഗങ്ങളിലും പഴയകാലത്തു നിലവിലുണ്ടായിരുന്ന സാമൂഹ്യാചാരാധിഷ്ഠിതങ്ങളായ നടപടികൾപോലെ നിക്കോബറിലെ സമൂഹങ്ങളിൽ ഈ ഏർപ്പാടു നിലനിന്നു. ഇന്നു് ഇത്തരം സംഭവങ്ങൾ തീരെ ഇല്ലാതായിരിക്കുന്നു എന്ന കാര്യം മറന്നുകൂടാ. മനുഷ്യൻെറ ആശയങ്ങളും അഭിപ്രായങ്ങളും മനോഭാവങ്ങളും അവൻെറ വളർച്ചയോടൊപ്പം മാറുമെന്നുള്ളതു തീർച്ചയാണല്ലോ. പുതിയ വിദ്യാഭ്യാസത്തിൻെറ പ്രചാരവും അംഗീകൃതങ്ങളായ ആധുനിക ശിക്ഷാക്രമങ്ങളുടെ പ്രയോഗവും ആണു പല പഴയ ദുർന്നടപടികളെയും നിരുത്സാഹപ്പെടുത്തി നിർമ്മാർജ്ജനം ചെയ്തിട്ടുള്ളതു്. ഇതുതന്നെയാണു നിക്കോബറിലും ഇന്നു സംഭവിച്ചുകൊണ്ടിരിക്കുന്നതു്. യൂറോപ്പിലെ ഇൻക്വിസിഷനെപ്പോലെയും ഭാരതത്തിലെ 'സതി'യെപ്പോലെയും ദുർജ്ജനവധം പഴയ ചരിത്രത്തിലെ ഇരുളടഞ്ഞ ഒരദ്ധ്യായമായി അവശേഷിച്ചുകഴിഞ്ഞു. പരിഷ്കൃതരാജ്യമെന്നു തമ്പേറടിക്കുന്ന അമേരിക്കൻ ഐക്യനാടുകളിലും ദക്ഷിണാഫ്രിക്കയിലും, പാശ്ചാത്യപരിഷ്കാരത്തിൻെറ ഉച്ചകോടിയിലെത്തിയിരിക്കുന്നവരെന്നഭിമാനിക്കുന്ന വെള്ളക്കാർ അന്യവർഗ്ഗജരായവരോടു് അനുവർത്തിക്കുന്ന പെരുമാററം മാററാൻ ഇനി

യും കാലമെത്ര പിടിക്കും? നിക്കോബർ ദ്വീപസമൂഹങ്ങളിലെ ആദിവാസികൾ ഈ കഠിനമായ ഏർപ്പാടു പരിത്യജിച്ചുകഴിഞ്ഞു എന്നുള്ളതു് അവരുടെ സാംസ്കാരികാഭിനിവേശത്തിന്റെ പ്രത്യക്ഷലക്ഷണമായി ചൂണ്ടിക്കാണിക്കാവുന്നതല്ലേ?

13

# കലയും കരവിരുതും

വിഭവസമൃദ്ധവും സമാധാനപൂർണ്ണവും അല്ലലില്ലാത്ത തുമായ ഒരു ജീവിതം നയിക്കുവാനുള്ള ചുററുപാട് നിക്കോബാറികൾക്കു പ്രകൃതി നല്കിയിട്ടുണ്ട്. അത്യദ്ധ്വാനത്തിന്റെ ആവശ്യം കൂടാതെതന്നെ നിത്യജീവിതംനയിക്കുവാനുള്ള സാധനസാമഗ്രികൾ അവക്കു സിദ്ധിക്കുന്നു. വെള്ളവും വളവുമുള്ള മണ്ണും തെളിഞ്ഞ ആകാശവും സസ്യജീവിതത്തെ മാത്രമല്ല ജന്തുവർഗ്ഗങ്ങളെയും പ്രോത്സാഹിപ്പിക്കുകയാണു്. മദ്ധ്യരേഖാപ്രദേശങ്ങളിലെ കാലാവസ്ഥയുടെ പ്രത്യേകതകളിൽ പലതും ഇവിടെ അനുഭവമാണെന്നു് എടുത്തുപറയേണ്ടതായിട്ടില്ല. ഇടവപ്പാതിയും തുലാവർഷവും തികഞ്ഞ ശക്തിയിൽ ഇവിടെ ചൊരിയാറുണ്ട്. തന്റെ പ്രതാപം പ്രത്യക്ഷമാക്കിക്കൊണ്ടാണു സൂര്യൻ നീലാംബരത്തിലൂടെ നിത്യസഞ്ചാരം നിർവ്വഹിക്കുക. എന്നും ഓണനിലാവിന്റെ കാന്തി പ്രസരിപ്പിക്കുന്ന നിലാവെളിച്ചത്തിനു് ഇവിടെ നിത്യനൂതനമായ ആകർഷകതയുണ്ട്. പക്ഷികളുടെ കളകൂജനങ്ങൾ ഇടതടവില്ലാതെ കേൾക്കാവുന്ന കാനനസ്ഥലികൾ. എവിടെയും ജീവചൈതന്യത്തിന്റെ സ്പന്ദനവും പ്രസരിപ്പും അനുഭവപ്പെടും. കവികളും കലാകാരന്മാരും കാമിക്കുന്ന ഭാവനാപ്രപഞ്ചത്തിന്റെ മാതൃക മെനഞ്ഞെടുക്കുവാൻ പ്രകൃതീദേവി പരീക്ഷണം നടത്തുകയാണു് ഇവിടെയെന്നു് ആരും സംശയിച്ചുപോകും. ഇങ്ങനെയുള്ള സാഹചര്യങ്ങളിൽ ജനനംമുതൽ മരണംവരെ സന്തോഷപ്രദമായി ഉല്ലസിച്ചു ജീവിക്കുന്ന ജനങ്ങൾ കലാബോധത്തിന്റെ മണ്ഡലത്തിൽ മാന്യമായ സ്ഥാനം കരസ്ഥമാക്കിയിരിക്കുമെന്നാണു സ്വാഭാവികമായി നാം പ്രതീക്ഷിക്കുക. എന്നാൽ വാസ്തവം അതല്ല. പ്രകൃതിതന്നെ വേണ്ട സൗന്ദര്യം ഒരുക്കിയിട്ടുള്ളതിനാൽ, അക്കാര്യത്തിൽ തങ്ങൾ

ക്ക വിശേഷവിധിയായി ഒന്നും ചെയ്യാനില്ലെന്നാണ് ഇവരുടെ മനോഭാവമെന്നു തോന്നും കലകളുടെ നില കണ്ടാൽ. ഇല്ലാത്തവയെക്കുറിച്ചാണല്ലോ മനുഷ്യൻ എന്നും ആശിക്കാറുള്ളത്. നിക്കോബാറികളുടെ ജീവിതത്തിലെ ഈ വൈരുദ്ധ്യത്തിനു നിദാനം, കൂടുതലായിട്ടൊന്നും ആശിക്കത്തക്കതായിട്ടില്ലെന്ന ബോധമാണെന്നു തോന്നുന്നു. നാടു വിട്ടു ദീർഘനാളം അന്യദേശങ്ങളിൽ കഴിയുവാൻ അവർക്കു തീരെ താല്പര്യമില്ലാത്തതിന്റെ കാരണവും ഇതാകാം.

കലാബോധത്തെ ഊതിത്തെളിക്കുന്ന സാഹചര്യങ്ങളാണ് എവിടെയും നിലവിലുള്ളതെങ്കിലും നിക്കോബാറികളുടെ കലാവാസന പ്രതീക്ഷിക്കുന്നതോതിൽ വളന്നിട്ടില്ലെന്നാണല്ലോ സൂചിപ്പിച്ചത്. പ്രാചീനജനങ്ങളധികവും തങ്ങളുടെ കലാപ്രവണതകളെ സാധാരണമായി പ്രകടമാക്കാറുള്ളത് മതസംബന്ധികളായ പ്രവത്തനങ്ങളിൽക്കൂടിയാണ്. സ്വന്തം ആരാധനാമൂത്തികളെ വാഴ്ത്താൻ ഗാനങ്ങളും അവരുടെ പ്രീതിക്കായി നൃത്തങ്ങളും, അവരുടെ സ്വരൂപത്തെ വെളിവാക്കാൻ ചിത്രങ്ങളും അവർ രൂപം കൊള്ളിക്കുന്നു. ആരാധനാവിഗ്രഹങ്ങൾ പ്രതിഷ്ഠിക്കാൻ സംവിധാനംചെയ്യുന്ന ദേവാലയങ്ങളുടെ നിമ്മാണത്തിൽ കഴിവുകളൊക്കെ കോരിച്ചൊരിയും. ഇങ്ങനെ സമൂഹത്തിലെ കലാകാരന്മാരുടെ സൃഷ്ടിവൈഭവങ്ങളുടെ പ്രദശനശാലയായിത്തീരുകയാണ് ദേവാലയങ്ങൾ. നിക്കോബാറികളുടെ ജീവിതത്തിൽ നാം ധരിച്ചിട്ടുള്ള വിധത്തിൽ മതചിന്ത വേരുപിടിക്കുകയുണ്ടായില്ല. പ്രേതാത്മാക്കളെന്ന സങ്കല്പത്തിലല്ലാതെ ദേവതാദേവന്മാരുടെ പ്രപഞ്ചത്തിലേക്ക് അവർ കടന്നില്ല. സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്ക് ഉത്തരവാദികളെന്നു വിശ്വസിക്കുന്ന മൂത്തികളുടെ സന്നിധിയിലേക്ക് അവർ പിച്ചവച്ചു കയറിയിട്ടില്ല. പുതിയ പുതിയ സങ്കല്പങ്ങളിലേക്ക് പ്രയാണംചെയ്യുന്നതിനുള്ള പ്രചോദനങ്ങൾ ഇങ്ങനെ കിട്ടാതെപോയതിനാലായിരിക്കാം അവരുടെ കലാബോധത്തിന് പ്രഫുല്ലമാകാനുള്ള അവസരങ്ങൾ കൈവരാതിരുന്നത്. നിക്കോബാറികളുടെ ആദികുലത്തിന്റെ ശാഖകളിൽപ്പെടുന്ന ആളുകൾ കുടിയു

പ്പിച്ച മലയൻ ഉപദ്വീപിലും കിഴക്കനേഷ്യൻ ദ്വീപസമൂഹങ്ങളിലും ഇൻഡോചൈനയിലും മററും ഈ പരിണാമം സംഭവിച്ചെങ്കിലും നിക്കോബറിൽ അതൊന്നുമുണ്ടായില്ല. ആ പ്രദേശങ്ങളിൽ ജനങ്ങളുടെ കലാബോധത്തിൻെറ താഴികക്കുടങ്ങൾ അന്തരീക്ഷത്തിൽ ഉയൎന്നെങ്കിലും, ഈ മേഖല ഊഷരഭൂമിയായി തുടൎന്നു. പ്രാചീനദാരുശില്പങ്ങളോ കൽപ്രതിമകളോ ദേവാലയങ്ങളോ നൃത്തരൂപങ്ങളോ ചിത്രകലയോ ഇവിടെ കാണാനില്ലാത്തതിൻെറ കാരണം അസ്പഷ്ടമാണു്.

ഇപ്പോൾ പറഞ്ഞ പശ്ചാത്തലത്തിൽ വേണം നിക്കോബാറികളുടെ ഇന്നുള്ള കലകളെ വീക്ഷിക്കുവാൻ. മനുഷ്യൻ സ്വന്തം കലാബോധം പകരുവാൻ ആദ്യമായി കൈവിരുതുകൾ കാണിച്ചുതുടങ്ങിയതു് കളിമണ്ണുകൊണ്ടു് സാധനങ്ങൾ നിൎമ്മിച്ചുതുടങ്ങിയപ്പോഴാണല്ലോ. മനുഷ്യൻെറ നിൎമ്മാണചാതുൎയ്യത്തിൻെറ ബാലപാഠമാണതു്. മണ്ണുകൊണ്ടു് പാത്രങ്ങളും മററും മെനഞ്ഞെടുക്കുന്നതിനുള്ള കഴിവു് നിക്കോബാറികൾ നേരത്തേ നേടുകയുണ്ടായി. ഇതു് ആദ്യമായി സാധിച്ചതു് ചൗറ ദ്വീപിലാണെന്നുവേണം വിചാരിക്കുവാൻ. വിശ്വാസങ്ങളും ആചാരങ്ങളുംകൊണ്ടു് കെട്ടിയുറപ്പിച്ചു് അതു് ഒരു കുത്തകയാക്കിത്തീൎക്കുകയും ചെയ്തു. നിക്കോബാറികളുടെ ജീവിതത്തിലെ മുഖ്യമായ എല്ലാ അടിയന്തിരങ്ങളിലും അനുഷ്ഠാനങ്ങളിലും ഉപയോഗിക്കുന്ന മൺപാത്രങ്ങൾ ചൗറയിൽ ഉണ്ടാക്കിയിരിക്കണമെന്നു നിൎബ്ബന്ധമുണ്ടു്. മൺപാത്രങ്ങൾ ആദ്യം നിൎമ്മിച്ചവരുടെ 'സ്ഥാനം' അംഗീകരിക്കുവാനുള്ള ഏൎപ്പാടായിട്ടായിരിക്കാം ഈ ആചാരങ്ങൾ ആരംഭിച്ചതു്. അധഃപതിച്ചെങ്കിലും കുലഗുരുപദവി പരിഗണിച്ചു് പല കാൎയ്യങ്ങൾക്കും അംഗീകാരം കൊടുക്കുന്ന പതിവു് ഭാരതത്തിൽ പല ഭാഗങ്ങളിലും നിലവിലുണ്ടല്ലോ. ചൗറക്കാരുടെ കുത്തകാവകാശങ്ങളെ കാൎയ്യമായി കണക്കാക്കാൻ ഇന്നു് ചിലർ കരുതാറില്ല. മൺപാത്രങ്ങളുണ്ടാക്കുവാനുള്ള മണ്ണു് ചൗറയിൽ കിട്ടാനില്ലെന്നുള്ളതാണു് ഒരു പരമാൎത്ഥം. എങ്കിലും മൺപാത്രനിൎമ്മാണം കുത്തകയാക്കിയതിൽ അവരുടെ കൗ

ശലത്തെ വകവച്ചുകൊടുക്കണം. ടെറിസയിൽനിന്നാണ അവർ മണ്ണു സമ്പാദിക്കുന്നതു്. മാച്ച്–ഏപ്രിൽ മാസങ്ങളിലോ നവംബർ–ഡിസംബർ മാസങ്ങളിലോ ആണ അതിനുവേണ്ടി പോകുന്നതു്. മൺപാത്രങ്ങളുണ്ടാക്കുമ്പോ വെള്ളത്തുണി താറുടുക്കണമെന്നും പുകവലിച്ചുകൂടെന്നുമ യിരുന്നു പഴയ ആചാരം.

ചൗറയിലെ കുശവന്മാർ (കുശവത്തികളാണ കൂടുതൽ തങ്ങളുടെ വേലയുടെ രഹസ്യം അന്യരെ അറിയിക്കുവാ നോ അഭ്യസിപ്പിക്കുവാനോ ഒരിക്കലും താല്പര്യം കാണി ച്ചിട്ടില്ല. കാണാൻതന്നെ അന്യരെ അനുവദിക്കുന്നതു് വള രെ അപൂർവ്വമാണത്രേ. പാത്രങ്ങൾ മെനയുന്നതു് അധികവും സ്ത്രീകളാണു്. ചാടൊന്നും ഉപയോഗിക്കുന്ന പതിവില്ല പലകപ്പുറത്തു് ഓലക്കാലുകൊണ്ടു് ഒരു വട്ടം വയ്ക്കുന്നു. പല കയിൽ മണ്ണു് ഒട്ടാതിരിക്കാൻ വാഴയില ഇടുന്നതാണു് കലത്തിൻെറ മൂടു് അവിടെയാണു് മെനഞ്ഞുവയ്ക്കുക. ആകൃ തിക്കും പ്രകൃതിക്കും ഭംഗം സംഭവിക്കാതെ സൂക്ഷിക്കാനു ള്ള പ്രായോഗികജ്ഞാനം കുശവത്തിക്കുണ്ടു്. ആവശ്യത്തി നുള്ള വലിപ്പവും രൂപവും വന്നുകഴിഞ്ഞാൽ അതിൻെറ ഈറപ്പം പിടിക്കുവാൻ മറെറാരിടത്തു് ഒന്നുരണ്ടു ദിവസ ത്തോളം മാററിവയ്ക്കുന്നു. വേണ്ടപോലെ ഉണങ്ങിക്കഴിയു മ്പോൾ ആവശ്യമില്ലാത്ത ഭാഗങ്ങൾ വാന്നുകളഞ്ഞു് കൈ കൊണ്ടു തല്ലിപ്പൊത്തി അററകുററങ്ങൾ തീത്തു് ശരിപ്പെടു ത്തും. വെള്ളം വലിയാൻ പിന്നെയും കുറെ ദിവസങ്ങൾ വേണ്ടിവരും. പിന്നീടാണു് അതു ചുടുന്നതു്. ഓരോന്നും ചുടാൻ എത്ര സമയം വേണമെന്നു തീരുമാനിക്കുവാനു അനുഭവജ്ഞാനമാണു് ആശ്രയം. ചുട്ടെടുത്ത പാത്രങ്ങൾ പഞ്ചസാരമണലിലാണു വയ്ക്കുന്നതു്. പക്വമാകുന്നതിനു മുമ്പു് ചില അലങ്കാരപ്പണികൾകൂടി അതിൽ ചെയ്യുന്ന തു് പതിവാണു്. ഓരോ നിമ്മാതാവിനും സ്വന്തമായ മുദ്ര യുണ്ടു്. മേനിയും മിനുസവുമുള്ളവയാണു് ചൗറയിലെ മൺപാത്രങ്ങൾ. പണ്ടു് അടുക്കളയിൽ ഇത്തരം പാത്രങ്ങൾ മാത്രമേ ഉപയോഗിച്ചിരുന്നുള്ളു. ഇന്നു് അവിടെ അലുമി നിയം പാത്രങ്ങളും മററും പ്രവേശിച്ചുകഴിഞ്ഞിരിക്കുന്നു



ചിത്രം 25
അദ്ധഗോളാകൃതിയിൽ നിമ്മിക്കുന്ന വീടിന്റെ മേൽക്കൂരയുടെ ഉൾഭാഗം
കെട്ടുവാൻ ചൂരലാണ് കൂടുതൽ ഉപയോഗിക്കുക.



ചിത്രം 26
ബിഷപ്പ് റിച്ചാഡ്സൺ



ചിത്രം 27
ചൗറയിലെ മൺപാത്രനിർമ്മാണം



ചിത്രം 28
ശവം കുഴിയിൽ ഇറക്കിയശേഷം അതു്
അടച്ചു് മണ്ണിട്ടുമൂടുകയാണു്

ചായക്കെററിലും ചപ്പാത്തിക്കല്ലും ചീനച്ചട്ടിയും മററും അ പൂവ്വമല്ല. അതിഥികളെ സൽക്കരിക്കുമ്പോഠ കപ്പുകളും സ്ഫടികപ്പാത്രങ്ങളും പുറത്തേക്കു വരാറുണ്ട്. പഴയ വിശ്വാസച്ചരടുകഠ അവിടവിടെ പൊട്ടിത്തുടങ്ങിയിട്ടുള്ളതിന്റെ പ്രത്യക്ഷലക്ഷണങ്ങളാണ് ഇവയൊക്കെ.

തുണി നെയ്തുണ്ടാക്കുന്നതിന് നിക്കോബാറികഠ ശ്രമിച്ചിട്ടില്ല. പരുത്തിച്ചെടി വച്ചുപിടിപ്പിക്കാനുള്ള പരിശ്രമം യൂറോപ്യന്മാരുടെ ആഗമനത്തിനുശേഷമേ ഉണ്ടായിട്ടുള്ളു. പഞ്ഞിമരം ഇന്നു ധാരാളം കാണാമെങ്കിലും അതും ഒരു വരത്തൻതന്നെ. അല്പമായ തോതിലേ ഉപയോഗിച്ചിരുന്നുള്ളെങ്കിലും വളരെ നൂററാണ്ടുകഠക്കു മുമ്പുമുതൽ, നാണം മറയ്ക്കാനായി തുണിത്തരങ്ങഠ ഉപയോഗിച്ചുതുടങ്ങിയിട്ടുണ്ട്. അതു വാണിജ്യവിഭവമായി വന്നിട്ടുള്ളതു് മുഖ്യമായി തമിഴ്നാട്ടിൽനിന്നാണെന്ന കാര്യവും സ്മരണീയമത്രേ. പ്രാചീനകാലത്തു് നിക്കോബാറികഠ പൊതുവെ നഗ്നരായിട്ടാണ് കഴിഞ്ഞുവന്നതു്. ഇക്കാര്യം പ്രാചീന സഞ്ചാരികഠ രേഖപ്പെടുത്തിയിട്ടുമുണ്ടല്ലോ. എങ്കിലും ആദികാലങ്ങളിൽ മരവുരിയുണ്ടാക്കി ഉടുക്കാനും കിടക്കാനും ഉപയോഗിച്ചിരുന്നതായിട്ടറിവുണ്ട്. ഇന്നും ഷോമ്പൻ വർഗ്ഗക്കാരുടെ ഇടയിൽ ഈ ശീലം തീരെ വിട്ടിട്ടുമില്ല. അന്യനാടുകളിൽനിന്നാണ് തുണിത്തരങ്ങഠ വന്നിട്ടുള്ളതെങ്കിലും, അവയ്ക്കു് ജനങ്ങളുടെ അടിയന്തിരങ്ങളിലും ആഘോഷങ്ങളിലും വളരെ പ്രധാനപ്പെട്ട സ്ഥാനം നല്കിയിട്ടുണ്ട്.

നിക്കോബാറികഠ നിമ്മിച്ചിട്ടുള്ള മരവുരിത്തരങ്ങഠക്ക് മലയൻ ഉപദ്വീപിലേയും സുമാത്രയിലേയും ആദിമവർഗ്ഗങ്ങഠ ഉണ്ടാക്കുന്ന അത്തരം സാധനങ്ങളുമായി തികഞ്ഞ സാമ്യമുണ്ടെന്നാണ് 'മാൻ' രേഖപ്പെടുത്തിയിട്ടുള്ളതു് പുരുഷന്മാരെക്കാളേറെ സ്ത്രീകളാണ് ഇതു് ഉണ്ടാക്കിവന്നതും. നിക്കോബാറി ഭാഷയിൽ ഇതിനു പറയാറുള്ളതു് ഓക്ഹോ (Ok-ho) എന്നാണ്. തെക്കൻ ദ്വീപുകളിലാണ് ഇതിന്റെ ഉപയോഗം കൂടുതലായി കണ്ടിരുന്നതു്. ചൗറ, ടെറിസാ, ബൊമ്പോക്ക തുടങ്ങിയ ദ്വീപുകളിൽ വിദേശ

വസ്ത്രങ്ങൾ വന്നുചേരുവാൻ വൈഷമ്യമേറിയിരുന്നതിനാൽ, കുരുത്തോലകൾ അഴകോടെ കോർത്തിണക്കി കട്ടിയിലുള്ള തോരണങ്ങൾകൊണ്ടാണ് നാണം മറച്ചിരുന്നത്. തെങ്ങിൻമണ്ടയിലെ കോഞ്ഞാട്ടകൊണ്ടുണ്ടാക്കുന്ന ഒരുതരം ആവരണം സ്ത്രീകൾ അണിഞ്ഞിരുന്നെന്നാണ് ഫൊണ്ടാനാ (1773) (Fontana) രേഖപ്പെടുത്തിയിട്ടുള്ളത്.* നിക്കോബാറികളുടെയിടയിൽ മരവുരിയുടെ ഉപയോഗം സാധാരണമായിരുന്നെങ്കിലും, അതിൽ എന്തെങ്കിലും ചിത്രപ്പണികൾ അവർ ചെയ്തിട്ടില്ല. തയ്യലിനും തുന്നലിനും അവർ തല്പരരായിരുന്നില്ലെന്നർത്ഥം. പരിഷ്കാരവുമായി കൂടുതൽ സമ്പർക്കം സ്ഥാപിച്ച കാർ നിക്കോബറിലെ സ്ത്രീകൾ ഇന്ന് ഇക്കാര്യത്തിൽ വളരെ വിരുത് നേടിക്കഴിഞ്ഞിട്ടുണ്ട്. അലങ്കാരത്തുന്നലിൽ അവർ ഇന്ന് ആരുടെയും പിന്നിലല്ല. മററു പ്രദേശങ്ങളിലും ഈ പ്രവണത വ്യാപിച്ചുവരുന്നു. കാർ നിക്കോബറിലും നാൻകൗറിയിലും, ഉപയോഗപ്രദങ്ങളായ ഇത്തരം വേലകൾ പരിശീലിപ്പിക്കുവാൻ കേന്ദ്രങ്ങൾ സ്ഥാപിതമായിട്ടുണ്ടെന്ന കാര്യവും സ്മരണീയമത്രേ. തയ്യൽക്കാരെന്നൊരു കൂട്ടർ ഇല്ലാത്തതുകൊണ്ട് ആവശ്യമുള്ള കുപ്പായങ്ങളെല്ലാം വീട്ടമ്മമാർ വേണം തുന്നിയുണ്ടാക്കുവാൻ.

ഭൂതപ്രേതപിശാചുക്കളെ വിരട്ടിവിടുന്നതിനായി വിവിധ രൂപങ്ങളിലുള്ള 'കോലങ്ങൾ' പാളയിലും പലകയിലും എഴുതി പ്രദർശിപ്പിക്കുന്ന ആചാരത്തെക്കുറിച്ച് മുമ്പൊരവസരത്തിൽ പറയുകയുണ്ടായി. നിക്കോബാറികളുടെ ചിത്രരചനാപാടവം പ്രകടമാക്കുന്നവയാണ് അവയെന്നും ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ചിത്രകലയുമായി അവർക്കുള്ള ബന്ധം ആരംഭിക്കുന്നതും അവസാനിക്കുന്നതും അതിൽത്തന്നെയാണ്.

ലളിതമായ സംവിധാനമാകയാൽ നിക്കോബാറി സമൂഹത്തിൽ തൊഴിൽവിഭജനം വേണ്ടതോതിൽ ഉണ്ടായിട്ടില്ലെന്നു മുമ്പ് സൂചിപ്പിച്ചിട്ടുണ്ട്. ഏതെങ്കിലും ഒരു തൊഴി

* Asiatic Researches, Vol. III, Article III

ലിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിക്കുവാനും വൈദഗ്ധ്യമാർജ്ജിക്കുവാനും ആരും മുതിരാറില്ല. മാറിവരുന്ന ചുററുപാടു് ഇതൊക്കെ മാററുമെന്നു തീർച്ചയാണു്. വീട്ടാവശ്യങ്ങൾക്കു വേണ്ടുന്ന ഉപകരണങ്ങൾ അവരവർതന്നെയാണു നിർമ്മിക്കുക. തടിയിലും ഇരുമ്പിലും വിരുതോടെ വേലചെയ്യുവാൻ ചിലക്കു സാധിക്കുമെന്നു തോന്നും ചില വസ്തുക്കൾ കണ്ടാൽ. തെങ്ങോല, പാള, കൈതയില, ചിരട്ട, നാരുകൾ തുടങ്ങിയവയാൽ പലതരം സാധനങ്ങൾ അവർ ഉണ്ടാക്കും. മുള, ചൂരൽ എന്നിവകൊണ്ടാണു് കുട്ടയും വട്ടിയും മൺപാത്രങ്ങൾക്കു വേണ്ട പൊതികളുമുണ്ടാക്കുന്നതു്. ചൂരൽകൊണ്ടു് കിളിക്കെണികൾ, ഒററാൽ, പന്നികളും കോഴികളും ഉള്ള കൂടുകൾ എന്നിവയും തയ്യാറാക്കുന്നു.

നിക്കോബാറികളുടെ ആയുധങ്ങളിൽ പ്രധാനം കുന്തം, ചാണ്ടുളി, വില്ലു്, ശൂലം, ത്രിശൂലം തുടങ്ങിയവയത്രേ.* ഇന്നു് ഇവയുടെ ഉപയോഗം തീരെ ക്ഷയിച്ചിരിക്കുന്നു. പഴയകാലത്തു് തീയുണ്ടാക്കുവാൻ ഈററക്കഷണങ്ങൾകൊണ്ടു് ഒരുപകരണമുണ്ടായിരുന്നു. ഇന്നു് ഷോമ്പൻവർഗ്ഗക്കാരിൽ മാത്രമേ ഇതു് അപൂർവ്വമായി കാണാനുള്ളു.

ശരീരാഭരണങ്ങളുടെ നിർമ്മാണത്തിലും നിക്കോബാറികൾ വളരെ വിരുതു പ്രദർശിപ്പിച്ചിട്ടില്ല. കാതുകുത്തി മുളയിലോ തടിയിലോ വെള്ളിക്കമ്പിയിലോ ഉള്ള കഷണം കടത്തിവയ്ക്കുകയായിരുന്നു പണ്ടത്തെ പതിവു്. ചൗറയിലേക്കു് തീർത്ഥയാത്രയ്ക്കു പോകുന്ന 'കന്നിഅയ്യപ്പന്മാർ' ഒരുതരം അലങ്കാരത്തൊപ്പി ധരിക്കുന്ന ഏർപ്പാടുണ്ടു്. മദ്ധ്യദ്വീപിലെ ജനങ്ങളുടെയിടയിൽ വധൂവരന്മാരും ഇതുപോലെയുള്ള തൊപ്പി അണിയും. നാണയങ്ങൾ, ചിപ്പികൾ, കവടികൾ, മററു കൗതുകവസ്തുക്കൾ തുടങ്ങിയവ കോർത്തിണക്കി മാലയണിയുന്നതാണു് സാധാരണ പതിവു്. മാല കഴുത്തിനു ചുററും അണിയുന്നതു് അപൂർവ്വമത്രേ. പൂണുനൂൽ ധരിക്കുന്നതുപോലെ, വലത്തെ തോളിൽനിന്നു് ഇടത്തെ എളിയിലേക്കും, ഇടത്തെ തോളിൽനിന്നു് വലത്തെ എളി

* Catalogues of Objects made and used by the Nicobarese by E. H. Man.

യിലേക്കും മുലസ്സു താഴെക്കൂടിയാണ് മാലയിടുന്നതു്. അര
യിൽ വട്ടത്തിൽ ചിലപ്പോഠം ധരിച്ചിരിക്കുന്നതു കാണാം.
നിക്കോബാറി പെൺകൊടിമാർ ആഭരണഭ്രമത്തിൽ
പിന്നാക്കമെല്ല പ്രകൃതിദത്തമായി സിദ്ധിച്ചിട്ടുള്ള ശരീര
സൗന്ദര്യത്തിന്റെ മാററു കൂട്ടുവാൻ അവർ ശ്രദ്ധിക്കുന്നു. സൗ
ന്ദര്യസംവദ്ധകങ്ങളായ സാധനങ്ങഠം, പൗഡർ, സ്നോ, ലി
പ്സ്റ്റിക് തുടങ്ങിയവ അവർ ഉപയോഗിച്ചുതുടങ്ങിയിട്ടു
ണ്ടു്. പ്ലാസ്റ്റിക്ക് വളകളും മാലകളും മററു കൗതുകവസ്തുക്കളും
അവരുടെ മേനിയിൽ മാന്യസ്ഥാനങ്ങളിൽ കുടിയുറപ്പിച്ചു
കഴിഞ്ഞു. വസ്ത്രധാരണരീതിയിലും മാററം നല്ലതുപോലെ
യുണ്ടു്. ബമ്മാക്കാരുടെ കുപ്പായധാരണരീതിയാണ് സ്ത്രീ
കഠം കൂടുതലും സ്വീകരിച്ചിരിക്കുന്നതു്. പുരുഷന്മാർ കാല്
സ്രായോ നിക്കറോ ആണ് ഇഷ്ടപ്പെടുന്നതു്. അതു കൂടാതെ
ഷൎട്ടോ ബുഷ്ഷൎട്ടോ കാണും.

അതിപുരാതനകാലംതൊട്ടു് ജലനൗകകഠം നിമ്മിക്കു
വാൻ നിക്കോബാറികഠം പ്രാവീണ്യം നേടി. വള്ളങ്ങഠം
തങ്ങഠംക്കുള്ള മുഖ്യസമ്പത്തുകളായിട്ടാണ് അവർ എന്നും
കരുതിയിട്ടുള്ളതു്. വിശേഷാവസരങ്ങളിൽ അതു് അലങ്ക
രിക്കാറുണ്ടു്. വള്ളത്തിനുവേണ്ടി ചില കമ്മങ്ങഠം ചെയ്യു
ന്ന പതിവും ഉണ്ടു്. അതിന്റെ മഹത്വം വണ്ണിക്കുന്ന പാട്ടു
കഠം കുറവല്ല. വള്ളത്തിന്റെ നിമ്മാണവും വ്യാപാരവും
പഴയകാലത്തു് ചൗറക്കാർ കുത്തകയാക്കിവച്ചിരുന്നു. മൺ
പാത്രങ്ങളുടെ കാര്യംപോലെ, വിശ്വാസങ്ങഠംകൊണ്ടുള്ള
വേലികഠം കെട്ടിയാണ് അവർ ഈ കുത്തകാവകാശത്തെ
യും പരിരക്ഷിക്കുവാൻ ശ്രമിച്ചിട്ടുള്ളതു്. ചൗറയിൽ നി
മ്മിച്ചവയോ ചൗറക്കാർവഴി വാങ്ങിയിട്ടുള്ളവയോ, ചൗറ
ക്കാർ അനുഗ്രഹം നല്കിയിട്ടുള്ളവയോ മാത്രമേ ദൂരയാത്ര
യ്ക്കും ചൗറയിലേക്കുള്ള വാഷികസഞ്ചാരത്തിനും വള്ളംക
ളിക്കും ഉപയോഗിക്കുവാൻ പാടുള്ളു എന്നായിരുന്നു അലി
ഖിതനിയമം. അങ്ങനെയുള്ള യാനപാത്രങ്ങളെ കടൽ കനി
വോടെ കരുതിക്കൊള്ളും. അല്ലാത്തവ ആപത്തിൽ പെടുമ
ത്രേ. പാത്രങ്ങളുണ്ടാക്കാനുതകുന്ന മണ്ണിന്റെ കാര്യംപോ
ലെ, വള്ളത്തിനു വേണ്ടുന്ന മരവും ചൗറയിൽ കിട്ടാനില്ല.

അതു് തെക്കൻ ദ്വീപുകളിൽനിന്നാണു് അവർ നേടിയിരുന്നതു്. ആചാരങ്ങളും വിശ്വാസങ്ങളും അനുശാസിക്കുന്നുണ്ടെങ്കിലും മററു ദ്വീപുകളിലെ ആളുകൾ വള്ളങ്ങളുണ്ടാക്കുന്ന പണി ഉപേക്ഷിച്ചിട്ടില്ല. പരമാർത്ഥത്തിൽ ഒരു യുവാവിന്റെ കഴിവു പ്രകടമാക്കുന്നതു് വള്ളമുണ്ടാക്കുവാൻ അവനുള്ള വൈഭവം പ്രദർശിപ്പിച്ചാണു്. ഓരോ ദ്വീപുകാരുടെയും ഓടങ്ങൾക്കു് അല്പസ്വല്പവ്യത്യാസങ്ങൾ സൂക്ഷ്മദൃഷ്ടികൾക്കു് കണ്ടെത്താനൊക്കും. കച്ചാലിലെ പണിക്കാരുടെ കലാവിരുതാണു് ഇതിൽ പ്രത്യേകം പറയേണ്ടതു്. തെക്കൻ ദ്വീപുകളിലെ പണിക്കാർക്കു് ഇത്രയും പകത പരിപാലിക്കാൻ കഴിയുന്നില്ല.

തെക്കുപടിഞ്ഞാറൻ കാലവർഷം ആരംഭിക്കുന്ന കാലത്താണു് ഓടങ്ങൾക്കുവേണ്ടിയുള്ള മരങ്ങൾ മുറിക്കുന്നതു്. ചൊവ്വൊത്ത തടികളാണു് അതിനായി തിരഞ്ഞുപിടിക്കുക. കമ്പും കവരങ്ങളും വെട്ടിമാററി തടികൾ ചൊവ്വുവരുത്തി, കുറെദിവസം വെറുതെയിടും. തൃപ്തികരമായ തോതിൽ പാകംവന്നാൽ മററു പണികൾ ആരംഭിക്കുന്നു. അകമൊരുക്കുന്നതിനു് കോടാലിയും ഉളിയും മററുമാണുപയോഗിക്കുക. പണികൾക്കു് ധാരാളംപേർ സഹകരിക്കുന്നു. പഴയ കാലത്തു് വള്ളങ്ങളിൽ പായു് കെട്ടിവന്നു. കൈതയിലയോ തെങ്ങോലയോ കൊണ്ടാണു് അവ ഉണ്ടാക്കിയിരുന്നതു്. എന്നാൽ തുണി കൂടുതൽ സുലഭമായതോടെ പഴയ പതിവു് മിക്കവാറും മാറിക്കഴിഞ്ഞു.

വള്ളങ്ങളുടെ വലിപ്പത്തിൽ വലിയ വൈവിധ്യമുണ്ടു്. ഒന്നുരണ്ടാളുകൾ കയറാവുന്ന കൊച്ചുവള്ളങ്ങൾമുതൽ നാല്പതുമുതൽ അൻപതുപേർവരെ സഞ്ചരിക്കാവുന്ന വലിയ വള്ളങ്ങൾവരെ അവർ ഉണ്ടാക്കും. വലിയ വള്ളങ്ങൾ ഇന്നു് ചൗറയിലും കൊണ്ടുലിലും മാത്രമാണു് അധികമായി നിർമ്മിക്കുന്നതു്. ധാരാളം ഭാരംകയററി ദീർഘയാത്ര നടത്തുവാൻ നിക്കോബാറികൾക്കു വിഷമമില്ല. നാവികന്മാർ വഴികാണുന്നതു് നക്ഷത്രങ്ങളുടെ സ്ഥാനം നോക്കിയാണു്. വെള്ളത്തിൽ താണുപോകാത്ത തടിയാണു് വള്ളത്തിനു് ഉപയോഗിക്കുന്നതു്. അതിനാൽ അപകടമുണ്ടാ

യാലും ജീവാപായം അപൂർവ്വമായേ സംഭവിക്കു. വള്ളത്തി ന്റെ സമതുലനാവസ്ഥ പരിരക്ഷിക്കുന്നതിനു്, അതി ന്റെ ഒരുവശത്തു്, സമാന്തരമായി മററൊരു പൊങ്ങുതടി (Outrigger) ബന്ധിക്കുക പതിവുണ്ടു്. ഇതു് വളരെ കരുതി യും ശ്രദ്ധിച്ചുമാണ ചെയ്യുന്നതു്. ഒരു പുതിയ വള്ളം സമ്പാ ദിച്ചാൽ, ചൗറയിൽ കൊണ്ടുപോയി ആശീർവാദം നേടുന്ന തുവരെ വള്ളത്തിന്റെ ഉടമസ്ഥൻ നാളികേരവും കൈതച്ച ക്കയുമല്ലാതെ മററൊന്നും ഭക്ഷിച്ചുകൂടെന്നായിരുന്നു പഴയ ആചാരം. ഇക്കാലത്തു വിലക്കുള്ള മററു കാര്യങ്ങളുമുണ്ടു്. കിനാവള്ളി (Octopus), വാവൽ തുടങ്ങിയവയെ കൊന്നുകൂ ടാ. വാവലിനെ കൊന്നാൽ രാത്രിയിൽ കണ്ണുമൂടി കാഴ്ച കെട്ടുപോകുമെന്നും, കിനാവള്ളിയെ കൊന്നാൽ അതി ന്റെ കൂട്ടുകാർ സംഘംചേന്നു് വള്ളം ആക്രമിക്കുമെന്നുമാ ണു് വിശ്വാസം. വിറകുവെട്ടിക്കീറിയാൽ വള്ളം രണ്ടായി പിളന്നുപോകുമത്രേ!

സമ്പന്നരായ നിക്കോബാറി കുടുംബങ്ങൾക്കു് ധാരാ ളം വള്ളങ്ങളുണ്ടായിരിക്കും. പ്രഭാവത്തിന്റെയും പ്രൗഢിയു ടെയും പ്രത്യക്ഷമുദ്രകളാണു് അവ. ഗ്രാമങ്ങൾക്കു പൊതു സ്വത്തായി ഒരു വലിയ കളിയോടമെങ്കിലും ഉണ്ടായിരി ക്കും. ഇതു് കളിമത്സരത്തിനേ ഉപയോഗിക്കാറുള്ളു. എ ല്ലാനത്തിലെ സമൂഹഗൃഹത്തിന്റെ അടിയിലാണു് അതു സൂക്ഷിക്കുന്നതു്. വള്ളമൂപ്പിൽ ആണു് സൂക്ഷിപ്പുകാരൻ. മാ ന്യനായ ഒരു വ്യക്തിക്കുള്ള ആദരവും സ്നേഹവുമാണു് ഒരു വള്ളത്തിനു സിദ്ധിക്കുന്നതു്. വെടിപറഞ്ഞു സമയംപോ ക്കാനോ വേനൽക്കാലത്തു കിടന്നുറങ്ങാനോ വള്ളം ആരും ഉപയോഗപ്പെടുത്തുകയില്ല. സമൂഹഗൃഹത്തിൽ സ്ഥലമി ല്ലാതിരുന്നാൽ പുലയില്ലാത്ത മററു പൊതുഗൃഹത്തിലെവി ടെയെങ്കിലുമായിരിക്കും അതു സൂക്ഷിപ്പിനു വയ്ക്കുന്നതു്.

കപ്പൽ അടുക്കുമ്പോഴാണു് വള്ളംകൊണ്ടു് നിക്കോ ബാറികൾക്കുള്ള പ്രയോജനത്തിന്റെ തോതു് ഒരു സന്ദശ് കനു ബോധ്യമാകുക. തീരത്തുനിന്നു് വളരെദൂരെ മാറി യേ മിക്കസ്ഥലങ്ങളിലും കപ്പൽ നങ്കൂരമടിക്കു. ആളുകൾ ക്കു് ഇറങ്ങാനും സാധനങ്ങൾ ഇറക്കാനും കടൽ ക്ഷോഭി

ച്ചിരിക്കുന്ന ഘട്ടങ്ങളിൽ തീരെ കഴിയുന്നതല്ല. ശാന്തതയുള്ള അവസരങ്ങളിൽപ്പോലും ഇതു് വൈഷമ്യമേറിയ കാര്യമത്രേ. എന്നാൽ നിക്കോബാറികാം ക്ലേശംകൂടാതെ വള്ളങ്ങളിൽ ചുററിപ്പററി പണികാംനടത്തുന്നതു കാണുമ്പോഠം അത്ഭുതം തോന്നും.

നിക്കോബാറികളുടെ നിർമ്മാണചാതുര്യത്തെപ്പററി വിവരിക്കുന്ന അവസരത്തിൽ അവരുടെ ഗൃഹനിർമ്മാണത്തെക്കുറിച്ചു പറയേണ്ടതുണ്ടു്. ഒരു സന്ദർശകന്റെ ശ്രദ്ധ വളരെയധികം പിടിച്ചുനിർത്തും ഇവിടത്തെ വീടുകാം, ഇവ നിർമ്മിക്കാനുള്ള വിരുതു് വളരെമുമ്പേ നിക്കോബാറികാം നേടിക്കഴിഞ്ഞു. അവരുടെ ആവശ്യങ്ങഠം നിറവേററുന്നതിനു മാത്രമല്ല, സൗന്ദര്യബോധത്തെ പ്രദർശിപ്പിക്കുന്നതിനും ഇവ പര്യാപ്തങ്ങളാണു്. വീടുകളെല്ലാംതന്നെ തൂണുകാം നിർത്തി തട്ട വെച്ചു് അതിന്റെമേൽ ആണു് കെട്ടിപ്പൊക്കുക. തനിതറയിൽ കെട്ടാറില്ലെന്നർത്ഥം. അഞ്ചാറടി തറയിൽനിന്നു് ഉയരത്തിലാണു് അതു നില്ക്കുന്നതു്. അർദ്ധഗോളാകൃതിയിലുള്ള മേൽക്കൂരയോടുകൂടിയ വീടുകളും നാലു കോണോടുകൂടി ചരിഞ്ഞ മേൽക്കൂരയുള്ള കുടിലുകളുമാണു് കൂടുതൽ കാണാവുന്നതു്. തെങ്ങിൻതോപ്പുകളിൽ ഇവ സ്ഥിതിചെയ്യുന്നതു കാണാൻ ഒരു പ്രത്യേക രസമുണ്ടു്. കൂര മേയാൻ പുല്ലോ ഓലയോ ഉപയോഗിക്കുന്നു. വാരിയുടെ അററം ഭംഗിയായി മുറിച്ചിരിക്കും. ഒരു ശരാശരി വീടിന്റെ അകത്തെ വിസ്തീർണ്ണം ഇരുപതു ചതുരശ്രയടിയോളം വരും. അർദ്ധഗോളാകൃതിയിൽ കൂരയുള്ളവയെ 'പററി' (Pati) എന്നാണു പറയുന്നതു്. നാലു കോണുള്ള കുടിലുകാം താണതരത്തിലുള്ളതാണെന്നാണു് അവരുടെ മനോഭാവം. കുടിലെന്നു് അർത്ഥംവരുന്ന 'താലിക' (Talika) വാക്കാണു് അതിനുപയോഗിക്കാറു പതിവു്.

സ്വാതന്ത്ര്യസമ്പാദനത്തിനുശേഷം ഈ ദ്വീപുകളിലേക്കു് നമ്മുടെ ശ്രദ്ധ കൂടുതൽ പതിഞ്ഞിട്ടുള്ളതിനാൽ, ആഫീസുകെട്ടിടങ്ങളും ഉദ്യോഗസ്ഥന്മാർക്കു താമസിക്കാനുള്ള വീടുകളും സന്ദർശകമന്ദിരങ്ങളും ഇവിടെ പലയിടങ്ങളിലും പണിചെയ്തിട്ടുണ്ടു്. ആധുനികസുഖസൗകര്യങ്ങളോടു

കൂടിയവയാണ് ഇവയെല്ലാം. നിക്കോബാറികളുടെ ശ്രദ്ധ ഇവ വളരെ ആകർഷിച്ചിട്ടുണ്ടെന്നു വേണം അനുമാനിക്കാൻ. ഇത്തരം വീടുകൾ വയ്ക്കുവാൻ ഇന്ന് അവർ തല്പരരാണ്. ഗൃഹനിർമ്മാണത്തിനു വേണ്ട ഉരുപ്പടികളും മററും സഹായ വിലയ്ക്കു ലഭിക്കുവാൻ ചില പദ്ധതികൾ പിന്നാക്കസമു ദായസേവനവകുപ്പുകാർ നടപ്പിൽവരുത്തിയിട്ടുണ്ടെന്ന വസ്തുതയും സ്മരണീയമാണ്.

ഗൃഹനിർമ്മാണം ഒരു സംയുക്തപ്രവർത്തനമാണ്, ഇവ രുടെയിടയിൽ. ബന്ധുമിത്രാദികളെല്ലാം അതിൽ സഹക രിക്കും. സാമാന്യം നല്ല ഒരു വീടു പൂർത്തിയാക്കുവാൻ, ഇരു പതോ മുപ്പതോ ആളുകൾ മുടങ്ങാതെ ജോലി ചെയ്താൽ, രണ്ടുമൂന്നു മാസം പിടിക്കും. പണിക്കാർക്കു കൂലിയില്ല. ആ ഹാരക്കാര്യത്തിന് വീട്ടുടമസ്ഥൻ വ്യവസ്ഥ ചെയ്യും. പണി പൂർത്തിയായാൽ ഗൃഹപ്രവേശച്ചടങ്ങു നടത്താറുണ്ട്. സദ്യ യാണ് ചടങ്ങിലെ മുഖ്യയിനം.

നിക്കോബറിലെ പ്രത്യേകപരിതസ്ഥിതികൾക്കനു സരണമായി കൂടുതൽ സൗകര്യങ്ങളുള്ളവയാണ് അവരുടെ ആവാസകേന്ദ്രങ്ങളെന്നു പറയാം. മഴ ധാരാളമുള്ളതിനാൽ തറയിൽ ഈറ്പ്പം വിടാതെനില്ക്കും. ഈ പ്രാതികൂല്യം ഒഴി വാക്കാൻ കാലു നാട്ടി കെട്ടിയുയർത്തുന്ന വീടുകൾ ഉപകരി ക്കുന്നു. അർദ്ധഗോളാകൃതിയിലുള്ള കൂരയിൽ കാററിന്റെ ശല്യവും കുറഞ്ഞിരിക്കും. മഴവെള്ളം വാർന്നുപോകാനും എളുപ്പമാണ്. മൂലകളില്ലാത്തതിനാൽ ചോർച്ചയും കുറയും. മേയുന്നതു് കട്ടിയായിട്ടാണുതാനും. കഠിനമായ വെയിൽ ഉള്ളപ്പോൾപ്പോലും വീട്ടിനകത്തു് സുഖമായ അന്തരീക്ഷ മാണ് ഉണ്ടായിരിക്കുക. മഴയില്ലാത്തകാലത്തു് വീടിന്റെ തട്ടിനു താഴെ വിശ്രമിക്കാനും വേലചെയ്യാനും നല്ല സൗ കര്യമാണ്. തടികൾ തമ്മിൽ ബന്ധിക്കുവാൻ ആണി ഉപയോഗിക്കുന്നതു് അത്യന്തം അപൂർവ്വംതന്നെ. ചൂരൽ കൊണ്ടു വരിയുകയാണു പതിവ്. ഉപ്പുരസം കലന്ന ഈറ്പ്പ ക്കാററു നിരന്തരം വീശുന്ന സ്ഥലമാകയാൽ ഇരുമ്പാണി കൾ വേഗം തുരുമ്പിക്കും. അധികം അററകുററപ്പണികൾ ചെയ്യാതിരുന്നാൽപ്പോലും വീടുകൾ ഇരുപതു മുതൽ മുപ്പതു

വഷം വരെ ഉപയോഗയോഗ്യങ്ങളായിരിക്കുമെന്നാണ് കണ്ടിട്ടുള്ളത്. വീടിനുള്ളും പരിസരവും വൃത്തിയാക്കിവയ്ക്കുന്നതിന് കാർ നിക്കോബറിലേയും ചൗറയിലേയും ജനങ്ങൾ പ്രദശിപ്പിക്കുന്ന താല്പര്യം മററുള്ളവക്കു മാതൃകയാണ്.

പാട്ടും ആട്ടവും നിക്കോബാറികളുടെ ജീവിതത്തിലെ പ്രധാനപ്പെട്ട പ്രവൎത്തനങ്ങളാണ്. സംഗീതബോധം നല്ലതുപോലെയുണ്ട്. പുതിയ പാട്ടുകളുടെ ഈണങ്ങൾ വേഗം ഹൃദിസ്ഥമാക്കും. പരമ്പരാഗതങ്ങളായ പാട്ടുകൾ വളരെ ആകഷ്കങ്ങളായി നമുക്കു തോന്നുകയില്ല. പാടിരസിക്കാനുള്ള അവരുടെ താല്പര്യത്തിൽനിന്ന്, അവർ അതീവ ആനന്ദം അനുഭവിക്കുന്നുണ്ടെന്നു മനസ്സിലാക്കാം. താളമിടാനോ കൊട്ടാനോ താളമേളോപകരണങ്ങൾ ഇല്ലെന്നു പറയാം. മിക്കവാറും എല്ലാ പ്രാചീനജനങ്ങളുടെയിടയിലും ഇത്തരം ഉപകരണങ്ങൾക്ക് പ്രാമാണ്യമുണ്ടുതാനും. എന്നാൽ ഇവക്ക് അതിൽ ശ്രദ്ധയുണ്ടാകാതിരിക്കുന്നതിൻെറ കാരണം എന്താണെന്ന് അറിയാൻ കഴിയുന്നില്ല.

പറയത്തക്ക സംഗീതോപകരണങ്ങളും അവക്കില്ല. ആളുകൾ ഒന്നിച്ചുകൂടി പാടുന്നതാണ പതിവ്. ഹൃദയവികാരങ്ങളെ ഉണത്തുകയും ഊജ്ജസ്വലമാക്കുകയും ചെയ്യുന്ന തരത്തിലാണ് ഗാനാലാപങ്ങൾ. അധികവും ജീവിതവുമായി അഭേദ്യബന്ധങ്ങളുള്ള കാര്യങ്ങളെ പുരസ്സരിച്ചാണ് ഗാനങ്ങൾ ചമയ്ക്കപ്പെടാറു പതിവ്. മത്സരക്കളിക്കുപയോഗിക്കുന്ന തോണിയെപ്പററിയും അത്യന്തം ഉപകാരിയായ പന്നിയെക്കുറിച്ചും കല്പദ്രുമമായ കേരത്തെ സംബന്ധിച്ചും ഉള്ള പാട്ടുകൾ എടുത്തു പറയേണ്ടതാണ്. ചില പാട്ടുകളിൽ നമ്മരസത്തിനാണ് പ്രാധാന്യം. ആയാസമേറിയ ജോലികൾ ചെയ്യുമ്പോഴും കായികവിനോദങ്ങളിൽ ഭാഗഭാക്കുകളാകുമ്പോഴും ആളുകൾ പാടും. വള്ളംകളിക്കുള്ള പാട്ടിൻെറകാര്യം പ്രത്യേകം പറയട്ടെ. പുതിയപുതിയ പാട്ടുകൾ ചമയ്ക്കുവാൻ അവക്കു പ്രയാസമില്ല. ഗാനരചന ഗൗരവമേറിയ സംഗതിയായിട്ടാണ് അവർ കരുതാറുള്ളത്. രചയിതാക്കളെ, തങ്ങളുടെ നൂതനഗാനങ്ങൾ അവതരിപ്പിക്കുവാൻ, ഗ്രാമീണർ ക്ഷണിക്കുന്നതു് അസാധാരണമല്ല.

സദ്യയും മദ്യസേവയും കഴിഞ്ഞു് എല്ലാവരും സമ്മേളിച്ചു
ണു് ഗാനമേളകരം നടത്തുന്നതു്. അർത്ഥവും ആശയവു
അധികമില്ലെങ്കിലും ആകപ്പാടെ പാട്ടുകാരംക്കു് ആകർഷ
തയുണ്ടെന്നു സൂചിപ്പിച്ചല്ലോ. പ്രകൃതിപ്രതിഭാസങ്ങ
ളിൽനിന്നുൽഭൂതമാകുന്ന അത്ഭുതവും മനുഷ്യസ്വഭാവത്തിൽ
അലിഞ്ഞുചേർന്നിട്ടുള്ള വികാരവിചാരങ്ങളും ആനന്ദത്തി
നുവേണ്ടിയുള്ള അഭിനിവേശവും ഈ ഗാനങ്ങളിൽ പ്രതി
ധ്വനിക്കുന്നതു് സാധാരണമാണു്. പ്രേമഗാനങ്ങളിൽ
അന്തർലീനമായിട്ടുള്ള ശാലീനഭാവങ്ങരംക്കു വളരെയേറെ
തന്മയത്വം കലർന്നിരിക്കും. ഇന്നു് ചലച്ചിത്രങ്ങരം കടുത്ത
തോതിൽ ഈ കലാരൂപങ്ങളെ സ്വാധീനിച്ചുതുടങ്ങിയി
രിക്കുന്നു.

ആണുങ്ങളും പെണ്ണുങ്ങളും ആട്ടങ്ങളിൽ സംബന്ധി
ക്കും. പ്രത്യേകം സംഘങ്ങളായിട്ടോ ഒന്നിച്ചോ അവ
ഇതു ചെയ്യാറുണ്ടു്. ആട്ടം ആരംഭിക്കുന്നതിനുമുമ്പു് പാ
ട്ടുതുടങ്ങും. നർത്തകർ വട്ടമിട്ടുനിന്നു് തോളിലോ അരക്കെട്ടി
ലോ കൈ വെച്ചുകൊണ്ടു താളക്രമത്തിൽ ചവിട്ടി കറങ്ങി
നടന്നാണു നൃത്തംനടത്തുക. പല തരത്തിലുള്ള നൃത്തങ്ങരം
കാണാം. വിശേഷവിധിയായി മുഖാവരണമോ ആടയാഭ
രണങ്ങളോ വേണമെന്നു നിർബ്ബന്ധമില്ല. ചിലർ പരമ്പ
രാഗതങ്ങളായ ആഭരണങ്ങരം അണിയാറുണ്ടുതാനും.

അടുത്തകാലത്തു് ഉണ്ടായിട്ടുള്ള ഗണ്യമായ മതപരി
വർത്തനത്താൽ, കാർ നിക്കോബറിൽ സാരമായ വിദേശ
സ്വാധീനം സംഗീതത്തിലും സംഭവിച്ചിട്ടുണ്ടെന്നു പറയാം.
ക്രിസ്തുമസ്കാലങ്ങളിലുംമററും അന്തരീക്ഷത്തിൽ പ്രതി
ധ്വനിക്കാറുള്ള ക്രൈസ്തവഗാനങ്ങളിൽ ഇതു വിശേഷിച്ചു
വ്യക്തമാകുന്നു. പിന്നാക്കജനക്ഷേമവകുപ്പുകാർ നിക്കോ
ബാറികളുടെയിടയിൽ ഭാരതീയനൃത്തരൂപങ്ങരം പ്രചരി
പ്പിക്കുന്നതിനു ശ്രമിക്കുന്നുണ്ടു്. ഭരതനാട്യവും മണിപ്പൂരി
നൃത്തവുംമററും പരിശീലിപ്പിക്കാനാണു ശ്രമം. ഇവയിൽ
നിന്നു സിദ്ധിക്കുന്ന ആശയങ്ങരം നാടൻനൃത്തങ്ങളിൽ പു
തിയ നാമ്പുകരം വളരുവാൻ ഇടവരുത്തിയേക്കാം. സിനി
മയോടു് നിക്കോബാറികരംക്കു കടുത്ത ഭ്രമമുണ്ടു്. ഉപയോ

ഗപ്രദങ്ങളായ ആശയങ്ങൾ ജനങ്ങളുടെ മനസ്സിൽ ആവേശിപ്പിക്കുവാൻ ചലച്ചിത്രങ്ങൾ ഉപയോഗപ്പെടുത്തുന്നതു നന്നായിരിക്കുമെന്നു തോന്നുന്നു. ഈ പഴയ സമൂഹത്തെ പുതിയ പാതയിലേക്കു പ്രവേശിപ്പിക്കുവാൻ പ്രേരിപ്പിക്കുന്നതിനു കരുത്തുള്ള ഒരു ഉപാധിയാണിതു്.

# 14

# മരണവും മരണാനന്തരക്രിയകളും

മിക്കവാറും എല്ലാ ജനങ്ങളും മരണത്തെ ഒരു സുപ്രധാനസംഭവമായിട്ടാണു പരിഗണിക്കുന്നതു്. വ്യക്തിയുടെ സ്വാധീനം മരണത്തോടെ സമാപിക്കുന്നുമില്ല. ജീവിച്ചിരിക്കുന്നവർ അയാളെ സങ്കല്പിച്ചു നടത്തുന്ന കർമ്മാനുഷ്ഠാനങ്ങൾ അതിന്റെ ഒരു തെളിവാണു്. മരണാനന്തരജീവിതത്തെപ്പററി വിഭിന്നങ്ങളായ വിശ്വാസങ്ങളാണു് ഓരോ ജാതിക്കാരും പുലർത്തുന്നതെങ്കിലും, അങ്ങനെയൊരു ഘട്ടമുണ്ടെന്നുള്ളതിൽ എല്ലാവരും യോജിക്കുന്നുണ്ടു്. മരണം ഉറപ്പിക്കുന്ന അതിർത്തിക്കപ്പുറത്തേക്കു വ്യാപിച്ചുനില്ക്കുന്ന 'ജീവിത'മേഖലയെപ്പററി രൂപംകൊണ്ടിട്ടുള്ള ആശയങ്ങളെല്ലാം ജീവിച്ചിരിക്കുന്നവരുടെ ഭാവനയിൽക്കൂടി രൂപംകൊണ്ടിട്ടുള്ളവയാണു്. യുക്തിക്കോ ബുദ്ധിക്കോ അതീതമായ ഈ മേഖലയെ സംബന്ധിച്ചുള്ള സംഗതികളെല്ലാം, വിശ്വാസത്തിലാണു കെട്ടിയുയർത്തിയിരിക്കുന്നതും. വിശ്വാസത്തിനു് ഉപോൽബലകങ്ങളായ ചിന്തയാണു മതങ്ങളിലൊക്കെയും വേരുറപ്പിച്ചിട്ടുള്ളതെന്നു വിശേഷിച്ചു പറയേണ്ടതായിട്ടില്ല. മരണാനന്തരജീവിതമെന്നൊന്നില്ലെന്നുവന്നാൽ, മതങ്ങൾ പലതും അടിസ്ഥാനം തകർന്നു നിലംപതിക്കും. മതത്തേയും സദാചാരത്തേയും തമ്മിൽ കൂട്ടിയിണക്കിയിട്ടുണ്ടെങ്കിലും, മതത്തിന്റെ താങ്ങില്ലാതെയും സദാചാരത്തിനു തുടരാനൊത്തേക്കും. മതവിശ്വാസികളല്ലാത്ത എത്രയെത്ര നല്ല മനുഷ്യരെയാണു നമുക്കു കാണാൻ സാധിക്കുക! ഈശ്വരചിന്തയോ മതാനുഷ്ഠാനങ്ങളോ സ്വീകരിക്കുവാൻ തനതായ യുക്തിബോധം സമ്മതിക്കാത്ത എത്രയെത്ര മഹാന്മാരെ നമുക്കു ചരിത്രത്തിൽ കാണാൻ കഴിയും!

സാധാരണ സ്വീകരിച്ചിട്ടുള്ള അർത്ഥത്തിൽ മതബോ

ധം നിക്കോബാറികളിൽ അടുത്ത കാലംവരെ ഉണ്ടായിരുന്നില്ല. എങ്കിലും മതത്തിന്റെ പതാകയുമായി മനുഷ്യസ്നേഹത്തെപ്പററി വീമ്പിളക്കുന്ന ജനങ്ങളെക്കാരം എത്രയോ മഹത്തായ ഒരു സമൂഹം സൃഷ്ടിക്കുവാനും വ്യക്തിജീവിതം സുശാന്തസുരഭിലമാക്കുവാനും അവക്കു സാധിച്ചിരിക്കുന്നു. ആധുനികലോകജീവിതത്തെ താറുമാറാക്കുന്ന എന്തെല്ലാം ദുർവാസനകളെ ഒഴിവാക്കാൻ അവക്കു കഴിഞ്ഞിരിക്കുന്നു! പരിഷ്കൃതരെന്നഭിമാനിക്കുന്നവക്ക് ഇന്നും നേടാൻ കഴിഞ്ഞിട്ടില്ലാത്ത എന്തെല്ലാം നല്ല കാര്യങ്ങളാണ് നിക്കോബാറികളുടെ സാമൂഹ്യജീവിതത്തിൽ സവ്വസാധാരണമായിത്തീന്നിരിക്കുന്നത്!

മരിക്കുമെന്നു തീച്ചയായാൽ ശയ്യാവലംബിയെ ഗ്രാമത്തിന്റെ പൊതുസ്ഥലമായ എൽപ്പാനത്തിലുള്ള മരണഗേഹത്തിലേക്കു മാററുന്നതായിരുന്നു പതിവ്. മരണഗൃഹം സാധാരണമായി ശവപ്പറമ്പിന്റെ സമീപത്താണ്. എന്നാൽ ഒരാരം സ്വന്തം ഗൃഹത്തിൽവച്ചാണു മരിക്കുന്നതെങ്കിൽ ബന്ധുമിത്രാദികരം ചേന്ന്, മൃതദേഹം കഴിയുന്നതും നേരത്തെ എൽപാനത്തിലുള്ള പുലയുള്ള പൊതുഗൃഹത്തിലേക്കു മാററുന്നു. നിക്കോബാറികളുടെ ശവസംസ്കാരച്ചടങ്ങുകളെല്ലാം, മരിച്ചയാളിനു നിത്യശാന്തിവരുത്തുന്നതിനു ലക്ഷ്യംവച്ചുകൊണ്ടുള്ളതാണെന്നു പറഞ്ഞുകൂടാ. അയാളുടെ പ്രേതാത്മാവിൽനിന്നു ജീവിച്ചിരിക്കുന്നവക്കു വിപത്തു വരരുതെന്നുള്ളതാണു മുഖ്യമായ ഉന്നം. മരിച്ചയാളിന്റെ വ്യക്തിത്വത്തിനു യാതൊരു പ്രത്യേക പരിഗണനയും നല്കാതെ ഗ്രാമത്തിലെ ശേഷിയുള്ള എല്ലാ വീടുകളിൽനിന്നും കുറെ വെള്ളത്തുണിയും ചുവന്ന തുണിയും ജഡത്തിലിടാൻ കൊടുക്കണമെന്നാണു നാട്ടുനടപ്പ്. മരിച്ചയാളിന്റെ ബന്ധുക്കരം ജഡത്തിൽ 'പട്ടും കച്ചയും' ഇടുന്ന കേരളത്തിലെ ആചാരത്തോട് ഇതിനു സാമ്യത പറയാം. മരണമുണ്ടായാൽ വേണ്ടപ്പെട്ടവരെയെല്ലാം വിളംബംവിനാ വിവരം അറിയിക്കുന്നതിനു വ്യവസ്ഥയുണ്ട്. ബന്ധുക്കരം ശവസംസ്കാരച്ചടങ്ങുകളിൽ സംബന്ധിക്കണമെന്നുള്ളതു നിബ്ബന്ധമാണ്. അതിന്നിടവന്നിട്ടില്ലാത്തവക്ക് ആദ്യത്തെ

അടിയന്തിരം(Entoin)വരെ വിലക്കുണ്ടായിരിക്കും. മൃത
ഹത്തിന്റെ കണ്ണ് തിരുമ്മിയടയ്ക്കുന്നതിന് പ്രത്യേകം
ഷ്കർഷിക്കുന്നു. അയാളുടെ പ്രേതാത്മാവിനു കണ്ണു കാണാ
രിക്കുന്നതിനാണ് ഇങ്ങനെ ചെയ്യുന്നത്!

ശവശരീരം മരണഗൃഹത്തിൽ എത്തിച്ചശേഷം ആ
നടത്തുന്ന കർമ്മം, മൂന്നു കരിക്കുകളിൽനിന്നെടുക്കുന്ന വെ
ത്തിൽ അഭിഷേകംചെയ്യുകയാണ്. കരിക്കുതന്നെ
പ്രത്യേകയിനം തെങ്ങിലേതായിരിക്കണമെന്നു നിർബ്ബന്ധ
മുണ്ട്; തേങ്ങാ പാകമായാലും തൊണ്ടിന്റെ പുറത്തെ പ
നിറം മായാത്തയിനമാണിത്. ശവം മറവുചെയ്യുന്നതി
മുമ്പ് ഒന്നോ അതിലധികമോ പ്രാവശ്യം ചൂടുവെള്ളത്തി
കുളിപ്പിക്കുന്ന ആചാരമുണ്ട്, തെക്കൻ ദ്വീപുകളിൽ. പ
ന്നീട് അഷ്ടകർമ്മങ്ങൾ അനുഷ്ഠിക്കുന്നു. അവ (1) വീട്ടി
ള്ള എല്ലാ ആഹാരസാധനങ്ങളും നീക്കംചെയ്യുന്നു. പു
തീൻ വീടു ശുദ്ധമാകുന്നതുവരെ അവിടെ ചൂടുവെള്ളവ
പുകയിലയും മാത്രമേ അനുവദിക്കപ്പെടുകയുള്ളൂ. (2) പ
തന്റെ എല്ലാ ജംഗമസ്വത്തുക്കളും നശിപ്പിക്കണമെന്നാ
നാട്ടുനടപ്പ്. അയാളുടെ പ്രേതാത്മാവിനു പിന്നീട് എന്ത
ലെങ്കിലും താല്പര്യം തോന്നാതിരിക്കുന്നതിനാണ് ഇ
ചെയ്യുന്നത്. (3) ജഡത്തിന്റെ തലയ്ക്കു സമീപം ക
ആഹാരം വയ്ക്കുന്നു. പ്രേതാത്മാവിന്റെ ആവശ്യം നിറവേ
റാനാണ് ഇതു ചെയ്യുക. പിന്നീടു നായ്ക്കൾക്കും പന്നിക്ക
ഇതു് ഇട്ടുകൊടുക്കും. (4) പരേതനു വള്ളമുണ്ടായിരുന്നെ
ങ്കിൽ അതു പൊട്ടിച്ച് എടുക്കുന്ന തടിയാണ് ശവമഞ്ച
തയ്യാറാക്കുവാൻ ഉപയോഗിക്കുന്നത്. (5) വീടിന്റെ
പ്രവേശനദ്വാരത്തിന്നടുത്ത്, വള്ളം പൊട്ടിച്ചെടുത്ത ത
യും തൊണ്ടും കൂട്ടി ആഴികത്തിക്കണം. ഇതും പ്രേതാത്മാ
വിനെ തടയാനായിട്ടാണ്. (6) ശവക്കുഴി പൂർത്തിയാക്കു
യെന്നതാണ് അടുത്ത നടപടി. (7) കുഴിയെടുത്തുകഴി
ഞ്ഞാൽ പരേതന്റെ ജംഗമസ്വത്തുക്കൾ കുഴിക്കരയിൽ
സംഭരിക്കുന്നതായിരിക്കും. അവയൊക്കെ മൃതദേഹത്തോ
ടൊപ്പം കുഴിയിൽ പിന്നീടു മൂടും. (8) പരേതൻ സൂക്ഷിച്ചി
രുന്ന പന്നിത്തേററകളും കോലങ്ങളുംമററും കാട്ടിൽ കള

ന്നതാണ് ഇതിലെ അവസാനത്തെ ചടങ്ങ്. ഈ എട്ടു കർമ്മങ്ങൾ തെക്കൻ ദ്വീപുകളിലാണു കൂടുതൽ കർശനമായി പാലിക്കുന്നത്.

മൃതദേഹം, അവസാനമായി കുളിപ്പിച്ചുകഴിഞ്ഞാൽ, മഞ്ഞൾപ്പൊടി വെളിച്ചെണ്ണയിൽ ചാലിച്ചു പൂരട്ടും. ഇതു ചെയ്യുന്നതു പരേതന്റെ ബന്ധുക്കളിലാരെങ്കിലും ആയിരിക്കും. പിന്നീടാണു തുണി അണിയിച്ചുതുടങ്ങുന്നത്. പണ്ടു പരേതൻ ഉപയോഗിച്ചിരുന്ന വസ്ത്രങ്ങളൊന്നും അന്യർ ഉപയോഗിക്കുന്നതല്ല. അതൊക്കെ ശവത്തോടൊപ്പം മറവു ചെയ്യും. ചില പ്രദേശങ്ങളിൽ, ഒരുക്കിക്കിടത്തിയ ശവത്തിന്റെ ചുണ്ടിൽ കത്തിച്ച സിഗററ്റ് കുറേനേരം വയ്ക്കുന്നു. ദുഃഖം ആചരിക്കുന്നവർ നല്കിയ പാരിതോഷികങ്ങൾ കൊണ്ടും ശവത്തിനു് അലങ്കാരം ചെയ്യുന്ന പതിവുമുണ്ട്. കൈയിലും കാലിലും വെള്ളിക്കാപ്പും തളയും ഇടുന്നതും ആചാരമത്രേ. നാണയങ്ങൾ ശവത്തിലിടുന്ന പതിവ് പണ്ടുണ്ടായിരുന്നു. തുണിയിൽ പൊതിഞ്ഞ ജഡം ചാമം (Chamam) മരത്തിന്റെ പാളയിൽ പൊതിഞ്ഞ്, വെള്ളയും ചുമപ്പും തുണികൊണ്ടു വീണ്ടും പൊതിഞ്ഞു ചുററുന്നുണ്ട്. പിന്നീടു പാകംചെയ്ത കുറെ ഇറച്ചിയും ചോറും കിഴങ്ങു പുഴുങ്ങിയതും കൈതച്ചക്കയുടെ മാവിൽ തയ്യാറാക്കിയ വിഭവങ്ങളും പഴവും ഒരു താലത്തിലാക്കി, ജഡത്തിന്റെ ശിരസ്സിന്നടുത്തു വയ്ക്കുന്നതു പതിവായിരുന്നു. ശവം നീക്കം ചെയ്യുമ്പോൾ ഇതു കളയും.

ശവപ്പറമ്പ് ഗ്രാമത്തിലെ എൽപാനത്തിന്റെ ഒരു ഭാഗത്താണെന്നു പറയുകയുണ്ടായല്ലോ. ശവക്കുഴിയെടുക്കുവാൻ ഉപയോഗിക്കുന്ന ഉപകരണങ്ങൾ അശുദ്ധങ്ങളായിത്തീരുമെന്നാണു വിശ്വാസം. അതിനാൽ അവ പിന്നീടു വീട്ടുപണികൾക്കൊന്നിനും ഉപയോഗിക്കുന്നതല്ല. ധനികന്മാർ പുതിയതു വാങ്ങി ഉപയോഗിച്ചശേഷം ശവപ്പറമ്പിൽ ഉപേക്ഷിക്കുന്നതാണു പതിവ്.

പ്രസിദ്ധരും പ്രതാപികളുമായിരുന്നവരുടെ ശവത്തോട് ബഹുമാനം പ്രദർശിപ്പിക്കുവാൻ കാർ നിക്കോബറിൽ പഴയകാലത്തു് ഒരു പ്രത്യേക പ്രകടനം നടത്തുന്ന

പതിവുണ്ടായിരുന്നു. ശവസംസ്കാരച്ചടങ്ങുകളിൽ സംബ ന്ധിക്കുന്നവർ, രണ്ടു കക്ഷികളായി പിരിഞ്ഞു്, ഒരുക്കൂട്ട ശവം മറവുചെയ്യരുതെന്നും മറേറക്കൂട്ടർ അതു നേരത്തെ ചെ യ്യേണ്ടതാണെന്നും തീവ്രമായി വാദിക്കും. വിവാദത്തിന്റെ ശക്തി വദ്ധിച്ചു്, ശവമഞ്ചത്തെ അങ്ങോട്ടുമിങ്ങോട്ടും വല ച്ചിഴയ്ക്കും. ഈ ശവവഴക്കു് ഇന്നു പതിവില്ല. പഴയ കാല ത്തെ ഒരാചാരത്തിന്റെ സ്മരണയായി മാത്രം അതു് അവ ശേഷിച്ചുകഴിഞ്ഞു.

ശ്മശാനത്തിലേക്കു ശവം നീക്കുന്നതിനു മുമ്പു ബന്ധു മിത്രാദികാം അതിനു ചുററും കൂടി കുറേനേരം നിലവിളിച്ച പരേതനോടു വിടവാങ്ങുന്നു. കുഴിയിൽ ഇറങ്ങിനിന്നാണ ശവം അങ്ങോട്ടു് ഏററുവാങ്ങുന്നതു്. വേണ്ടപ്രകാരം സ്ഥാ പിച്ചുകഴിഞ്ഞാൽ മന്ത്രവാദിവൈദ്യൻ പാണത്തോൽകൊ ണ്ടു പലവുരു വീശുന്നതാണു്. ആരുടെയെങ്കിലും 'പ്രാ ണൻ' അവിടെ കുടുങ്ങിപ്പോയിട്ടുണ്ടെങ്കിൽ, അവ പുറത്തേ ക്കു പോകുവാനാണു് ഇതു ചെയ്യുന്നതു്. ശവത്തിനു സ്ഥാന ഭ്രംശം സംഭവിക്കാതിരിക്കുവാൻ പ്രത്യേകം ഏപ്പാടുകൾ ചെയ്തിരിക്കും. ശവത്തിന്റെ നെഞ്ചിൽ ഹൃദയത്തിന്റെ ഭാഗത്തുള്ള തുണി കീറി മാററുന്നു. കോഴിക്കുഞ്ഞുങ്ങളെ യോ, അപൂർവ്വമായി പന്നിക്കുട്ടികളെയോ കഴുത്തുമുറിച്ചു് തുണി നീക്കംചെയ്ത ഭാഗത്തു രക്തം തളിക്കുകയും ചെയ്യു അതു പരേതനുള്ള അവസാനത്തെ പാരിതോഷികമാണു് ഇതു കഴിഞ്ഞാൽ കുഴി നികത്താൻ മണ്ണിട്ടുതുടങ്ങും. ആദ്യം മണ്ണിടുന്നതു് ഇന്നയാളായിരിക്കണമെന്നു നിബ്ബന്ധമൊന്നു മില്ല. വള്ളത്തിന്റെ പങ്കായം മുറിച്ചു പാകമാക്കിയ ഉപ കരണംകൊണ്ടാണു സാധാരണമായി അതു ചെയ്യുന്നതെന്ന കാര്യം പറയേണ്ടതുണ്ടു്. പരേതന്റെ ജംഗമസ്വത്തുക്കാ ശവക്കുഴിയിൽ ഇട്ടുകഴിഞ്ഞിരിക്കും. അറിയാതെ വല്ലതു അവശേഷിച്ചിട്ടുണ്ടെങ്കിൽ അതു കടൽക്കരയിൽ കൂട്ടിവച്ചു തീയിട്ടു നശിപ്പിക്കുന്നതാണു പതിവു്.

ശവം അടക്കിക്കഴിഞ്ഞാൽ കുടുംബക്കാർ സ്വന്തം വീ ടുകളിലേക്കു മടങ്ങുന്നതാണു തെക്കൻദ്വീപുകളിലെ പതി വു്. വീട്ടിലെത്തിയാൽ എല്ലായിടവും വീണ്ടും അടിച്ചു



ചിത്രം 29

മത്സരത്തിനൊരുങ്ങിയ കളിവള്ളങ്ങൾ



ചിത്രം 30
പന്നിപ്പോരു്



ചിത്രം 31
വനിതകളുടെ സമൂഹനൃത്തം

വൃത്തിയാക്കും. ദുഃഖം ആചരിക്കുന്നവർ കടലിൽ കുളിച്ചിട്ടേ വീട്ടിൽ കയറൂ. മന്ത്രവാദിവൈദ്യൻ അവരുടെ നെഞ്ചിലും തലയിലും നേരത്തെ വെളിച്ചെണ്ണ പുരട്ടുന്ന പതിവുണ്ട്. കുളികഴിഞ്ഞു വരുന്നവരെ ചൂട്ടുകററ കത്തിച്ച് ഉഴിഞ്ഞു പ്രേതാത്മാക്കളെ മാററുന്നതും അപൂർവ്വമല്ല. കുടുംബത്തിലെ ആളുകഠം തല മുണ്ഡനംചെയ്യുന്നതും പുരികം വടിക്കുന്നതും പുതിയ പേരുകഠം സ്വീകരിക്കുന്നതും ആവശ്യമാണ്. ഇതും തെക്കൻ ദ്വീപുകളിലാണു കൂടുതൽ ശ്രദ്ധിക്കുന്നത്. മരിച്ചയാളിൻെറ പ്രേതാത്മാവു ബന്ധുക്കളെ തിരിച്ചറിയാതിരിക്കാനുള്ള വിദ്യയാണത്രേ ഇതു്. ദുഃഖം ആചരിക്കുന്നവരൊത്തുചേന്നു് ആഹാരംകഴിക്കുന്നതാണു് അടുത്തപടി. സദ്യവട്ടങ്ങഠം കഴിയുന്നത്രയുണ്ടായിരിക്കണം. ഓരോരുത്തരും ദുഃഖാചരണക്കാലത്തു് ഉപയോഗിച്ചുകൂടെന്നു തീരുമാനിക്കുന്ന വിഭവങ്ങഠം എന്തൊക്കെയെന്നു നിശ്ചയിക്കുന്നതു് ഈ അവസരത്തിലാണു്. ആഹാരത്തിലുള്ള ഇത്തരം വിലക്കു കുറെദിവസം മുതൽ കുറെ മാസങ്ങഠംവരെ അംഗീകരിക്കേണ്ടതാണു്. സദ്യയ്ക്കുശേഷമുള്ള വിഭവങ്ങഠം ശവക്കുഴിക്കു സമീപം നിക്ഷേപിക്കുന്ന പതിവും ഇല്ലാതില്ല. സദ്യനടക്കുന്നതു പരേതൻെറ വീട്ടിലോ ഗ്രാമത്തിലെ പൊതുഗൃഹത്തിലോ ആകാം. ബന്ധുക്കഠം ഇതിനുവേണ്ടി പന്നികളെ കശാപ്പുചെയ്യുന്നതാണു്. സദ്യയിൽ സംബന്ധിച്ചവർ മടങ്ങിപ്പോകുമ്പോഠം സദ്യയുടെ ഒരു പങ്കുകൊണ്ടുപോകും. ഇവരാണു മററു പ്രദേശങ്ങളിലുള്ളവരെ മരണവൃത്താന്തം അറിയിക്കുന്നതു്. ഈ അറിവു നല്കുന്നതു ഗ്രാമം പുലയ്ക്കു വിധേയമാണെന്ന വസ്തുത തെര്യപ്പെടുത്തുന്നതിനാണു്. പുലമാറിയശേഷമേ ആളുകഠം അവിടേക്കു വരികയുള്ളു.

ചൗറയിലും ടെറിസയിലും മൃതദേഹം കുഴിച്ചിടുന്നതല്ല പതിവു്. തുണിയിലും ഇലയിലും കെട്ടിപ്പൊതിഞ്ഞു് അതു പകുതി മുറിച്ച വള്ളത്തിൽവച്ചു്, കാൽനാട്ടി ആറടിയോളം ഉയരത്തിൽ സ്ഥാപിക്കും. ഗ്രാമത്തിലെ പൊതുഗൃഹത്തിൽനിന്നു് ഏതാണ്ടു് അമ്പതുവാര അകലത്തുള്ള തോപ്പിലാണു് ഇതു ചെയ്യുന്നതു്. ടെറിസയിൽ കടലോര

ത്താണ് ഈ സങ്കേതം. മൂന്നുനാലുകൊല്ലം കൂടുമ്പോൾ
വിടെനിന്ന് അസ്ഥികൾ ശേഖരിച്ചു യഥാസ്ഥാനങ്ങ
ലേക്കു നീക്കംചെയ്യുന്നതാണ്.

ശവം മറവുചെയ്യതിന്റെ പിറേറന്നു വിശ്രമമാണ്
അതു കഴിഞ്ഞു മൂന്നോ അഞ്ചോ ഏഴോ ഒൻപതോ ദി
സമാകുമ്പോൾ ദുഃഖമാചരിക്കുന്നവർ ശുദ്ധികർമ്മത്തിനു
ധേയരാകണം. ഈ കർമ്മം കഴിയുന്നതിനു മുമ്പ് അവ
പാടാനോ ആടാനോ ചിരിക്കാനോപോലും പാടില്ല.
രങ്ങാ തുടങ്ങിയവ ഉപയോഗിച്ചുകൂടാ. മീൻ കൂട്ടുന്നതും
ഷേധിച്ചിരിക്കുന്നു. സ്വന്തം കൈകൊണ്ട് ആഹാരം
ടാവുന്നതല്ല. പുലയില്ലാത്തവർ വാരിക്കൊടുക്കേണ്ടതാണ്
വിളഞ്ഞ നാളികേരം വേണ്ടുവോളം തിന്നാം. എന്നാ
അതു പൂളിക്കൊടുക്കുന്നതു് അന്യരായിരിക്കണം. ശുദ്ധി
ർമ്മംനടത്തുന്നതു മൃതദേഹം അടക്കംചെയ്ത ശവക്കുഴിയു
മുകളിൽ കോഴിക്കുഞ്ഞിനെ കത്തിച്ചാണ്. ഇതിനുശേ
സദ്യയുണ്ടായിരിക്കും.

ശുദ്ധികർമ്മാടിയന്തിരത്തിൽ സംബന്ധിക്കുന്ന
കൾ വെള്ളയും ചുവപ്പും തുണികൾ നെടുനീളത്തിൽ കീ
യെടുത്തു ശവക്കുഴിക്കു തലയ്ക്കൽ സ്ഥാപിച്ചിരിക്കുന്ന സ്മാര
സ്തൂപത്തിൽ പൊതിഞ്ഞുകെട്ടുന്നതു പതിവാണ്. ക
യൊക്കെ ചെത്തിമിനുസപ്പെടുത്തിയ ഒരൊററ ഉരുളൻ ത
യാണു സ്മാരകസ്തൂപം. തറനിരപ്പിൽനിന്നു രണ്ടുരണ്ടരയ
പൊക്കമേ അതിനുള്ളൂ. തടിയുടെ മുകളിൽ, വശത്തോ
മാറി ചില പോടുകൾ നിർമ്മിച്ചിട്ടുള്ളതു നിശ്ചിതസാധ
ങ്ങൾ പ്രത്യേകസന്ദർഭങ്ങളിൽ സ്ഥാപിക്കുന്നതിനാണ്
സ്തൂപത്തിൽ ആണിയടിച്ചു നാണയങ്ങൾ ഉറപ്പിക്കുന്നതു
സാധാരണമത്രേ. സദ്യവട്ടങ്ങളിൽനിന്ന് ഒരു വീതം
ത്തു ചൂരൽക്കുട്ടയിൽ വച്ചു പരേതനു സങ്കല്പിച്ചു സദ്യനട
വീടിന്റെ മുൻവശത്തു കെട്ടിത്തൂക്കുന്നതാണ്. അതു് അ
ത്തദിവസം കാലത്തു കടലിലെറിയണം. അതോടെ ശുദ്ധി
കർമ്മാടിയന്തിരം സമാപിച്ചതായി പറയാം.

ശവമടക്കിയതു്, സാധാരണക്കാരുടേതാണെങ്കി
മൂന്നാംദിവസവും മററുള്ളവരുടേതു് ഏഴാംദിവസവും ക

ച്ചെടുക്കുന്നതു പതിവുണ്ട്. അതു് ഒരു തടിയിൽ കെട്ടി, ഏതാണ്ടു നാലടിയുയരംവരുന്ന ഒരു തട്ടിൽ വയ്ക്കും. കുട്ടികളുടേതാണെങ്കിൽ കുഴിച്ചിടാതെതന്നെയാണ് ഇപ്രകാരം ചെയ്യുന്നതു്. ഇങ്ങനെ വേണം ശവം നശിക്കാൻ. സാധാരണമായി കപാലം വീണ്ടെടുത്തു സൂക്ഷിക്കുമത്രേ. അങ്ങനെയുള്ള അവസരങ്ങളിൽ സദ്യനടത്താറുണ്ടു്. ഇതൊക്കെ ചൗറദ്വീപിലുള്ള ആചാരമായിട്ടാണ് പറഞ്ഞുകാണുന്നതു്.*

പരേതന്റെ സ്മരണയ്ക്കായി ആദ്യം നടത്തുന്ന സദ്യയ്ക്കാണ് 'എൻേറായിൻ' (Entoin) എന്നു പറയുന്നതു്. ഈ അവസരത്തിൽ പാട്ടും ആട്ടവും ഒന്നുമില്ല. അതിൽ സംബന്ധിക്കുന്നവരെല്ലാം ഏത്രയും മുഷിഞ്ഞ വസ്ത്രങ്ങളേ ഉടുക്കൂ. ആഭരണങ്ങളും ഒഴിവാക്കണം. വീട്ടിൽ അലങ്കാരങ്ങളൊന്നുമില്ല. ശവസംസ്കാരം നടന്നു മൂന്നുമാസത്തിനും അഞ്ചുമാസത്തിനുമിടയ്ക്കുള്ള കാലഘട്ടത്തിലാണ് ഇതു നടത്തേണ്ടതു്. കറുത്തപക്ഷമാണ് ഇതിനു തിരഞ്ഞെടുക്കേണ്ടതു്. ശവമടക്കുന്ന അവസരത്തിൽ സന്നിഹിതരാകുവാൻ സാധിക്കാതെപോയ ബന്ധുക്കളെയും മിത്രങ്ങളെയും നേരത്തേ വിവരം അറിയിച്ചിരിക്കും. അവർ സ്മാരകസ്തംഭത്തിൽ അർപ്പിക്കുന്നതിനായി കോടിത്തുണി കൊണ്ടുവരും. ബന്ധുക്കൾ സദ്യയ്ക്കു സംഭാവനയായി പന്നിയെ കൊടുക്കണം. ഇവർ വന്നുചേരുമ്പോൾ ശവസംസ്കാരവേളയിലെപ്പോലെ നിലവിളിക്കും.

എൻേറായിനു തയ്യാറാകുന്നതു പന്നികൾക്കു കൂടുകെട്ടിയാണ്. ഓരോ പന്നിക്കും ഓരോ മുറിയുള്ള വലിയ കൂടാണുണ്ടാക്കുന്നതു്. രണ്ടു മുതൽ ഇരുപതു പന്നികളെവരെ അതിൽ ഇടാനൊക്കും. നിറമുള്ള തുണി കീറി പന്നിയുടെ കഴുത്തിൽ കെട്ടുന്നു. പരേതന്റെ പന്നികളെയെല്ലാം ഈ അടിയന്തിരത്തിൽ ഭക്ഷിക്കണമെന്നാണു വ്യവസ്ഥ. പന്നിയെ കശാപ്പുചെയ്യുന്നവർ അതിന്റെ ചോര സ്വന്തം ശരീരത്തിൽ പുരട്ടും. വാഴയില ചെറുതായി കീറി കെട്ടിയുണ്ടാ

* Census of India 1951, Vol. XVII, Part I, Appendix A.

ക്കുന്ന മാലകൾ അവരുടെ കഴുത്തിലിട്ടിരിക്കും. പാനീ
മായി കരിക്കിൻവെള്ളമേ പാടുള്ളു. പെട്ടകെട്ടി പച്ചക്ക
കുകൾ വീടിന്റെ മുൻവശത്തു നാട്ടിയിട്ടുള്ള കുററികളി
തുക്കിയിട്ടുണ്ടാവും. ആവശ്യംപോലെ ആളുകൾക്ക് അ
ഉപയോഗിക്കാവുന്നതാണ്. ആദ്യത്തെ രാത്രിയിൽ അ
ഥികൾക്ക് ആഹാരം കൊടുക്കുന്നതല്ല. കുടിക്കാൻ കള്ളോ
ഇളനീരോ കാണും. ചവയ്ക്കാൻ അടയ്ക്കയും. പതിഞ്ഞ സ്വ
രത്തിലേ ആളുകൾ സംസാരിക്കൂ. ദുഃഖമാചരിക്കുന്നവർ
ഉപവാസംതന്നെ. നേരം വെളുത്താൽ കൂട്ടിൽനിന്നു പന്നി
കളെ ഓരോന്നായി പുറത്തിറക്കി കശാപ്പാരംഭിക്കുന്നു. അ
വയെ കൊല്ലുന്നതിനുമുമ്പ് പന്നിപ്രേതത്തിന്റെ പ്രീതി
ക്കായി ചില കർമ്മങ്ങൾ ചെയ്യിക്ക പതിവുണ്ട്. ഇറച്ചി
പാചകംചെയ്യുന്നതു ചൗറയിൽ നിർമ്മിച്ച കലങ്ങളിലായി
രിക്കണം.

ശവപ്പറമ്പിലേക്കു പോകേണ്ടവർ കുരുത്തോലയോ
വാഴയിലയോ ചെറുതായി കീറിയുണ്ടാക്കിയ മാല ക
ത്തിലണിയേണ്ടതാണ്. ഇരുട്ടു വ്യാപിച്ചശേഷമേ അവ
ടേക്കു പോകൂ. ചൂട്ടുകററ കത്തിച്ചുപിടിച്ചാണ് അങ്ങോ
പോകുന്നതു്. ശവസംസ്കാരാവസരത്തിൽ തലക്കുററിയി
സ്ഥാപിച്ചിരുന്ന വസ്തുക്കളെല്ലാം അഴിച്ചുമാററി കടലി
എറിയും. പുരുഷന്റെ ശവക്കുഴിയാണെങ്കിൽ കാല്ക്ക
സ്ഥാപിച്ചിരുന്ന പരേതന്റെ ആയുധങ്ങളും ഉപകരണങ്ങ
ളും മററും തലയ്ക്കലേക്കു മാററുന്നതാണ്. ഈ സമയമത്രയു
സ്ത്രീകൾ നിലവിളിക്കുന്നതു കേൾക്കാം.

സദ്യകഴിഞ്ഞാൽ ആതിഥേയൻ അടിയന്തിരത്തി
സംബന്ധിച്ചിട്ടുള്ളവർക്കു വസ്ത്രദാനംനടത്തുന്നതാണ്. മന്ത്ര
വാദിവൈദ്യന്റെ ശിഷ്യഗണങ്ങൾ അവിടെ സന്നിഹി
രായിട്ടുള്ളവരെ നിറപ്പൂച്ചു പൂശുന്ന പതിവുണ്ട്. അതി
ശേഷം എല്ലാവരും ഒന്നിച്ചു കൂടി അച്ഛനാഗാനം അത്യന്ത
ശോകരസത്തോടെ വെളുപ്പാൻകാലംവരെ ആലപിക്കുന്ന
താണ്. അങ്ങനെ അടിയന്തിരം സമാപിക്കും.

അസ്ഥിസംഭരണാടിയന്തിരം നിക്കോബാറികൾക്ക
വളരെ പ്രാധാന്യമുള്ള ഒന്നാണ്. ഇതിനു വേണ്ടിവരുന്ന

ധ്യാനവും ചെലവും ചില്ലറയല്ല. സന്താപവും സന്തോഷവും ഒരുപോലെ നല്കുന്ന കർമ്മങ്ങളാണ് ഇതിലുള്ളത്. ഇതു നടത്തുന്നതു് ഗ്രാമത്തിലെ പല കുടുംബക്കാർ സഹകരിച്ചാണ്. ഒരു കൊല്ലം ഒരു കൂട്ടർ നടത്തിയാൽ അടുത്തകൊല്ലം മറെറാരുകൂട്ടരായിരിക്കും അതിനു തയ്യാറാകുന്നതു്. വിഭവങ്ങൾ വേണ്ടുവോളമുണ്ടെന്ന വിശ്വാസമുള്ളപ്പോഴേ ഇതിന് അവർ സന്നദ്ധരാകൂ. ഒരു കറുത്തവാവു തുടങ്ങി അടുത്ത കറുത്തവാവുവരെ നീണ്ടുനില്ക്കുന്ന വിവിധങ്ങളായ ചടങ്ങുകൾ ഇതിലുൾപ്പെടുന്നുണ്ട്. ഈ കാലഘട്ടത്തിന്റെ മദ്ധ്യകാലത്തു്, അതായതു വെളുത്തവാവുദിവസം, പന്നികളെ കൊന്നു സദ്യ നടത്തും.

അടിയന്തിരത്തിന് ഏതാണ്ടു പത്തു മാസം മുമ്പാണ് അതിനുള്ള മാസം നിശ്ചയിക്കുക. അതു തീർച്ചപ്പെടുത്തിയാൽ അയൽഗ്രാമക്കാരെ വിവരം ഔപചാരികമായി അറിയിച്ചു സഹായസഹകരണങ്ങൾക്കുള്ള വാഗ്ദാനം സമ്പാദിക്കുന്നു. അതിനുശേഷമേ സന്ദേശവാഹകന്മാരെ അയച്ച് എല്ലാ വീട്ടുകാരെയും വിവരം ധരിപ്പിക്കുവാൻ ഏർപ്പാടുണ്ടാക്കൂ. ക്ഷണം രണ്ടുതരത്തിലുണ്ട്; പൊതുവായതും പ്രത്യേകമായതും. പൊതുവായ ക്ഷണം ബന്ധുക്കൾക്കും സ്നേഹിതന്മാർക്കും ആണു നല്കുക. പ്രത്യേകക്ഷണം അടിയന്തിരം നടത്തുന്ന കുടുംബക്കാർ മറെറതെങ്കിലും ഒരു ഗ്രാമക്കാരെ അടക്കം ക്ഷണിക്കുന്നതിനാണ്. ഒരു ഗ്രാമത്തിലെ പത്തു കുടുംബക്കാരാണ് അടിയന്തിരം നടത്തുന്നതെങ്കിൽ ഓരോ കുടുംബക്കാർക്കും ഓരോ ഗ്രാമക്കാരെ അടക്കിക്ഷണിക്കാം.

അടുത്ത നടപടി പരേതരുടെ പ്രേതാത്മാക്കൾക്കായി സങ്കല്പിക്കപ്പെട്ടിട്ടുള്ള അച്ചനകൾ പ്രദർശിപ്പിക്കുവാൻ വലിയ ഒരു സ്തംഭം സ്ഥാപിക്കുകയാണ്. കാട്ടിൽനിന്നു പൊവ്വൊത്ത ഒരു നല്ല മരമാണ് ഈ ആവശ്യത്തിനുവേണ്ടി മുറിക്കുന്നതു്. എഴുപതടിയോളം നീളം വരുന്ന ഈ തടി കാട്ടിൽനിന്നു കൊണ്ടുവരുവാൻ എല്ലാവരും ഒത്തുചേരും. കേരളത്തിലെ ചില ദേവാലയങ്ങളിൽ കൊടിമരം കൊണ്ടുവരാനുള്ള ഏർപ്പാടാണ് ഇതിനോടു സമാനമായി പറയാവുന്നതു്. കൊടിമരംപോലെ നീളവും ബലവുമുള്ള മരം

തന്നെയാണു് ഇതിനുപയോഗിക്കാറുള്ളതും. അടിമുത മുടിവരെ കുറുകെ കെട്ടിയിട്ടുള്ള കമ്പുകളിൽ പരേതരു പ്രേതാത്മാക്കൾക്കായുള്ള പഴങ്ങളും പച്ചക്കറികളും കൈ ച്ചക്കയും നാളികേരവും കരിക്കും കെട്ടിത്തൂക്കുന്നു. സ്തം താഴെ വീഴാതിരിക്കുവാൻ ചൂരലോ കയറോ കൊണ്ടു ട ടിച്ചു കെട്ടിയിട്ടുണ്ടാകും. വേണ്ടവിധത്തിൽ എല്ലാം തൂക്ക ക്കഴിയുമ്പോൾ, ദക്ഷിണഭാരതത്തിലെ 'രഥം'പോല തോന്നും അതു ദൂരെനിന്നു നോക്കിയാൽ. ഇതിനെ നിക്കേ ബാറികൾ 'ന്യാ യാൻ കു പാ'(nya–an–ku–pah) എന്നാ പറയുന്നതു്. പരേതരുടെ ആഹാരം എന്നാണു് അതിന്റെ വാക്യാത്ഥം.

അടിയന്തിരത്തോടനുബന്ധിച്ചുള്ള സദ്യകൾക്കു ണ്ടി വീടുകൾ പുതിയതായി കെട്ടിയുണ്ടാക്കുകയും പഴ തു് പുതുക്കിപ്പണിയുകയും ചെയ്യും. നടപ്പാതകൾ വൃത്ത യാക്കാനും വേണ്ടവിധത്തിൽ നന്നാക്കി മോടിവരുത്താ ആളുകൾ ശ്രദ്ധിക്കുന്നതാണു്. എൽപാനവും ശവപ്പറ മെല്ലാം തെളിച്ചു വൃത്തിവരുത്തിയിടുന്നതിനും മറക്കാറില ആഘോഷത്തിന്നാവശ്യമായ വിഭവങ്ങൾ ഈ കാലത്തു ശേഖരിച്ചുവെച്ചിരിക്കും. ആഘോഷത്തിനു് ഒരു മാസ മുമ്പു് പുതിയൊരു സ്തംഭംകൂടി നാട്ടുന്നതാണു്. അതി പുതിയതായി സാധനങ്ങൾ തൂക്കുന്നതാണു്. ഇതു ക ഞ്ഞാൽ അവസാനത്തെ അറിയിപ്പു് വേണ്ടപ്പെട്ടവകെ ക്കെ കൊടുക്കുന്നതാണു്.

കമ്മങ്ങൾ നടത്താൻ നിശ്ചയിച്ചിട്ടുള്ള തീയതിക ക്കു് ഒരാഴ്ചമുമ്പു് ശവക്കുഴിയുടെ സമീപത്തുള്ള സ്മാരകം ററികൾ ഒരുക്കിക്കഴിയും. ഇതിനു് അവർ പറയുന്നതു 'കുയ്‌മെററിലാ'(Kuimetila) എന്നാണു്. വെളുത്തതും ച ന്നതും നീലത്തിലുള്ളതുമായ തുണികൾകൊണ്ടു് കുറ പൊതിയും. എന്തൊക്കെ അലങ്കാരവസ്തുക്കൾ തൂക്കാ സാധിക്കുമോ അതെല്ലാം അതിൽ സ്ഥാപിക്കുന്നതുമാണു അതിഥികളെ അതു കാണിച്ചു് സ്വന്തം പ്രൗഢി പ്ര ശിപ്പിക്കുവാൻ ഓരോ കുടുംബക്കാക്കും താല്പര്യമുണ്ടായ രിക്കും.

അടിയന്തിരത്തിനുപയോഗിക്കുവാനുള്ള പന്നികളെ ഇടുവാൻ നല്ല വലിപ്പമുള്ള കൂടുകാം നിമ്മിക്കുന്നതിനു് പുരുഷന്മാക്കു് പ്രത്യേകമായി സന്തോഷമുണ്ടു്. ഇതിലൊന്നു് വീടിൻെറ അടിയിലും മററുള്ളവ മുൻവശത്തുമാണു് ഉണ്ടാകുന്നതു്. വള്ളങ്ങാം അലങ്കരിച്ചു് വീടിനു സമീപമുള്ള സ്ഥലത്തു് പ്രദശിപ്പിക്കുന്നു. എല്ലാ പണികളിലും അയൽഗ്രാമത്തിലെ ആളുകാം സസന്തോഷം സഹായസഹകരണങ്ങാം നല്കുന്നതാണു്. സ്വന്തം തൊഴിലുകാംപോലും മാററിവച്ചിട്ടായിരിക്കും അവർ അടിയന്തിരത്തിൽ സംബന്ധിക്കുവാൻ ഹാജരാകുന്നതു്. വരുമ്പോാം തങ്ങളുടെ ആവശ്യത്തിനുള്ള വിഭവങ്ങാം കൊണ്ടുപോരുകയും ചെയ്യും.

വാനി പററി(Wani–pati) എന്ന പണികളാണു് മുഖ്യമായ ചടങ്ങുകാംക്കു് ഒരുദിവസം നേരത്തെ നടത്തുന്നതു്. വീടുകളുടെ അകം അടിച്ചു വെടിപ്പവരുത്തി എല്ലായിടവും അലങ്കരിക്കുകയാണു് ഇവിടെ ചെയ്യുക. കുരുത്തോല, ആലില, കൊടിതോരണങ്ങാം എന്നിവകൊണ്ടാണു് പ്രധാനമായി അലങ്കാരം നടത്തുന്നതു്. കരിക്കിൻകുലകാം, പാക്കിൻകുലകാം, കുലവാഴകാം തുടങ്ങിയവ വീടിനു ചുററും കാൽനാട്ടി സ്ഥാപിക്കും. മുറികളുള്ളിലും പരിസരത്തും തുണികാം കീറിത്തുക്കും. പന്നിയെ ഇടുന്ന കൂടുപോലും അലങ്കരിക്കാതിരിക്കുകയില്ല. പണികാം പൂത്തിയായാൽ ഒരു പന്നിയെ വെട്ടി അതിൻെറ രക്തം എല്ലാ അലങ്കാരവസ്തുക്കളിലും തപ്പ്ണംനടത്തും. പിന്നെ എല്ലാവരും ഒന്നിച്ചു് പാട്ടും ആട്ടവുമായി വീടിനുചുററും മേളിക്കും. അന്നു സായാഹ്നത്തിൽ കാട്ടുപ്രദേശത്തു് ഇണക്കിവളത്തുന്ന പന്നികളിൽ കുറെ എണ്ണത്തെ നേരത്തെ തയ്യാറാക്കിയിട്ടുള്ള പന്നിക്കൂട്ടിലിടാൻ കൊണ്ടുവരുന്നതാണു്. പന്നികളുടെ പ്രീതിക്കായി അവയുടെ മുമ്പിൽ ആട്ടം നടത്തുകയും ചെയ്യും. വീടിൻെറ താഴെ സ്ഥാപിച്ചിട്ടുള്ള കൂട്ടിൽ പന്നികുട്ടന്മാരെ പ്രദശനത്തിനായിട്ടാണു് സൂക്ഷിക്കാറുള്ളതു്. വെളിയിലുള്ള കൂടുകളിലെ പന്നികളെ മാത്രമേ അടിയന്തിരത്തിനു് കശാപ്പു നടത്തൂ. സ്നേഹിതന്മാർ പാരിതോഷിക

മായി കൊടുത്തിട്ടുള്ള പന്നികളെ മറെറാരു കൂട്ടിലാണ് ഇടാറുള്ളത്.

അടിയന്തിരനാം രാത്രി ഏതാണ്ട് ഒൻപതുമണിയാകുമ്പോഴേക്ക് ആളുകളെല്ലാം സമ്മേളിച്ചുകഴിഞ്ഞിരിക്കും. പൊതുവായും പ്രത്യേകമായും ക്ഷണിക്കപ്പെട്ടിട്ടുള്ളവ അവരവക്കായി നീക്കിവച്ചിട്ടുള്ള സങ്കേതങ്ങളിലാണ തങ്ങുന്നത്. വിവിധവർണ്ണങ്ങളിലുള്ള അരത്തുണികാം അണിഞ്ഞും തലക്കെട്ടുകാം ധരിച്ചും വെള്ളിത്തുട്ടുമാലകാ ഇട്ടും ആളുകാം മോടിയായിട്ടാണ വരുക. സ്ത്രീകാം വിശേഷവസ്ത്രങ്ങളും ആഭരണങ്ങളും ധരിച്ചിരിക്കും. മാറിൽ മാലകളും കാതിൽ തൂക്കുകളും കയ്യിലും കാലിലും കാപ്പും തലയുമുടിയിൽ വെള്ളിത്തുട്ടുകളും മററുമാണ് ഭൂഷണങ്ങാം.

പ്രത്യേകം ക്ഷണിച്ചിട്ടുള്ളവർ ആതിഥേയക്ക് സമ്മാനമായി പത്തുപന്ത്രണ്ടു പന്നികളെയെങ്കിലും കൊണ്ടുവരണമെന്നാണ് ആചാരം. ഇങ്ങനെയുള്ള സുപ്രധാനസന്ദങ്ങളിൽ പന്നിയെ പാരിതോഷികമായി കൊടുക്കുന്നവരെ മാത്രമേ യഥാത്ഥമിത്രമായി പിന്നീടു പരിഗണിക്കു സ്ത്രീകാം പാചകംചെയ്ത വിഭവങ്ങളാണ് കുട്ടകളിലാക്കി കൊണ്ടുവരാറുള്ളത്. പുഴുങ്ങിയ കിഴങ്ങ്, ചോറ്, പന്നിയിറച്ചി തുടങ്ങിയവയായിരിക്കും കൂടുതൽ.

ആണുങ്ങാം പാടാനും ആടാനും ആരംഭിക്കുകയായി അതു് ദീഘനേരം നടക്കും. അവർ ക്ഷീണിക്കുമ്പോ വനിതാസംഘം അതു തുടരും. ആട്ടം നടക്കുമ്പോാം മറ ചിലർ ചേന്ന് നാലടി നീളവും മൂന്നരയടി വീതിയു വരുന്ന, പല്ലക്കുപോലെ തോന്നുന്ന തടിക്കൂട്, എടുത്തുകൊണ്ടുവരും. ആകഷ്കമായി അലങ്കരിച്ചിട്ടുള്ള കൂടിൻെറ മുക ളിൽ ഒന്നുരണ്ടാളുകാംക്ക് ഇരിക്കാൻ ഏപ്പാടുചെയ്തിട്ടുണ്ട് കൂട്ടിനകത്തു് തേററയുള്ള ഒരു നല്ല തടിയൻപന്നിയെ ഇട്ടിട്ടുണ്ടാകും. കൂടിൻെറ മുകളിൽ ഒരു പുരുഷൻ, ഒരു സ്ത്രീ ഒരു കുട്ടി എന്നിത്രയുംപേർ ആസനമുറപ്പിക്കുന്നു. അവരുടെ പക്കൽ വാഴപ്പഴം, അടയ്ക്കാ എന്നിവ വേണ്ടുവോളം കാണും അതിഥികാംക്ക് അരയിൽ ചുററാനും തലയിൽ കെട്ടാനു ഉള്ള തുണി വിതരണംചെയ്യും. മുകളിൽ മൂന്നുപേരും, അക

ത്തു് പന്നിയുമുള്ള ഈ കൂട്ട് പത്തുനാല്പതു് ആളുകൾ ചേർന്നു് എടുത്തു് എഴുന്നള്ളിച്ചു്, ഘോഷയാത്രയായി വീടുകൾതോറും പോകുന്നതാണു്. സഞ്ചാരംചെയ്യുമ്പോൾ കൂടിന്റെ മുകളിലിരിക്കുന്നവർ അടയ്ക്കയും പഴവും മററുള്ള വക്ക വിതരണംനടത്തും.

രഥത്തിന്റെ രൂപത്തിൽ അലങ്കരിച്ചുനിർത്തിയ 'നാകോപാ' (Na-kopah) ചുവട്ടുവെട്ടി നിലംപതിപ്പിക്കുവാനാണു് അടുത്ത ശ്രമം. തറയിൽനിന്നു് ഏതാണ്ട് ആറടിയോളം ഉയരത്തിലാണു് അതു മുറിക്കുന്നതു്. കുററിക്കു ചുററും വേലികെട്ടുകയും ചെയ്യും. അലങ്കരിച്ചുവച്ചിട്ടുള്ള വള്ളങ്ങളിൽ ചിലതു തച്ചുടയ്ക്കുന്ന പതിവും ഉണ്ട്. ഈ പ്രവൃത്തിയിൽ ഏർപ്പെടുന്നവക്കു് പന്ത്രണ്ടു പന്നികളെ കൊടുക്കാറുമുണ്ട്. അവയെ അന്നുതന്നെ കൊന്നു് ഉപയോഗിക്കുകയോ വീട്ടിലേക്കു കൊണ്ടുപോകുകയോ ചെയ്യാം. കൊല്ലുകയാണെങ്കിൽ പന്നിയിറച്ചിയിൽ ഒരു പങ്കു് അവരുടെ അയൽക്കാക്കു് കൊടുക്കാൻ കൊണ്ടുപോകുന്നു. കശാപ്പുചെയ്യാത്ത പന്നികളെ പിന്നൊരവസരത്തിൽ ആവശ്യത്തിന്നായി വളത്തുന്നു.

സമീപഗ്രാമത്തിൽനിന്നു വന്നിട്ടുള്ള അതിഥികൾ സമീപിക്കുന്നതുവരെ മുറയ്ക്കു് പാട്ടും ആട്ടവും നടത്തിക്കൊണ്ടിരിക്കുന്നതാണു്. അവക്കു് ആഹാരംനല്കുന്നതു് ആതിഥേയനാണു്. ഏററവും തടിയനായ പന്നിയെ കൊന്നു 'നിവേദി'ക്കുന്നതു് കുറെക്കാലം മുമ്പു് ദിവംഗതനായ കുടുംബനാഥന്റെ പ്രേതാത്മാവിന്നാണെന്നാണു് സങ്കല്പം. എന്നാൽ കശാപ്പിനുമുമ്പു് ആ പന്നിയെ എഴുന്നള്ളിച്ചു കൊണ്ടു് ഘോഷയാത്ര വേണം. അതുകഴിഞ്ഞു മടങ്ങിവന്നാൽ കൂട്ടിൽനിന്നു് അതിനെ മോചിപ്പിച്ചു് 'പന്നിക്കളി' നടത്തുന്നതു പതിവാണു്. പിന്നീടു് അതിനെ കൊന്നു്, മുഖ്യമായ ഒരു പങ്കു് വീടിന്റെ പ്രവേശനദ്വാരത്തിൽ കെട്ടിത്തൂക്കും. ഇതു പ്രേതാത്മാക്കൾക്കാണു്. ദീഘനാൾ അതു് അങ്ങനെ തൂങ്ങിക്കിടക്കുകയുംചെയ്യും. ശിഷ്ടം ആളുകൾക്കു വിതരണംനടത്തുന്നു. കൊഴുപ്പുള്ള ഭാഗങ്ങൾ വാന്നെടുത്തു് മട്ടിച്ചു്, തിളപ്പിച്ചു്, നെയ്യാക്കി സംഭരിക്കുന്ന

തായിരിക്കും. സഹായിച്ചിട്ടുള്ളവക്ക് അതിലൊരു പങ്ക ന് അവകാശമുണ്ട്. ഈ ചടങ്ങുകൾക്ക് അവർ പറയ ള്ളതു് 'വാനാ കു കുവാ' (Wana–ku–kua) എന്നാണു്. നെ ണ്ടാക്കുന്ന ദിവസമെന്നാണ് വാക്യാർത്ഥം.

വീട്ട് വിശുദ്ധമാക്കാനുള്ള കാര്യമാണ് പിന്നീട്ട 'കിസു ടാ എൽ പററി' (Kisu–ta–el–pati) എന്നാണു് ഇത ന്ന പറയുന്നതു്. നേരത്തെ നടത്തിയിരുന്ന അലങ്കാര ളൊക്കെ അഴിച്ചുനീക്കി അടിച്ചു വെടുപ്പാക്കി ആളുക ഒത്തുചേന്നു് പാട്ടും ആട്ടവും നടത്തുന്നു. അത്തു കഴിഞ്ഞാ ടനാംഗ് ലാ പററി (Tanang–la–pati) എന്ന കമ്മമാണ ആളുകളൊത്തുചേന്നു് വീട്ടിനകം പച്ചോലകൊണ്ടു വെ തിയും. അത്താഴം കഴിച്ചശേഷം എൽപാനത്തിൽക്കൂ രാത്രിമുഴവൻ പാട്ടുപാടിയും ആട്ടംനടത്തിയും ചെലവ ക്കും.

ശവക്കുഴിയിൽനിന്നു് അസ്ഥിസംഭരിക്കുന്ന ചട നടത്തുവാൻ സായാഹ്നത്തിലാണു് ആളുകൾ ഒന്നിച്ചു ന്നതു്. സ്ത്രീകളും കുട്ടികളും ശവക്കുഴിക്കു സമീപം പോക പതിവില്ല. ആഘോഷം സംഘടിപ്പിച്ചിട്ടുള്ള കുടുംബ ളിൽ പ്രായമായ ഒന്നുരണ്ടു പേർ ചേന്നു്—ഇവരെ ' കുവിയാ' (Ta–kuwia) എന്നാണു പറയുക—അവരവരു ബന്ധുക്കളുടെ ശവക്കുഴിയുടെ മണ്ണു നീക്കി അതിൽ അ ക്കിയിട്ടുള്ളവരുടെ അസ്ഥികൾ ശേഖരിക്കുന്നു. നേരത്തെ ആവശ്യത്തിനുള്ള വെള്ളം സംഭരിച്ചിട്ടുണ്ടാകും. ശവക്കു യിൽനിന്നു കാററു് അതിലേക്കു വീശി അശുദ്ധമാകാത രിക്കുവാൻ വെള്ളം സംഭരിച്ചിട്ടുള്ള പാത്രങ്ങൾ മൂടിവ ന്നു. ദുഃഖമാചരിക്കുന്ന സ്ത്രീകൾ സ്മാരകസ്തംഭത്തിനു സ പത്തിരുന്നു് വിലപിക്കുന്നുണ്ടാകും. ഒന്നുരണ്ടു കൊല്ല മുമ്പ് അടക്കിയിട്ടുള്ളവരുടെ ശവക്കുഴിയിൽനിന്നു മാത്ര എല്ലു് എടുക്കാറുള്ളു. ഈ പ്രവത്തനം നടന്നുകൊണ്ടിരി മ്പോൾ, നാൻകൗറിദ്വീപിൽ, മന്ത്രവാദിവൈദ്യൻ പാ ലിലകൾകൊണ്ടു് ശവക്കുഴിയുടെ തലയ്ക്കൽ നിന്നു വീശു താണു്. ചീത്തപ്രേതാത്മാക്കളെ ഒഴിച്ചുകളയുവാനാണ ഇങ്ങനെ ചെയ്യുന്നതു്. അസ്ഥികൾ തുടച്ചു് വൃത്തിയാക

ചാമമരത്തിൻെറ പാളയിൽ ഓരോരുത്തരുടേതു് പ്രത്യേകമായി വയ്ക്കുന്നു. മുഴുവൻ സംഭരിച്ചുകഴിഞ്ഞാൽ പൊതിഞ്ഞുകെട്ടി പുലയുള്ള വീട്ടിൽ—മരണഗൃഹത്തിൽ—സൂക്ഷിക്കുന്നതാണു്. ഇവിടെ രാത്രിമുഴുവൻ വിളക്കു കൊളുത്തിവയ്ക്കും. ദുഃഖമാചരിക്കുന്നവർ നിലവിളി തുടരുന്നു. ഭർത്താവിൻെറ തലയോട്ടു് വൃത്തിയാക്കിയെടുക്കേണ്ടതു് വിധവയോ അടുത്ത ബന്ധുവോ ആയിരിക്കണമെന്നാണു് നാൻകൗറിദ്വീപിലെ ആചാരം. കപാലത്തിൽ കാവി പുരട്ടുന്നതും പതിവാണു്. വൃത്തിയാക്കിയെടുത്തശേഷം അതിൽ ഒരു തൊപ്പിയും വയ്ക്കും. പുലയുള്ളവർ ആഹാരംകഴിക്കുമ്പോഠം, അതിലൊരു പങ്കു് തലയോടിൻെറ സമീപം വിളമ്പാറുണ്ടു്. സംഭരിച്ച അസ്ഥികഠം കാട്ടിൽ കളയുകയാണു പതിവു്. ഇതിനെ ടാംഗ് നഗി കോപാ (Tang-nge-kopah) എന്നാണു പറയുന്നതു്. പ്രമുഖവ്യക്തികളുടെയും കുടുംബത്തലവന്മാരുടെയും കങ്കാളങ്ങഠം ശവക്കുഴിയിൽത്തന്നെ നിക്ഷേപിക്കുന്നതാണു് ചിലയിടങ്ങളിലെ ഏപ്പാടു്. കോഴിക്കുഞ്ഞുങ്ങളുടെയോ പന്നിക്കുട്ടികളുടെയോ കഴുത്തറുത്തു് ചോര അതിൽ തപ്പ്ണംചെയ്തശേഷമായിരിക്കും ഇങ്ങനെ ചെയ്യാറുള്ളതു്. അതു കഴിഞ്ഞാൽ കുഴിനികത്തി അടുത്തു് സ്മാരകക്കുററി ഉറപ്പിക്കും.*

അസ്ഥിസംഭരണം നടത്തുന്നവക്കു് പുലയുള്ളതിനാൽ അവർ സമുദ്രസ്നാനം നടത്തിയശേഷമേ വീട്ടിൽ കടക്കാവൂ. അവർ അടിയന്തിരം കഴിയുന്നതുവരെ പുലയുള്ള വീട്ടിലേ ഉറങ്ങുകയുമുള്ളു. അത്താഴം കഴിഞ്ഞാൽ ആട്ടത്തിൽ പങ്കുകൊള്ളണമെന്നുള്ളതു് നിബ്ബന്ധമാണു്. ഒന്നുരണ്ടു ദിവസം കഴിയുമ്പോഠം, മറച്ചുകെട്ടിയിരുന്ന ഓലകളൊക്കെ പൊളിച്ചു മാററുന്നതാണു്. ഗുസ്തിയും കായികവിനോദങ്ങളും ഉണ്ടായിരിക്കും. അയൽഗ്രാമത്തിലെ മാഫായ്മാരെ

* ശവം ദഹിപ്പിക്കുകയോ സ്വയം ജീണ്ണിക്കാൻ അനുവദിക്കുകയോ ചെയ്തിട്ടു്, തലയോടും നീണ്ട അസ്ഥികളും സഞ്ചയിച്ചു സംസ്കരിക്കുകയെന്ന തെക്കേയിന്ത്യയിലെ പഴയ സമ്പ്രദായം കേരളത്തിലും പണ്ടു് സാവ്വത്രികമായിരുന്നു എന്നു് ഇവിടെ ഓമ്മിച്ചുപോകുന്നു.

ആട്ടംനടത്താൻ പ്രത്യേകം ഏർപ്പാടുചെയ്തിട്ടുമുണ്ടാകും. ഉള്ളംകളിമത്സരങ്ങൾ നടത്തുന്നതിനും ഈ കാലത്തു് അ കരം താല്പര്യം കാണിക്കുന്നതാണു്.

അടിയന്തിരച്ചടങ്ങുകൾ അവസാനിച്ചാൽ, ചടങ്ങ ളുടെ ആവശ്യത്തിലേക്കു് കശാപ്പുചെയ്ത പന്നികളുടെ ക ളങ്ങൾ ശേഖരിച്ചു കോർത്തു് എൽപാനത്തിൽ എല്ലാവ കാണത്തക്കവിധത്തിൽ പ്രദർശിപ്പിക്കുന്നതാണു്. മുമ്പു ന്നിട്ടുള്ള ചടങ്ങുകളുമായും അന്യഗ്രാമങ്ങളിൽ ഉണ്ടായിട്ടു അടിയന്തിരങ്ങളുമായും താരതമ്യപ്പെടുത്തുവാൻ ഇതു് അ സരമുണ്ടാക്കുന്നുണ്ടു്. മാനിന്റെ അഭിപ്രായത്തിൽ, പ തരുടെ പേരിൽ പത്തോളം അടിയന്തിരങ്ങൾ നിക്കോബ റികൾ നടത്താറുണ്ടു്. മദ്ധ്യദ്വീപുകളിലെ ആചാരങ്ങ ക്കാണു് പൊതുവേ അംഗീകാരമുള്ള സ്വഭാവങ്ങൾ ... തൽ കാണുന്നതു്. എങ്കിലും ഓരോ ദ്വീപിലും അല്പസ... വ്യത്യാസങ്ങൾ സ്വാഭാവികമായിട്ടുണ്ടു്. ഈ കർമ്മങ്ങളി ഒന്നൊഴിച്ചു് മററുള്ളവയെല്ലാം സന്തോഷപ്രദങ്ങളായ ... ന്തരീക്ഷത്തിലാണു് നടക്കുക.

15

# ആഘോഷങ്ങൾ, കളികൾ, വിനോദങ്ങൾ

ജീവിതത്തോടുള്ള മനോഭാവത്തിൻെറ പ്രതിച്ഛായ മനുഷ്യൻെറ കർമ്മാനുഷ്ഠാനങ്ങളിലും കായികവിനോദങ്ങളിലും കണ്ടെത്താൻ വിഷമമില്ല. ഏതു കൂട്ടരുടെ സാമൂഹ്യ രീതികൾ പരിശോധിച്ചാലും ഇക്കാര്യം സ്പഷ്ടമായി കാണാവുന്നതാണ്. വ്യക്തികളുടെ ജീവിതലക്ഷ്യം, സമൂഹത്തിൽ തങ്ങളുടെ സ്വാധീനം സ്ഥാപിക്കുകയെന്നതും അധികാരവും പ്രതാപവും വ്യാപിപ്പിക്കുകയെന്നതുമാണ് പരിഷ്കാരം പ്രാപിച്ച രാജ്യങ്ങളിൽ. ജീവിതസമരമെന്നും ജീവിതമത്സരമെന്നുമുള്ള പേരുകളിൽ ആണ് ഈ പരക്കം പാച്ചിലുകളെ പരാമർശിക്കാറുള്ളത്. ലക്ഷ്യത്തിലെത്താൻ എല്ലായ്പ്പോഴും നല്ല മാർഗ്ഗങ്ങൾ സ്വീകരിക്കേണ്ടതാണെന്ന നിർബ്ബന്ധവും കുറവാണ്. ലക്ഷ്യം പ്രാപിച്ചാൽ അതു മാർഗ്ഗത്തെ ന്യായീകരിക്കുമെന്നു ചിലർ ദൃഢമായി വിശ്വസിക്കുന്നുമുണ്ട്. സമുദായത്തിലെ സഹോദരങ്ങളെ മത്സരക്കളിയിലെ മറുകക്ഷികളായിട്ടാണ് പൊതുവെ വീക്ഷിക്കുക. ഈ മനോഭാവങ്ങളെ പ്രോത്സാഹിപ്പിക്കുന്നതിനുതകുന്ന കായികവിനോദങ്ങളുംമററുമാണ് പരിഷ്കൃതസമൂഹങ്ങളിൽ പ്രകടമാകാറുള്ളത്. കൂടെയുള്ളവരെ തന്നോടൊപ്പം കൊണ്ടുപോകാനുള്ള താല്പര്യത്തേക്കാളേറെ, സ്വന്തം നേതൃത്വവും വിജയവും പ്രകടമാക്കുകയെന്നതാണ് ലക്ഷ്യമെന്നു പറയാം. കളിപ്പുറമ്പിലാണ് സാമ്രാജ്യങ്ങൾ വെട്ടിപ്പിടിക്കുന്നതിനുള്ള വിത്തിടുന്നതെന്നു പറയുന്നതിൻെറ പൊരുൾ ഇതുതന്നെ.

നിക്കോബാറികളുടെ ജീവിതത്തിൻെറ പൊതുവായ സ്വഭാവമെന്തെന്നും അവരുടെ ജീവിതാഭിലാഷങ്ങൾ പടുക്കുന്ന പാത എവിടേക്കാണു പണിഞ്ഞിട്ടുള്ളതെന്നും സൂചിപ്പിക്കുന്ന നിരവധി വസ്തുതകൾ മുമ്പു പലയിടത്തായി പറ

ഞ്ഞിട്ടുണ്ടല്ലോ. അവരെ സംബന്ധിച്ചിടത്തോളം ജീവി മത്സരത്തിനുള്ള ഒരു രംഗമല്ല. കഴിയുന്നത്ര ശാന്തവും ന രവും സുഖകരവുമായ രീതിയിൽ എല്ലാവരുമൊത്തു ക ഞ്ഞുകൂടുക എന്നല്ലാതെ അന്യരെ സ്വന്തം സ്വാധീനവല ത്തിലൊതുക്കി പെരുമയും പ്രതാപവും പ്രതിഷ്ഠിക്കുക ന്നതു് അവരുടെ മൗലികമായ സ്വഭാവമല്ല. സഹകര മാണു്, മത്സരമല്ല, അവരുടെ സാമൂഹ്യവ്യവസ്ഥിതിയു തല്പശില. ജീവിതത്തിലെ എല്ലാ പ്രവൎത്തനങ്ങളിൽ ന്നും പരമാവധി ആനന്ദം കടഞ്ഞെടുക്കുവാൻ അവർ വി ത്തുള്ളവരാണു്. വിരസതയും വെറുപ്പും വരാത്തവിധത്തി എല്ലാം സംവിധാനംചെയ്തിരിക്കുന്നു. ആനന്ദം നല്ല കഴിവില്ലാത്തതു് അവരുടെ ജീവിതത്തിലെന്തെങ്കില ണ്ടോ എന്നു ചോദിച്ചാൽ, അവരെപ്പോലെ ആത്മാൎത്ഥ യോടും ധീരതയോടും 'ഇല്ല'—എന്ന മറുപടി നല്ലവ കരുത്തുള്ളവർ മററധികം കാണുകയില്ല. സദ്യ നടത്ത നും സമ്മേളിക്കുവാനും പാടാനും ആടാനും എന്തെങ്കില കാരണം കാത്തിരിക്കുന്നവരാണു് നിക്കോബാറികളെ തോന്നും അവരുടെ ആഘോഷങ്ങൾ കണ്ടാൽ. അവയി ചിലതു് ഇവിടെ സൂചിപ്പിക്കാം.

'ഓടിയോ' (Oteo) എന്നൊരു ചടങ്ങുണ്ടു്. വീടിന്റെ മുമ്പിൽ ഒരു 'കൊടിമരം' ഉയൎത്തുന്ന ഏൎപ്പാടാണിതു്. ധ ത്തിൽ അലങ്കാരത്തിനു കെട്ടിവയ്ക്കുന്നതു് കുരുത്തോലയു മററുചില ഇലകളും ആണു്. അതിന്റെ മുടിയിൽ കൊ പോലെ ഒരു തുണിയും കാണും. ഇതു നാട്ടുന്ന അവസ ത്തിൽ സാധാരണമായി, സദ്യയ്ക്കുവേണ്ടി ഒന്നുരണ്ടു പ കളെ കശാപ്പുചെയ്യും. ഈ ധ്വജം പ്രേതാത്മാക്കളെ ഓ ക്കുമെന്നാണു വിശ്വാസം. കൊടിമരം എല്ലാ വൎഷവും ഉ ൎത്തും. വേലിയേററക്കാലത്തു്, വെളുത്തവാവിനു ശേഷമു ആദ്യദിവസങ്ങളിൽ, സായാഹ്നത്തിലാണു് ഇതു നി ഹിക്കുന്നതു്. കൊടിമരം തയ്യാറാക്കാൻ ആളുകൾ വള ദിവസം പണിചെയ്യേ പററൂ. സദ്യ ഗ്രാമത്തിലെ മു ഗൃഹത്തിലായിരിക്കും. ഗ്രാമത്തലവന്റെ താവളമാണു് ക്കപ്പോഴും ഇതിനു തെരഞ്ഞെടുക്കുന്ന സങ്കേതം. ഗ്രാമത്ത

ലെ ഓരോ വീട്ടുകാരും വസ്ത്രത്തുണികളും തുവാലകളും വെള്ളിപ്പാത്രങ്ങളും പാരിതോഷികമായി ഇടും.

'ഹാ ഞോക് മററായ്'—(Ha–ngok–mattai) രോഗികളുടെ ആരോഗ്യം വീണ്ടെടുക്കുന്നതിനു നടത്തുന്ന 'അച്ചന'കളോട് അനുബന്ധിച്ചുള്ള സദ്യമേളമാണ്. ഭൂതപ്രേതാദികളെ ആവാഹിക്കുവാനുള്ള കർമ്മങ്ങളാണു മുഖ്യം.

'ഹടാ കോയ്'—(Hata–koi) രോഗശാന്തിക്കായി സ്ഥാപിക്കപ്പെടാറുള്ള കോലങ്ങൾ എഴുതിവെയ്ക്കുമ്പോൾ നടത്തുന്ന സദ്യയും ആഘോഷവും ആണ്.

'മായ് ഫായ്യാ'—(Mai–faiua) മന്ത്രവാദിവൈദ്യവൃത്തിയിലേക്കു പുതിയതായി പ്രവേശിക്കുവാൻ നടത്താറുള്ള 'ഉപനയന'കർമ്മമാണ്. ഇതിനും സദ്യയും പാട്ടും ആട്ടവും മററുമുണ്ട്. ഇക്കാര്യങ്ങൾ മുമ്പു സൂചിപ്പിച്ചതു് ഓർമ്മിക്കുമല്ലോ.

'ഹായ് ചുവാൽ' (Hai–chual) വീടിന്റെ കാര്യത്തിലുള്ള ചടങ്ങാണ്. പുതിയ വീട് പണിതീർത്തുകഴിയുമ്പോഴും, പഴയതു് അററകുററപ്പണികൾ നടത്തി ശരിപ്പെടുത്തുമ്പോഴും ഭൂതപ്രേതാദികളും മററു വിപരീതശക്തികളും ഒഴിഞ്ഞുപോകുന്നതിനു നടത്തപ്പെടുന്നു. മഹാമാരികൾ ഗ്രാമീണരെ വലയ്ക്കുമ്പോഴും ഇതു ചെയ്യാറു പതിവുണ്ട്. പ്രധാന സദ്യയ്ക്കുശേഷം അഞ്ചോ ഏഴോ ഒൻപതോ ദിവസങ്ങൾ കഴിഞ്ഞു് ഒരു കുട്ടിസദ്യയും കാണും.

നിക്കോബാറികളുടെ കായികവിനോദങ്ങളെക്കുറിച്ചു ചിന്തിക്കുമ്പോൾ ആദ്യമായി മനസ്സിൽ വരുന്നതു് അവരുടെ വള്ളംകളിമത്സരമാണ്. കടലും കായലും തോടും പുഴകളുംകൊണ്ട് ചേതോഹരമായി വിരാജിക്കുന്ന കേരളത്തിലെ വള്ളംകളിമത്സരങ്ങൾ കാണുമ്പോൾ ഉളവാകുന്ന അനുഭൂതിയാണ് ഈ അവസരങ്ങളിൽ ഉണ്ടാകുക. വിശാലമായ പാരാവാരം ചക്രവാളവുമായി ആലിംഗനബദ്ധമായി നിലകൊള്ളുന്ന വിമോഹനമായ അരങ്ങ്. കേരതരുക്കൾ പച്ചക്കുടകൾ വിടർത്തിപ്പിടിച്ചു വിരാജിക്കുന്ന കടലോരം. സസ്യസമൃദ്ധിയുടെയിടയിൽക്കൂടി, നവോഢകളെപ്പോലെ നാണിച്ച് ഒളിഞ്ഞുനോക്കുന്ന ഗ്രാമീണഗൃഹ

ങ്ങൾ. ആരോഗ്യത്തിൻെറ പ്രകാശവും സൗന്ദര്യത്തിൻെ ചൈതന്യവും വഹിച്ചുകൊണ്ടു് ആഹ്ലാദഭരിതരായി നി ക്കുന്ന പ്രേക്ഷകർ. എവിടെയും ആഹ്ലാദത്തിൻെറയും ആ ന്ദത്തിൻെറയും ഓജസ്സും മാധുര്യവും പരത്തുന്ന ശബ്ദതരം ങ്ങൾ — ഇതാണു് വള്ളംകളിമത്സരത്തിൻെറ പശ്ചാത്തല കേളിയാടാനുള്ള ക്ഷണവുമായി സാഗരത്തിലെ ഓളം ഓളവും തീരത്തുവന്നു തട്ടിത്തിമർക്കുന്നു. അവരെ ഹൃദ്യമാ സ്വാഗതത്തിൽക്കൂടി സ്വീകരിക്കാതിരിക്കുവാൻ ആർക്കു ണു കഴിയുക!

വള്ളംകളിക്കു് പ്രസിദ്ധിയാർജ്ജിച്ച കേരളത്തിലെ കളിയോടങ്ങളുമായി — ചുണ്ടൻവള്ളങ്ങളുമായി — സാമ്യ ള്ളവയല്ല നിക്കോബാറികളുടെ കളിവള്ളങ്ങൾ. അന്തസ്സി ലും അഴകിലും ചുണ്ടൻെറ അടുത്തെങ്ങും അവ എത്തുകയ ല്ല. കാർ നിക്കോബറിലും ചൗറയിലും നാൻകൗറിയിലു മാണു് വള്ളംകളി മേളമായി നടത്താറുള്ളതു്. കളിയിൽ ഭാഗഭാക്കുകളായി കഴിവുകാണിക്കുക എന്നല്ലാതെ ആരെ യെങ്കിലും തോല്പിച്ചു് വിജയംവരിച്ചു എന്ന സംതൃപ്തി നേടുകയെന്ന ലക്ഷ്യം ഇതിലില്ല.* ഗ്രാമത്തിൻെറ പൊ തുസ്വത്താണു് സാധാരണമായി കളിവള്ളം. സമ്പന്നരാ കുടുംബക്കാർ പ്രൗഢിക്കുവേണ്ടി സ്വകാര്യസ്വത്തായി അ സൂക്ഷിക്കുന്ന പതിവും ഇല്ലാതില്ല. കളിസമയത്തു് വാശി യുണ്ടാകാറുണ്ടെങ്കിലും ആവശ്യമില്ലാത്ത വഴക്കുകളും ശ കളും ഉണ്ടാകുന്ന പതിവില്ല. ഭാഗഭാക്കുകളായവരിൽ ആരാണു മെച്ചമെന്നു ചോദിച്ചാൽ എല്ലാവരും മിടുക്ക ണെന്നേ കാണികളും മത്സരിച്ചവരും മറുപടിപറയൂ.

മത്സരക്കളി രണ്ടോ അതിലധികമോ ഗ്രാമങ്ങ തമ്മിലാണു് നടക്കുക. ആതിഥേയത്വം വഹിക്കുന്ന ഗ്രാ ക്കാർ, മത്സരത്തിനു നിശ്ചയിച്ചിട്ടുള്ള ദിവസത്തിനു ത ന്നാൾ സായാഹ്നത്തിൽ മററുള്ളവർ വരുവാൻ ക്ഷണിക്കു ന്നു. അതിഥികൾ എൽപാനത്തിലെ സമൂഹഗൃഹത്തിലാ ണു തങ്ങുന്നതു്. ഗ്രാമത്തിലെ പ്രമുഖകുടുംബക്കാർ അവരു

* Census of India 1951, Vol. XVII. Part I, Appendix

സൗഖസൗകര്യങ്ങൾ നോക്കും. കാണികളായി ദ്വീപിലെ എല്ലാ ഭാഗങ്ങളിൽനിന്നും ആളുകൾ വരാറുണ്ട്. വരുന്ന വക്കൊക്കെ മൃഷ്ടാന്നഭോജനം നല്കും. പന്നിയിറച്ചിയും കിഴങ്ങു പുഴുങ്ങിയതും കൈതച്ചക്കക്കൊപ്പം ചോറും ആണു് മുഖ്യവിഭവങ്ങൾ. കുടിക്കാൻ ഇളനീരും കള്ളും വേണ്ടുവോളമുണ്ടായിരിക്കും. അടുത്ത മത്സരക്കളി തങ്ങളുടെ ഗ്രാമത്തിൽ നടത്തുവാൻ ഏതെങ്കിലും ഒരു കക്ഷിക്കാർ വെല്ലുവിളിക്കുന്നതു് ഈ സദ്യമേളയിൽവച്ചാണു്. അന്നുതന്നെ തീയതിയും തീരുമാനിക്കും. മത്സരംകഴിഞ്ഞു് അടുത്ത പ്രഭാതത്തിലേ അതിഥികൾ മടങ്ങൂ.

മത്സരം നടക്കാറുള്ളതു് അപരാഹ്നത്തിലാണു്. പങ്കുകൊള്ളാനെത്തിയിട്ടുള്ള ആളുകളെപ്പോലെ പ്രകൃതിയും പ്രസന്നമായിരിക്കും. തെളിഞ്ഞ ആകാശവും ശാന്തമായ കടലും സുഖശീതോഷ്ണമുള്ള കാലാവസ്ഥയുമായിരിക്കും സാധാരണയുണ്ടാവുക. കാറും കോളും നിറഞ്ഞു നില്ക്കുന്ന കാലത്തു് അതു നടത്തുകയില്ല. മത്സരത്തിനായി പ്രത്യേകം നിറംപിടിപ്പിച്ചു് അലങ്കരിച്ചിരിക്കും കളിവള്ളം. കുരുത്തോലത്തോരണങ്ങളും അതിൽ ധാരാളം കെട്ടാറുണ്ടു്. നിറമുള്ള വസ്ത്രങ്ങളും ശിരോലങ്കാരവും അണിഞ്ഞാണു് ആളുകൾ അതിൽ അണിചേർന്നു് ഇരുപ്പുറപ്പിക്കുക. ഒരു വള്ളത്തിൽ അങ്ങേയററം നാല്പതോളം ആളുകൾ കാണും. ഗ്രാമത്തിലെ ആബാലവൃദ്ധം ജനങ്ങളും കടല്ക്കരയിൽ കാണികളായി ഹാജരാകുന്നു. സാധാരണമായി അഞ്ചുമുതൽ ഒൻപതു കക്ഷികൾ കാണും ഒരു മത്സരത്തിൽ. ആരംഭിക്കുന്നതിനുമുമ്പു് വള്ളങ്ങൾ പെട്ടകങ്ങളെന്ന ക്രമത്തിൽ കടലിൽ നിരക്കും. നിശ്ചിതസമയത്തു് ആദ്യത്തെ രണ്ടുവള്ളങ്ങൾ മത്സരംതുടങ്ങും. അവ കുറെദൂരം മുമ്പോട്ടു പോയാൽ അടുത്ത വള്ളങ്ങൾ തുടങ്ങുകയായി. ഇങ്ങനെ വരിവരിയായിട്ടാണു മത്സരം നടക്കുന്നതു്. പാടിക്കൊണ്ടു് വള്ളത്തിലെ ആളുകൾ ആഞ്ഞു തുഴയുന്നു. ഉത്സാഹത്തിന്റെ വേലിയേററം അന്തരീക്ഷത്തിലുണ്ടാകുന്നതിനു് അധികനിമിഷം വേണ്ടാ. പിന്നാക്കമായിട്ടുള്ള കക്ഷിക്കാർ കൂടെയെത്തുന്നതിനുവേണ്ടി, മുമ്പിൽ കയറിയിട്ടുള്ളവർ തുഴയുന്നതിന്റെ

ആയം കുറയ്ക്കുന്നതും, കൂട്ടത്തിൽ കാണാം. വിജയികളെ മററു പങ്കാളികളെയും തുല്യമായ സന്തോഷപ്രകടനങ്ങ ടെ ആളുകൾ ആർപ്പുവിളിച്ച് സ്വീകരിക്കുന്നതാണു പതിവ് വിജയികളെ അമിതമായി പുകഴ്ത്താനോ പിന്നാക്കം നി ന്നവർക്ക് മടുപ്പുണ്ടാക്കി താഴ്ത്താനോ ആരും ഒരുങ്ങുകയി പങ്കെടുത്തവരെയെല്ലാം ഒരുപോലെ അനുമോദിക്കുക ണ് അവരുടെ നയം. ഏതു ഗ്രാമക്കാരുടെ, കൂടുതൽ വള്ള ളാണ് ലക്ഷ്യസ്ഥാനത്ത് നേരത്തെ എത്തിയതു്—ആ ഗ്ര മക്കാരാണ് വിജയികൾ. അടുത്തകാലത്തു് മത്സരവള കളിയിൽ വിജയിയാകുന്നവർക്ക് സമ്മാനം നല്കുന്ന പ വ് ആരംഭിച്ചിട്ടുണ്ട്. അതിനുവേണ്ടി വള്ളങ്ങളെല്ലാ ഒന്നിച്ച് ഒരു രേഖയിൽനിന്ന് ആരംഭിക്കുവാനും ലക്ഷ്യത്തെ ലാക്കാക്കി പ്രയാണംചെയ്യുവാനും വ്യവസ്ഥ ചെയ്യുന്നു. ഉത്സാഹം പ്രകടിപ്പിക്കാനും സന്തോഷം അ വിക്കാനുമുള്ള ഒരു പരിപാടി മാത്രമാണ് അവരു വള്ളംകളി.

മത്സരത്തിൽ കാണികളായിട്ടേ വനിതകൾ പങ്കെ ക്കാറുള്ളു ചില ദ്വീപുകളിൽ. നാൻകൗറിയിൽ സ്ത്രീക വള്ളംകളിയിൽ താല്പര്യം കാണിക്കുന്ന പതിവുണ്ട്. മ രം തീർന്നാൽ അതിൽ ഭാഗഭാക്കുകളായവർ ഗ്രാമം തി ഞ്ഞു് ഗുസ്തിപിടിക്കുക എന്നുള്ളതും അതിൻെറ ഒരനുബ മായിട്ടുണ്ട്. ഇതിൻെറയൊക്കെ പരിസമാപ്തിയിൽ സേവയും സദ്യയും ഉണ്ടായിരിക്കും.

വേട്ടയ്ക്കും നിക്കോബാറികൾ മിടുക്കന്മാർതന്നെ. നോദത്തെക്കാളേറെ, ഒരാവശ്യമായിട്ടാണ് അധികം രും ഇതു ചെയ്യുന്നതു്. പഴയകാലത്തു് കൂട്ടംചേർന്നു് കാട്ടു ന്നിയെ പിടിക്കുവാനാണ് ഒരുങ്ങിയിരുന്നതു്. വേ ക്കാലത്തു് കാട്ടുപന്നിയെ കൊന്നുകൂടാ. മഴക്കാലമായ ആളുകൾക്ക് ഇതിനുത്സാഹമായി. കുന്തങ്ങളാണ് വേട്ട കൂടുതൽ ഉപയോഗിക്കുന്ന ആയുധം. ചാണ്ടുളികൊണ്ടും ന്തംകൊണ്ടും മത്സ്യവേട്ടനടത്തുന്നതിനും അവർ ശ്രമി ന്നു. മുതലവേട്ടയ്ക്കുള്ള ആയുധങ്ങളും ഇവതന്നെ. ഒന്നിൽകൂ തൽ മുനയുള്ള ശൂലങ്ങളും ഉപയോഗത്തിലുണ്ട്. വടക്

ദ്വീപുകളിലെ ആളുകൾ തെററാലികൊണ്ടു് പക്ഷികളെ വീഴ്ത്തുവാൻ വിദഗ്ദ്ധന്മാർതന്നെ. വളരെ ഉയരത്തിൽ വൃക്ഷക്കൊമ്പുകളുടെയിടയിൽ വിശ്രമിക്കുന്ന പക്ഷികളെപ്പോലും ഉന്നംപിഴയ്ക്കാതെ അവർ താഴത്തിടും. ചാണ്ടുളികൊണ്ടു് മത്സ്യവേട്ടചെയ്യുന്നതു രാത്രിയിൽ ചൂട്ടുതെളിച്ചാണു്. കിനാവള്ളികളെയും ഇപ്രകാരം സമ്പാദിക്കാറു പതിവുണ്ടു്. കടലാമയെയും അവർ പിടിക്കാറുണ്ടു്. മണൽത്തിട്ടയിൽ മുട്ടയിടാൻ കയറുന്ന കാലത്താണു് ആമയെ അധികവും പിടികൂടുന്നതു്. അതിന്റെ മുട്ടയും സ്വാദുള്ള ആഹാരമായി അവർ സ്വീകരിക്കും.

കടലിന്റെ നടുവിലാണു് നിക്കോബാറികൾ ജീവിക്കുന്നതെങ്കിലും നീന്തലിൽ അവർ വിരുതന്മാരാണെന്നു പറയാവുന്നതല്ല. നീന്തൽമത്സരങ്ങളോ, വിനോദത്തിനായി നീരാട്ടുപ്രകടനങ്ങളോ അവക്കില്ല. സ്രാവുകളോടുള്ള ഭയമായിരിക്കാം ഇതിനു കാരണം. അപകടകാരികളായ പലതരം സ്രാവുകൾ ഈ കടലുകളിൽ ധാരാളം കാണാം. വൈദഗ്ദ്ധ്യം കുറവാണെങ്കിലും വെള്ളത്തിലകപ്പെട്ടാൽ കുടിച്ചുചാകാതെ, കരപററാനുള്ള കഴിവില്ലാത്ത നിക്കോബാറികൾ കുറയും. ശരീരശുദ്ധിക്കായി അവർ നിത്യവും സ്നാനംചെയ്യും. സമുദ്രസ്നാനത്തിനുള്ള സൗകര്യം എല്ലാ ദ്വീപിലുമുണ്ടെന്നു വിശേഷിച്ചു പറയേണ്ടതായിട്ടുമില്ല. നീരാട്ടിനെ ഒരു വിനോദമായോ വ്യായാമമായോ രൂപപ്പെടുത്താത്തതിന്റെ രഹസ്യം അജ്ഞാതംതന്നെ. സാമൂഹ്യവികസനവകുപ്പിന്റെ പ്രോത്സാഹനത്താൽ 1965 മുതൽ ഒരു നീന്തൽമത്സരം എല്ലാക്കൊല്ലവും മാച്ച്–ഏപ്രിൽ കാലത്തു് സംഘടിപ്പിച്ചുവരുന്നുണ്ടെന്ന കാര്യം ഇവിടെ പറയട്ടെ. കാർ നിക്കോബറിലെ മൂസ്ഗ്രാമത്തിലാണു് ഇതു നടത്താറുള്ളതു്.

പണ്ടുമുതൽക്കുള്ള ഒരു അഭ്യാസമാണു് കോൽപ്പയററു്. പത്തടിയോളം നീളംവരുന്ന കോൽകൊണ്ടാണു് പയററു നടത്തുക. പാരമ്പര്യവേഷമിട്ടാണു് അതു നടത്തുന്നതു്. അടിക്കുകയും അതേൽക്കാതെ തടുക്കുകയുമാണു് പദ്ധതി. അടി ആഞ്ഞുനടത്തുമെങ്കിലും അതേൽക്കാതെ സൂക്ഷിക്കു

വാൻ അപരന്ന് കഴിയുന്നതു് അപൂർവ്വമാണ്. അതിനാ
ഒരു കക്ഷിക്കു് അടിയേററു് അവശത പററി, ചിലപ്പോ
മാരകമായതായിരിക്കും, കളിതീരുകയാണ് പതിവ
ഇക്കാരണത്താൽ ഇന്നു് ഈ അഭ്യാസത്തെ അധികം പ്രേ
ത്സാഹിപ്പിക്കാറു പതിവില്ല.

ബന്ധനത്തിൽനിന്നു മോചിപ്പിക്കപ്പെടുന്ന പന്നിം
ട്ടന്മാരുമായി കളിക്കുന്ന ഒരു വിനോദമുണ്ടു്. അതു് അസ
സംഭരണാടിയന്തിരത്തോടനുബന്ധിച്ചുള്ള ഒരേപ്പാടാണ
കായികവിനോദമെന്നു പറഞ്ഞുകൂടാ. മുരിപ്പോരിനോ
സമാനതപറയുവാൻ വിഷമമുണ്ടു്.

ആധുനികകാലത്തിൻെറ സ്വാധീനം നിക്കോബാ
സമൂഹത്തിലും പ്രവേശിച്ചുതുടങ്ങിയിട്ടുള്ളതിൻെറ ലക്ഷ
ങ്ങൾ, അവർ സ്വീകരിച്ചിരിക്കുന്ന നൂതനകായികവിനേ
ദങ്ങളിൽ കാണാം. ഫുട്ബാൾ, വോളിബാൾ എന്നി
അവർ താൽപര്യത്തോടെ സ്വായത്തമാക്കിയിട്ടുണ്ടു്;
ത്യേകിച്ചു് കാർ നിക്കോബറിൽ. പെൺകുട്ടികൾ വോ
ബാൾ നല്ലതുപോലെ കളിക്കും.

എല്ലാ ജനവിഭാഗങ്ങൾക്കും പൈതൃകസ്വത്തായി
ടോടിക്കഥകൾ ധാരാളമുണ്ടല്ലോ. ജീവിതത്തിൽ സാധ
ണ അനുഭവപ്പെടാറുള്ള കാര്യങ്ങളെ സംബന്ധിച്ചു് വാ
ടികൾ നല്കുന്ന വ്യാഖ്യാനങ്ങളും വിശദീകരണങ്ങളുമാണ
ഈ കഥകളിൽ അധികവും കാണുക. മിക്കതും വിനേ
ത്തെ ലക്ഷ്യമാക്കിയുള്ളവയുമാണ്. യുക്തിചിന്തക്കേ
ശാസ്ത്രീയവിചാരത്തിനോ അതിൽ പ്രവേശനമില്ല. അ
കബുദ്ധിയിൽനിന്നുത്ഭവിക്കുന്നവയാണെങ്കിലും ഭാവ
യുടെ മനോഹരങ്ങളായ നിറങ്ങൾ ഇവയ്ക്കു് മോടി വര
പ്പിക്കുന്നു. സത്യത്തെക്കാളേറെ ജിജ്ഞാസയേയും വിനേ
ദത്തെയും ഉണർത്തുന്നതിന്നു് ഈ കഥകൾ ഉപകരിക്ക
ണ്ടു്. അലസമായ വേളകളെ അർത്ഥമുള്ളതാക്കിത്തീർക്കുവാ
അവ സഹായിക്കുന്നു.

പ്രകൃതിയിലെ അത്ഭുതങ്ങളെ നിരീക്ഷിച്ചറിയാ
അവയെപ്പററിയുള്ള വിവരങ്ങൾ ആസ്വാദ്യങ്ങളാക്കിത്ത
ക്കാനും ആദിമമനുഷ്യൻ കണ്ടെത്തിയ ഒരു വഴിയാണ

ഈ കഥകളെന്ന വസ്തുതയും സ്മരിക്കത്തക്കതുതന്നെ. ബുദ്ധി വികാസത്തിന്റെ ആദ്യദശകളിൽ, കൗതുകം ജനിപ്പിക്കുന്ന വസ്തുതകൾ സ്വീകരിക്കുവാൻ സ്വാഭാവികമായി മനുഷ്യർക്കു താല്പര്യമുണ്ടാകുന്നു. കൗതുകം ഉണരാതെ ഏതിന്റെയും ആന്തരസത്യത്തിലേക്കു പാത പടുക്കുവാൻ സാധിക്കുകയില്ല. മനുഷ്യന്റെ വികാസപരിണാമത്തിൽ ഭാവനയാണ് അവനെ പിച്ചനടത്തിയതു്. കാലുറച്ചശേഷം ആ പാതകൾ പിന്നിട്ട് അവൻ സത്യത്തിലേക്കു ദൃഢമായ പടങ്ങൾ വച്ചു ബഹുദൂരം പോകുവാൻ ശേഷിമാനായി ഭവിക്കുന്നു. ചില ജനസമൂഹങ്ങളെ സംബന്ധിച്ചിടത്തോളം രണ്ടാമതു പറഞ്ഞ വികാസം സംഭവിക്കുന്നില്ല. അതിനാൽ അവർ സത്യം കണ്ടെത്താനുള്ള തീർത്ഥയാത്രയിൽ പിന്നാക്കം കിടക്കുകയേയുള്ളു. ഭാവനയിൽനിന്നു സമ്പാദിച്ച സ്വത്തുക്കളെ പൊത്തിപ്പിടിച്ചു സംതൃപ്തിയോടെ കഴിഞ്ഞുകൂട്ടുന്നു. ഇതിഹാസങ്ങളിലെ വസ്തുതകളും കഥകളും പരമോന്നതസത്യമെന്നു കരുതി ജീവിക്കുന്നവർ ഇക്കൂട്ടത്തിൽ പെടും. കുട്ടിക്കാലത്തു കോൾമയിർക്കൊള്ളിക്കുന്ന കഥകൾ പലതും കേൾക്കാൻ നമുക്കു സംഗതിവന്നിട്ടുണ്ടല്ലോ. എന്നാൽ വളർന്നുകഴിഞ്ഞാൽ അതേ രീതിയിൽ അതിന്റെ ആസ്വാദ്യത നിലനില്ക്കുകയില്ല. കുട്ടികൾക്കു പാവ ഒരു ഘട്ടത്തിൽ ആവശ്യമാണ്. എന്നാൽ അതേ പാവകൾ പരിത്യജിക്കുന്ന ഒരു ഘട്ടത്തിലേക്ക് അവൻ വളരുമല്ലോ. തിരസ്കരിച്ച കൗതുകവസ്തുക്കൾക്ക് മനുഷ്യപരിണാമചരിത്രത്തിലേ പിന്നീട്ട സ്ഥാനമുണ്ടായിരിക്കു.

വ്യക്തിയുടെ ജീവിതത്തിലെന്നപോലെ സമൂഹങ്ങളുടെ വികാസപരിണാമങ്ങളിലും ഇതേ പ്രവണതകൾ നമുക്കു കാണാൻ വിഷമമില്ല. സമൂഹത്തിലെ ആദ്യത്തെ ഭാവനാസൃഷ്ടികൾ നാടോടിക്കഥകളും ഐതിഹ്യങ്ങളുമാണല്ലോ. നാടോടിക്കഥകളിൽ തുടങ്ങി ഇതിഹാസങ്ങളായി വളർന്നു കലാരൂപങ്ങളായ സാഹിത്യകൃതികളായി പക്വതപ്രാപിച്ചാണ് സമൂഹത്തിന്റെ പുരോഗതി സ്പഷ്ടമാകുന്നതു്. പ്രകൃത്യാതീതശക്തികളുടെ ഇന്ദ്രജാലങ്ങൾ ഐതിഹ്യങ്ങളിലും നാടോടിക്കഥകളിലും കൂടുതൽ കാണു

ന്നതു് അവ ഭാവനയുടെ ആദ്യത്തെ പടംവസ്തുകളായതുകൊണ്ടാണു്.

പ്രപഞ്ചാവിർഭാവത്തെക്കുറിച്ചും പ്രകൃതിപ്രതിഭാസങ്ങളുടെ [illegible]ങ്ങളെപ്പററിയും മനുഷ്യൻ ഇത്തരം കഥകളിൽ വിശദീകരണങ്ങൾക്കു ശ്രമിക്കാറുള്ളതു് അപൂർവ്വമല്ല. ഇടിയും മിന്നലുമുണ്ടാകുന്നതും, പ്രകൃതിക്ഷോഭങ്ങളും ഭൂകമ്പങ്ങളും പൊട്ടിപ്പുറപ്പെടുന്നതും, മാത്രമല്ല മഴപൊഴിയുന്നതും, ഋതുഭേദങ്ങൾ സംഭവിക്കുന്നതും, പക്ഷികൾ കളകൂജനം നിർവ്വഹിക്കുന്നതും, ഉറക്കത്തിൽ സ്വപ്നം കാണുന്നതുമെല്ലാം അനുഭവിച്ചു ജീവിക്കുന്ന ആദിമമനുഷ്യൻ അവയെല്ലാകെ ഓരോ വ്യാഖ്യാനത്തിനും വിശദീകരണത്തിനുമുതിരുമ്പോൾ ഇത്തരം കഥകൾ രൂപംകൊള്ളും. അജ്ഞതമൂലമുളവാകുന്ന പ്രശ്നങ്ങൾക്കു തൃപ്തികരമായ മറുപടി കാണാനുള്ള ബാലമനസ്സിന്റെ ശ്രമം മാത്രമാണിവ. പൈതൃകമായി സിദ്ധിക്കുന്ന ഇത്തരം ബൃഹത്തായ കഥകൾ ശേഖരിച്ചു വിപുലമാക്കി സമാഹരിച്ചു ചമൽക്കാരവും ജീവിതത്തിലാവശ്യമായ സദാചാരമുറകളും നീതികളും മനോഹരമായി നെയ്തുചേർത്തു ക്രോഡീകരിക്കുമ്പോൾ ഇതിഹാസങ്ങൾ രൂപംപ്രാപിക്കുന്നു. പൗരാണികസംസ്കാരത്തെ ആദരവോടെ പരിരക്ഷിക്കുന്നതിനു താല്പര്യമുള്ളവരുടെ ഇത്തരം സമ്പാദ്യങ്ങൾ നശിക്കാതെയും മറക്കാതെയും നിലനില്ക്കും. ഇന്ത്യയിലെയും ഈജിപ്തിലെയും ഇറാനിലെയു ഇസ്രായേലിലെയും ഗ്രീസിലെയും ചൈനയിലെയും സമ്പാദ്യങ്ങൾ ഇവിടെ സ്മരിച്ചുപോകുന്നു. ഒററപ്പെട്ടു് ഒഴിഞ്ഞ ജീവിക്കുന്ന ജനങ്ങളെക്കുറിച്ചു പഠിക്കുമ്പോൾ, അവരുടെ ലോകത്തിലേക്കു് ആദ്യം കടന്നുചെല്ലുന്നവർ, അവിടത്തെ കഥകളും ഐതിഹ്യങ്ങളും പ്രത്യേകതാല്പര്യത്തോടും പ്രാധാന്യത്തോടും പരിശോധിക്കേണ്ടതാവശ്യമാണു്.

ചുററും കോളുകൊണ്ട ക്ഷുഭിതകളുടെ ഘോരതാണ്ഡവമാന്ന കടൽ, പ്രകൃതിയുടെ വിനാശകരങ്ങളായ വികാരപ്രകടനങ്ങൾകൊണ്ടു വിജൃംഭിതമാകുന്ന അന്തരീക്ഷം. അന്യമായുള്ള സമ്പർക്കം താരതമ്യേന കുറവു്. ഈ ചുററുപാടിൽ ജീവിക്കുന്ന ജനങ്ങൾ വിരക്തിയുടെ വിരിമാറിൽ ത

ചായ്ച്ച് അലസജീവിതം നയിക്കുവാൻ തല്പരരായതിൽ വലിയ തെറെറാന്നുമില്ല. എങ്കിലും വിനോദത്തിനുവേണ്ടി കഥകൾ ചമയ്ക്കുന്ന ശീലം അവർ വളത്തിയിട്ടുണ്ട്. ഒന്നിച്ചിരുന്നു വെടിപറയാനും രസിക്കുവാനും അതിയായ താല്പര്യമാണ് അവക്ക്. ഭാവനയും ചമല്ക്കാരവും നിറഞ്ഞു നില്ക്കുന്ന എത്രയെത്ര കഥകളാണ് അവക്കുള്ളത്! ഇതാ, ഈ കഥ കേൾക്കുക: പണ്ടു ലോകം ചെറുപ്പമായിരുന്നപ്പോൾ, മനുഷ്യരുടെ അനുസരണയുള്ള സേവകന്മാരായിരുന്നു മരങ്ങൾ. ഇന്നത്തെമാതിരി വേരുറച്ച് അവ നിന്നിരുന്നില്ല. ജന്തുക്കളെപ്പോലെ സഞ്ചരിക്കുന്ന ശീലം അവക്കുണ്ടായിരുന്നു. അതുമൂലം പല സൗകര്യങ്ങളുമായിരുന്നു അവക്കുണ്ടായിരുന്നത്. യാത്രപോകുമ്പോൾ മനുഷ്യക്കു ചുമട്ട് എടുത്തുകൊണ്ടു നടക്കുന്ന പ്രയാസമില്ല. സൗകര്യമുള്ള ഒരു മരത്തിന്റെ കൊമ്പിൽ അതു കെട്ടിത്തൂക്കി മരത്തിനോടു നടക്കാൻ പറഞ്ഞാൽ മതി. പാവം! അതു നടന്നുകൊള്ളും. എവിടെവരെ വേണമെങ്കിലും വിസമ്മതമില്ലാതെ അതു പോകും. ലക്ഷ്യസ്ഥാനത്തെത്തിയാൽ ചുമട്ട് അഴിച്ചെടുക്കേണ്ട ഭാരമേ മനുഷ്യനുള്ളൂ. നടക്കാൻ കെല്പില്ലാത്ത ഒരാൾ കൊമ്പിൽ കയറി ഇരുന്നിട്ട് നടക്കാൻ പറഞ്ഞാൽ മരം അയാളെയുംകൊണ്ടു നടന്നുകൊള്ളും. സുഖമായി കാററു കൊണ്ട് തണലേററ് അയാൾക്കു സസുഖം അവിടെയിരിക്കാം.

ഒരിക്കൽ ഒരുകൂട്ടം ആളുകൾ വനത്തിൽനിന്നു് ചുമട്ടുകളുമായി എൽപാനത്തിലേക്കു പോകുകയായിരുന്നു. കടുത്ത ചുമടുകളായിരുന്നു അവർ എടുത്തിരുന്നത്. കാട്ടിലെ ജോലികഴിഞ്ഞു നന്നേ ക്ഷീണിച്ചാണ് അവർ വന്നത്. അതുകൊണ്ടു് അവർ ഒരു കാര്യം ചെയ്തു. ഓരോരുത്തരും അവരവരുടെ ചുമടുകൾ ഓരോ മരത്തിൽ കെട്ടിത്തൂക്കി, മരങ്ങളോടു മുമ്പേ നടക്കുവാൻ ആജ്ഞാപിച്ചു. മരങ്ങൾ മുമ്പിലും ആളുകൾ പിമ്പിലുമായി യാത്ര തുടങ്ങി. മരങ്ങളുടെ നടപ്പും മട്ടും കണ്ടു് പിറകെ ചെന്നിരുന്നവക്കു വലിയ നേരമ്പോക്കു തോന്നി. മരങ്ങളെ ആക്ഷേപിച്ച് അവർ ചിരിയോടു ചിരി തുടങ്ങി. എങ്ങനെ ചിരിക്കാതിരിക്കും? വിരുതന്മാർ മരങ്ങളെ വല്ലാതെ കളിയാക്കി. ഇതു

കേട്ട് മരങ്ങൾ ക്രമത്തിലധികം വേദനിച്ചു. നന്ദിയില്ലാത്ത കൂട്ടർ. എന്തൊക്കെ സഹായം ചെയ്താലും ഇതാണല്ലോ. എന്തും സഹിക്കാം. എന്നാൽ ആക്ഷേപം എങ്ങനെ പൊറുക്കും? മരങ്ങൾ നടപ്പു നിർത്തി, ഓരോയിടത്ത് ഉ ച്ചു നിന്നു. പിന്നെ അവർ അനങ്ങാൻ കൂട്ടാക്കിയതുമില്ല. അതിനുശേഷം അവർ ഒരിക്കലും സഞ്ചരിച്ചിട്ടില്ല.

ഗ്രഹണത്തെക്കുറിച്ചു ഭാരതീയരുടെയിടയിലുള്ള വ ശ്വാസത്തിന്റെ വിദൂരമായ പ്രതിച്ഛായ നിഴലിക്കുന്ന ഒരു നാടോടിക്കഥയുണ്ട്. അതു പറയട്ടെ. പണ്ടു കുറെയാളുകൾ അടിയന്തിരത്തിനു ഫലമൂലാദികൾ ശേഖരിക്കുവാൻ കാട്ടിൽ പോയി. പണികഴിഞ്ഞു മടങ്ങുമ്പോൾ എല്ലാവരും നന്നേ ക്ഷീണിച്ചിരുന്നു. ദാഹം സഹിക്കവയ്യാതെ അവർ വിഷമിച്ചു. വഴിയരികിൽ നിന്നിരുന്ന ഒരു നല്ല തെങ്ങിൽ നിറകുംഭങ്ങൾ തൂങ്ങിക്കിടക്കുന്നു. അതിൽ കുറെ ഫലങ്ങൾ വെട്ടിയിറക്കുവാൻ ഒരാൾ മരത്തിൽ കയറി. കൂട്ടുകാർക്കു വേണ്ടത്ര കരിക്ക് അയാൾ വെട്ടിയിട്ടുകൊടുത്തു. എന്നാൽ കയറിയ ആൾ ഇറങ്ങിവരാൻ കൂട്ടാക്കിയില്ല. വളരെനേരം മററുള്ളവർ കാത്തിരുന്നു. എങ്കിലും ഫലമൊന്നുമുണ്ടായില്ല. ഒടുവിൽ കൂട്ടുകാർ വിളിച്ചു:

''ഇറങ്ങിവാടോ ചങ്ങാതി; നേരം വൈകി.''

''നിങ്ങൾ പൊയ്ക്കോള്ളിൻ!''

''നല്ല കഥ! താൻ ഇറങ്ങിവരു! ഞങ്ങൾക്കു പോകാൻ വൈകി.''

''ഇല്ല. നിങ്ങൾ പൊയ്ക്കോളിൻ. ഞാൻ മറേറന്നാൾ വരു!''

ഒടുവിൽ കൂട്ടുകാർ സ്ഥലംവിട്ടു. അവർക്ക് എന്തൊക്കെ പണികളുണ്ടെന്നോ അടിയന്തിരത്തിനു ചെയ്തുതീർക്കാൻ!

തെങ്ങിൻചൊട്ടയിലിരുന്നവൻ, അവിടെയുണ്ടായിരുന്ന കൂമ്പു പൊളിച്ചു വേണ്ടുവോളം തിന്നു. തിന്നുതിന്ന് അവന്റെ വയററിൽ കൊഴുപ്പു വളന്ന്, ആൾ ഒടുവിൽ ഒരു വലിയ പെരുമ്പാമ്പായിത്തീന്നു.

മൂന്നാംദിവസം അവൻ ഇഴഞ്ഞിഴഞ്ഞ് ഗ്രാമത്തിലെത്തി. അടിയന്തിരത്തിനുള്ള പണിയിൽ ജനങ്ങൾ എല്ലാ

ട്ടിരിക്കുകയാണു്. പെണ്ണുങ്ങൾ വീട്ടിലിരുന്നു് കൈതച്ച ക്കമൊവു് ഉണ്ടാക്കുകയായിരുന്നു. അവരെ ഭയപ്പെടുത്തുവാൻ ഒരുഭാഗത്തു് ഒളിച്ചിരുന്നു് പെരുമ്പാമ്പു് വാലു് പതുക്കെ അവരുടെ അടുത്തേക്കു നീട്ടി. വാലു കണ്ടപ്പോൾ ഭയന്നു മുറവിളികൂട്ടി. ഒന്നുരണ്ടുപേർ പുറത്തു ചാടി. ചാടിയവ രിൽ ചിലരെ പെരുമ്പാമ്പു വിഴുങ്ങി. ബഹളംകേട്ടു് ആണുങ്ങൾ ഓടിയെത്തിയപ്പോൾ പെരുമ്പാമ്പു് വേലിപ്പ ടപ്പിൽ ഒളിച്ചുകഴിഞ്ഞു. പെരുമ്പാമ്പിന്റെ വയററിൽ പോ യ പെണ്ണുങ്ങളിൽ ചിലരുടെ കൈയിൽ പിച്ചാത്തിയുണ്ടാ യിരുന്നതിനാൽ പാമ്പിന്റെ വയറുകീറി പുറത്തുവന്നു് രക്ഷപ്രാപിച്ചു. പാമ്പു് കാട്ടിലേക്കു കയറുകയും ചെയ്തു. എങ്കിലും പെരുമ്പാമ്പു് ചിലപ്പോഴൊക്കെ നാട്ടിലേക്കിറ ങ്ങി കോഴികളെ വിഴുങ്ങാറുണ്ടു്. തരംകിട്ടിയാൽ അതു് മനുഷ്യരേയും ആഹരിക്കും. ഒന്നും കിട്ടാതെ വിശന്നു വല യുമ്പോൾ അവൻ ചന്ദ്രനെയും വിഴുങ്ങും. അപ്പോഴാണു് ഗ്രഹണമുണ്ടാകുന്നതു്. ദഹിക്കാത്ത വസ്തുവായതുകൊണ്ടു് കുറെ കഴിഞ്ഞു് ചന്ദ്രനെ പുറത്തേക്കു വിടാതെ വയ്യ.

തെങ്ങിനെപ്പോലെ നിക്കോബാറികൾക്കു് ഉപകാര മുള്ള ഒരു വൃക്ഷമില്ല. യഥാർത്ഥത്തിൽ അതു് അവക്കു് ഒരു കല്പകതരുതന്നെ. ഒരുപക്ഷേ, മനുഷ്യൻ ഈ ദ്വീപുകളി ലെത്തുന്നതിനുമുമ്പുതന്നെ തെങ്ങു് ഇവിടെ പ്രതാപം പ്ര തിഷ്ഠിച്ചുകഴിഞ്ഞിട്ടുണ്ടു്. ജീവിതാവശ്യങ്ങൾക്കെല്ലാററി നും അവർ അതിനെ ആശ്രയിക്കുന്നു. വിശേഷിച്ചു പരിപ രണമൊന്നും ഇല്ലാതെ അതു വളന്നു പുഷ്ടിപ്രാപിച്ചുകൊ ള്ളും. വൃക്ഷത്തിനു വിപത്തുവരുത്തുന്ന ജന്തുക്കളും ധാരാള മാണു്. കള്ളൻഞണ്ടു് (Birgus latro), വാനരന്മാർ, പന്നി, നിരവധി കീടങ്ങൾ എന്നിവയുടെ കാര്യം മറന്നുകൂടാ.

തെങ്ങിന്റെ ഉൽപത്തിയെ സംബന്ധിച്ചു് നിക്കോ ബാറികളുടെയിടയിൽ പ്രചാരത്തിലുള്ള ഒരു കഥ ഇവിടെ പ്രസക്തമാണെന്നു കരുതുന്നു. പണ്ടൊരു കാലത്തു് ശക്ത നായ ഒരു ദുർമന്ത്രവാദിയുണ്ടായിരുന്നു. അത്ഭുതസിദ്ധികൾ പലതും അയാൾക്കു സ്വാധീനമാണെന്നായിരുന്നു ആളു കൾ വിശ്വസിച്ചതു്. എന്നാൽ സിദ്ധികൾ സ്വന്തം താല്പ

ര്യങ്ങാംകൊണ്ട് അയാാം പ്രയോജനപ്പെടുത്തിവന്നത്. ഇതുമൂലം സമൂഹത്തിലെ ജനങ്ങാംക്ക് പല വിഷമതകളും ഉണ്ടായി. അന്യാശ്രയമില്ലാതെ തൻെറ ആവശ്യങ്ങാം നിറവേററുവാനുള്ള കരുത്ത് അയാാംക്കുണ്ടായിരുന്നതിനാൽ മന്ത്രവാദി അന്യരുടെ അഭിപ്രായങ്ങാം കാര്യമാക്കിയതേയില്ല. ഭൂജത്തിൽനിന്ന് വേണ്ടപ്പോാം വെള്ളം വരുത്താനുള്ള വിദ്യ അറിയാമായിരുന്നതുകൊണ്ട് വെള്ളത്തിനുപോലും അയാാംക്ക് അന്യരെ ആശ്രയിക്കാതെ ജീവിക്കുവാൻ കഴിഞ്ഞു. എങ്കിലും ഒരുതുള്ളി വെള്ളംപോലും അയാാം അന്യക്ക് കൊടുത്തില്ല. മന്ത്രവാദിയുടെ തൻകാര്യം കൂടിക്കൂടിവന്നപ്പോാം ആളുകാം നന്നേ വിഷമിച്ചു. അവർ ഭയന്നാണു ജീവിച്ചതും. മററുള്ളവക്ക് ആപത്തുണ്ടാകുന്നത് അയാളുടെ വിനോദമായി. സമൂഹത്തിലെ നേതാക്കന്മാർ ഒരു പരിഹാരം കണ്ടെത്താനായി പലവുരു കൂടിയാലോചനനടത്തി. സമൂഹവിപത്തായ മന്ത്രവാദിയെ നീക്കംചെയ്യേണ്ടതാണെന്നാണ് അവർ അവസാനമായി തീരുമാനിച്ചത്. എന്നാൽ മനുഷ്യാതീതശക്തിയുള്ള അയാളെ എങ്ങനെ വധിക്കാനൊക്കും? ഒടുവിൽ സമൂഹത്തിൻെറ സഭയുടെ വിധി നടത്തുവാൻ ചുണയുള്ള കുറെ ചെറുപ്പക്കാരെ നിയോഗിച്ചു. അവർ അവസരംനോക്കി നടന്നു. ഒരു രാത്രിയിൽ കള്ളുകുടിച്ച് മദോന്മത്തനായി നടന്ന മന്ത്രവാദിയെ അവർ മട്ടിച്ച് അവശനാക്കി. അയാളുടെ സന്ധികാം തകർത്ത്, അവയവങ്ങാം ഒന്നൊന്നായി ഛേദിച്ച്, പല സ്ഥലങ്ങളിൽ കുഴിച്ചുമൂടി. തല കുറച്ചകലെയുള്ള ഒരു കാട്ടിൽ എറിഞ്ഞു. കുറെ ദിവസങ്ങാം കഴിഞ്ഞ് ചെറുപ്പക്കാരിൽ ഒരാാം കാട്ടിൽ ചെന്നു നോക്കിയപ്പോാം, മന്ത്രവാദിയുടെ കപാലത്തിൽനിന്ന് ഒരു ഒററത്തടിമരം വളൎന്നുനില്ക്കുന്നതാണു കണ്ടത്. അതിൻെറ മുടിയിൽ കപാലാകൃതിയിലുള്ള ഫലങ്ങാം കുലകുലയായി തൂങ്ങിക്കിടക്കുന്നു.

അക്കൊല്ലം വേനൽ അതികഠിനമായിരുന്നു. കുടിക്കാൻ വെള്ളം കിട്ടാതെ ജനങ്ങാം വളരെ ബുദ്ധിമുട്ടി. ഗ്രാമത്തിലെ ഒരു നല്ല മനുഷ്യൻ രോഗാതുരനായി, അവശനായി, കിടക്കുകയാണ്. എവിടെനിന്നെങ്കിലും കുറച്ചു

വെള്ളം കൊണ്ടുചെന്നു കൊടുത്തില്ലെങ്കിൽ അയാരം അധികംതാമസിയാതെ മരിക്കുമെന്ന നിലയിലായി.

''വെള്ളം! വെള്ളം! ഒരുതുള്ളി വെള്ളം!'' അയാരം മുറവിളികൂട്ടുകയാണ്.

എന്തു ചെയ്യും?

അപ്പോരം ഒരാരംക്ക് ഒരു യുക്തിതോന്നി. ഭൂജത്തിൽനിന്നു് വെള്ളം വരുത്താൻ കരുത്തനായിരുന്ന മന്ത്രവാദിയുടെ കപാലത്തിൽ കുരുത്ത വൃക്ഷത്തിൻെറ കായിൽ ഒരുപക്ഷേ, വെള്ളം കണ്ടേന്നുവരും. അയാരം കാട്ടിലേക്ക് ഓടി. മരത്തിൽനിന്നു് ഒന്നുരണ്ടു കായ്കരം തല്ലിത്താഴെയിട്ടു പൊട്ടിച്ചുനോക്കി. അതിലെല്ലാം വെള്ളമുണ്ടു്! മധുരിക്കുന്ന വെള്ളം! എത്ര സുഖമാണ് അതു കുടിക്കാൻ! അയാരം അതുംകൊണ്ടു് രോഗിയുടെ വീട്ടിലേക്ക് ഓടി. വേണ്ടത്ര വെള്ളം അവശനായി കിടന്നിരുന്ന രോഗിക്കു കൊടുത്തു. എല്ലാവരും സന്തുഷ്ടരായി. രണ്ടുദിവസം കഴിഞ്ഞപ്പോരം ദീനം ഭേദമായി ഓജസ്സോടെ അയാരം എഴുന്നേററു് വേലയ്ക്കു പോയി!

ഇതിനുശേഷം മന്ത്രവൃക്ഷത്തിൻെറ വെള്ളം എല്ലാവരും ഉപയോഗിക്കാൻ തുടങ്ങി. ആ മരം വെച്ചുപിടിപ്പിക്കാനും അവർ തല്പരരായി. ചുരുങ്ങിയ കാലംകൊണ്ടു് അതു ദ്വീപിലെല്ലാം വ്യാപിച്ചു.

ഇവിടെ പറഞ്ഞ മൂന്നു കഥകരം വിഭിന്നങ്ങളായ മൂന്നു മനോഭാവങ്ങളുടെ പ്രകടനമാണല്ലോ പ്രദർശിപ്പിക്കുന്നതു്. നിക്കോബാറികളുടെ സവിശേഷതകളുടെ പ്രതിബിംബം അവയിൽ കാണാനുമുണ്ടു്.



## സഹായകഗ്രന്ഥങ്ങളുംമററും


1 New Voyage Round the world: Dampier (1697)
2 Mohamedan Travellers (Arab Relations): Renaudot (1733)
3 Marco Polo: Yule (1871)
4 I Sing's Travels: Takkasu (1896)
5 Letters From the Nicobars: Latrobe (1812)
6 Notice of the Nicobars: Barbe. (1846)
7 Topographical Survey of the Nicobar Islands: Strachan (1886)
8 Tour through the Nicobar: Prevost & Heining (1897)
9 Journal of a Cruise amongst the Nicobar Islands: Bush H. (1845)
10 Letters on the Nicobar Islands: Haensel. J. (1812)
11 In the Andamans and Nicobars: Kloss. B. C. (1903)
12 The Nicobar Islands and Their People: Man: E. H.
13 Car Nicobar: West G. (1950)
14 Census of India: 1901: Temple R. C. Vol. 3, p. II
15 Census of India: 1911: Lowis R. F. Vol. 2, pp. 1 & 2.
16 Census of India: 1931
17 Census of India: 1951: Ghosh A. K. Vol. 17: pp. 1 & 2.
18 Census of India: 1961
19 In the Nicobar Islands: Whitehead G. (1924)
20 Dictionary of the Nancowry Dialect: de Roepstorff (1884)
21 The Andaman Islanders: Cipriani. L. (1966)
22 Nicobar Islands by Mathur K. K. (1967)
23 Gazetteer of India: Vol. I (1965)
24 History of Our Relations with the Andamanese: Portman M. V. (1889)
25 Statistical Outline of Andaman and Nicobar Islands: 1964–65.
26 Birds of Andaman and Nicobar Islands: Abdulali H. (1962)

27 Geographical Distribution of Indian Fishes: Hora F: L. Vol. V (1937)
28 An Outline of the Vegitation of India: Calder C. C. (1937)
29 Linguistic Survey of India: Vol. IV: Grierson G. A. (190
30 Dictionary of Central Nicobarese Language: Man E. H.
31 Travels of Marco Polo: Translated From Italian: Marsden W
32 Prehistoric People of the Nicobar Islands: Indian Antiquar Vol. IV, p. 156
33 Nicobarese Hieroglyphics: Ibid: Vol. IV, p. 341.
34 Folk Medicine: Ibid Vol. XXVII, p. 28
35 Nicobar Islands: Nicolas Fontana: Ibid: Vol. III, p. 149.
36 India and the Indian Ocean: Panikkar K. M.
37 A History of Indian Shipping: Mookerji R. K.
38 South Indian Influences in the Far East: Sastri K. A. N.
39 A History of South East Asia: Hall A. C.

# നിക്കോബർ ദ്വീപുകളിൽ

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

ഇന്ത്യൻമഹാസമുദ്രത്തിൽ ചിതറിക്കിടക്കുന്ന നയനാഭിരാമങ്ങളായ ദ്വീപസമൂഹങ്ങളാണു് ആന്തമാൻ–നിക്കോബർ. ഭാരതത്തിന്റെ അവിഭാജ്യഘടകമാണവ. പ്രകൃതിസൗന്ദര്യത്തിനു മാത്രമല്ല, പ്രകൃതിസമ്പത്തിനും ഈ ദ്വീപസമൂഹങ്ങൾ പ്രശസ്തിയാർജ്ജിച്ചിട്ടുണ്ടു്. ഇരുപതോളം ദ്വീപുകൾ ചേർന്ന നിക്കോബറിനെപ്പററിയുള്ള വിവരണങ്ങളാണു് ഈ ഗ്രന്ഥത്തിന്റെ ഉള്ളടക്കം. ഭൂമിശാസ്ത്രപരമായ വിലപ്പിടിച്ച വിവരങ്ങൾ നൽകപ്പെടുന്നതിനു പുറമേ, അവിടത്തെ ആദിവാസികളും നാട്ടുകാരുമായ ജനങ്ങളെക്കുറിച്ചുള്ള സമഗ്രപഠനവും ഇതിലുണ്ടു്. ജനനത്തിനും വിവാഹത്തിനും മരണത്തിനുമൊക്കെ ഇവർ പുലർത്തുന്ന വിചിത്രങ്ങളായ ആചാരാനുഷ്ഠാനങ്ങൾ നമുക്കു രസകരമായി തോന്നും. നിക്കോബർ ദ്വീപുകളെയും, അവിടത്തെ ജനങ്ങളെയും സമഗ്രപഠനത്തിനു വിധേയമാക്കി, ശ്രീ കോന്നിയൂർ നരേന്ദ്രനാഥ് രചിച്ച ഈ കൃതി ആസ്വാദ്യകരവും വിജ്ഞാനപ്രദവുമാണു്. ധാരാളം ചിത്രങ്ങളും ഇതിൽ ചേർത്തിട്ടുണ്ടു്.

വില 6.00

നാഷനൽ ബുക്ക്സ്റ്റാൾ